# ആമുഖം

സത്യത്തിന്റെ അംബരചുംബിയായ ഈ മണിമാളികയുടെ മുകൾനിലകളിലെ ചില മുറികളിൽ 'വാടക'യ്ക്കു് പാർപ്പിച്ചിരിക്കുന്നവർ മാത്രമാണു് ലോകത്തിലെ മറെറല്ലാ മതക്കാരും എന്നു് തോന്നുംവിധം, ഹിന്ദുമതം വെറുമൊരു മതം മാത്രമല്ല, ഒരു ജീവിതശാസ്ത്രംതന്നെയാണു് എന്ന സിദ്ധാന്തം ഇതിൽ ഏററവും വിശദമായി പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഒരു മതഗ്രന്ഥമെന്ന നിലയിൽ 'ഹിന്ദുമതരഹസ്യം' എല്ലാ മതങ്ങൾക്കും അടിസ്ഥാനമായിത്തീരുന്നു. ബുദ്ധിശൂന്യമായ അവരുടെ ജീവിതരീതികൊണ്ടു്, വീടിനുതന്നെ കേടുവരുത്താത്തിടത്തോളംകാലം, മറെറല്ലാവരോടും സഹിഷ്ണുതയും നന്മയും കാണിക്കുവാൻ ഹിന്ദുക്കൾക്കു് സാധിക്കും.

ഈ നാട്ടിലെ ഇത്രയേറെ യുവാക്കൾ, ഗീതയെന്തു്, ധർമ്മമെന്തു് എന്നു മനസ്സിലാക്കാനുള്ള യത്നത്തിൽ ഇത്രമേൽ തീക്ഷ്ണമായ താല്പര്യം പ്രകാശിപ്പിച്ചു തുടങ്ങിക്കാണുന്നതു് അത്യാഹ്ലാദകരമായിരിക്കുന്നു. നാം ജീവിതത്തിന്റെ നേരെയുള്ള നമ്മുടെ പ്രാപഞ്ചിക വീക്ഷണഗതി കൈയൊഴിക്കുവാനും ആദ്യന്തം ധർമ്മപ്രധാനവും ധ്യാനാത്മകവുമായ ഒരു ജീവിതത്തിനുവേണ്ടി തികച്ചും അന്തർമുഖത്വം കൈക്കൊള്ളാനും ഉഴറുകയല്ല; നേരെമറിച്ചു്, ഈ രാജ്യത്തിൽ, നമ്മുടെ പ്രാപഞ്ചിക പ്രവർത്തനങ്ങളെയും ഭൗതികാഭിവൃദ്ധികളെയും നമ്മുടെ സാംസ്കാരിക വളർച്ചയോടും സ്വഭാവപുനരുദ്ധാരണത്തോടും പൊരുത്തപ്പെടുത്താൻ തക്കവണ്ണം, ഇന്ത്യ യാതൊന്നിനുവേണ്ടി നിലകൊള്ളുന്നു, ഇന്ത്യൻ സംസ്കാരം എന്തൊന്നാണു് എന്നു മനസ്സിലാക്കാൻ ശ്രമിക്കുകയാണു്.

ഇപ്പോഴത്തെ നിലയിൽ നമുക്കു വലിയ പിഴകളൊന്നുമില്ല. ദാരിദ്ര്യം എന്നതു് ഈ ലോകത്തിലെ ഏതു രാഷ്ട്രത്തിന്റെയും ചരിത്രത്തിലെ സാധാരണ സംഭവങ്ങളിൽ ഒന്നു

മാത്രമാണ്. നമുക്കിന്നാവശ്യം, നമ്മുടെ കൂട്ടബലം മാത്രമല്ല, നമ്മുടെ ബുദ്ധിപരമായ കഴിവു മാത്രമല്ല; ഈ രാജ്യത്തിൽ നമുക്കിന്നു സ്വഭാവശുദ്ധിയും സാംസ്കാരികൈക്യവും ആവശ്യമായിരിക്കുന്നു. എന്നാൽ മാത്രമേ നമുക്കു നമ്മെത്തന്നെ ദൃഢനിശ്ചയത്തോടുകൂടി സംഘടിപ്പിച്ച് ലോകത്തിലെ മറ്റെല്ലാ രാജ്യങ്ങളെക്കാളും ഉപരിയായ ഒരംഗീകാരം അധികാരപൂർവ്വം കൈയേൽക്കാൻ തക്കവണ്ണം നമ്മുടെ രാജ്യത്തെ മുന്നോട്ടു കൊണ്ടുവരാൻ സാധിക്കുകയുള്ളൂ. പ്രയത്നങ്ങളുടെ സഫലമായ സംയോജനവും ദേശീയമായ ഇച്ഛാശക്തിയുടെ കാര്യക്ഷമമായ സജ്ജീകരണവും വെറും പ്ലാനിങ്ങ് (ആസൂത്രണം)കൊണ്ടോ നിയമനിർമ്മാണംകൊണ്ടോ സാധിക്കാവുന്നതല്ല. അതു തികച്ചും വൈയക്തികമായ സ്വഭാവോൽക്കർഷത്തെ മാത്രം ആശ്രയിച്ചു നില്ക്കുന്ന കാര്യമാണ്. ഒരു രാഷ്ട്രത്തിലെ ഓരോ വ്യക്തിയും, സ്വന്തം അന്തർമുഖ സ്വഭാവത്തെ വികസിപ്പിക്കണം—അതിനെക്കൂടാതെ ദേശീയത്വഭാവം വികസിപ്പിക്കുക സാദ്ധ്യമല്ല.

ഈ വാസ്തവം ബോദ്ധ്യപ്പെട്ടാൽക്കൂടി, പൌരജനങ്ങളെ സ്വന്തം ധാർമ്മികോൽക്കർഷത്തെ വീണ്ടെടുക്കുകയോ സ്വന്തം സാംസ്കാരികസുന്ദരതയെ വീണ്ടും കണ്ടെത്തുകയോ ചെയ്യാൻതക്കവണ്ണം സംയമനം ചെയ്യുക ദുഷ്കരമായാണ് നമ്മുടെ നേതാക്കൾ കാണുന്നത്. ഇവിടെ ഗീതയിൽ ഇതാ പൂർണ്ണതയുടെ തത്വവും അതു പ്രാപിക്കാനുള്ള മാർഗ്ഗവും, ആത്മജ്ഞാനിയും പുരാണകവിയുമായ വ്യാസൻ വിശദീകരിച്ചിരിക്കുന്നു. മോഹാന്ധനായ അർജ്ജുനൻ ആ മോഹത്തിൽനിന്നുണർന്ന് ഗാണ്ഡീവം കൈയിലേന്തിയ നിമിഷം മുതൽ സ്ഥിതിഗതികൾ പാടെ മാറിയ കഥ നമുക്കെല്ലാം അറിയാവുന്നതാണല്ലോ.

ഓരോ മനുഷ്യനും ഏറെക്കുറെ ഈ അർജ്ജുനാവസ്ഥയിലാണ്. അതിൻഫലമാണ് നമ്മുടെ തോൽവികളും കണ്ണീരും വേദനയുമെല്ലാം. നാമൊന്ന് പുനരുജ്ജീവിക്കുക, എന്നിട്ടു വിജയത്തിന്റെ ശങ്കിച്ചുനില്ക്കുന്ന കൈകളിൽനിന്നു വിജയപതാക പിടിച്ചെടുക്കുക. ഗീതയുടെ ജീവിതമാർഗ്ഗമനുസരിച്ചു ജീവിക്കാൻ കരുത്തുറ്റ ഓരോ മനുഷ്യനും ഗീത ജീവിതവിജയത്തിന്റെ പ്രമാണപത്രമാകുന്നു. ഒരൊറ്റ നോട്ടത്തിൽ ഹിന്ദുധർമ്മം—അതാണ് ഗീത.

## അദ്ധ്യായം 1

# നമ്മുടെ മനോഭാവം

വഴിയരികിൽ, ഇലയും പൂവും കൊഴിഞ്ഞു, ഫലങ്ങളില്ലാതായിത്തീൎന്ന ഒരു ഉണങ്ങിയ വൃക്ഷം നാം കാണുന്നുവെന്നിരിക്കട്ടെ. നമ്മുടെ തിരക്കുപിടിച്ച ബദ്ധപ്പാടിൽ, പണ്ടു് തഴച്ചു വളൎന്നിരുന്ന ഒരു വൃക്ഷത്തിന്റെ കേവലം അസ്ഥിപഞ്ജരം മാത്രമാണതെന്നു നാം തീരുമാനിച്ചേക്കാം. ഇന്നതൊരു ശീതളച്ഛായ വിരിക്കുന്നില്ല; വളരെ കുറച്ചു വഴിയാത്രക്കാർ മാത്രമേ അതിന്റെ ചുവട്ടിൽ വിശ്രമിക്കുന്നുള്ളു. എന്നാൽ കൃഷിശാസ്ത്രജ്ഞനായ ഒരു വൃക്ഷപ്രേമി, അതിന്റെ അരികത്തെത്തി സൂക്ഷ്മമായി പരിശോധിക്കുമ്പോഠം, ഏതാനും ഇത്തിക്കണ്ണികഠം ആ ശുഷ്കവൃക്ഷത്തിന്മേൽ പററിക്കൂടി തഴച്ചുവളരുന്നതായി കാണും. പ്രത്യക്ഷത്തിൽ നശിച്ചുകഴിഞ്ഞുവെന്നു തോന്നിക്കുന്ന ആ മരത്തിനുള്ളിൽക്കൂടി ഒഴുകുന്ന ജീവനരസമെത്രയുണ്ടെന്നു കണ്ടുപിടിക്കുവാൻ, ഒരു വൃക്ഷശാസ്ത്രജ്ഞനു, വളൎന്നുവരുന്ന ആ ഇത്തിക്കണ്ണികളെ മാത്രം കണ്ടാൽ മതിയാകും. ജീവനരസം ഒഴുകുന്നുണ്ടോ എന്നു കാണുവാൻ ആയാഠംക്കു് ആ തടി വെട്ടിമുറിക്കേണ്ടതില്ല.

അതുപോലെതന്നെ, നമ്മുടെ സമാജത്തിനു് മുഴുവൻ അഭയം കൊടുക്കുവാൻ വേണ്ടത്ര വിശാലമായ തണൽ നമ്മുടെ മതത്തിനു് ഇല്ലെന്നു തെളിയുന്നു. പച്ചിലച്ചാൎത്തു നശിച്ചുപോയ ശുഷ്കവൃക്ഷം, ശ്മശാനത്തിലെ അശുഭമായ ഒരസ്ഥിപഞ്ജരംപോലെ കാണപ്പെടുന്നു. എന്നാൽ എണ്ണമററ ഇത്തിക്കണ്ണികളെ തീററിപ്പോററിപ്പുലൎത്തുന്ന ഈ മഹത്തായ ഹിന്ദുമതവൃക്ഷത്തെ കണ്ടു്, യഥാൎത്ഥ മതപ്രേമി ഉത്സാഹത്തോടെ വിളിച്ചുപറയുന്നു:—'ഇതു് നശിച്ചിട്ടില്ല; ജീവനരസം ഉണങ്ങിപ്പോയിട്ടില്ല; ഇതിനെ ഉദ്ധരിപ്പിക്കാം' എന്നു്.

ഉണങ്ങിയ വൃക്ഷത്തെ ഉജ്ജീവിപ്പിക്കുവാൻ കൃഷകൻ, ഇത്തിക്കണ്ണികളെ നിഷ്കരുണം വെട്ടിനീക്കുകയും, നീണ്ടുലഞ്ഞു കിടക്കുന്ന ഭാരമേറിയ ശാഖകളെ മുറിച്ചുകളയുകയും, ചുവട്ടിലെ മണ്ണിളക്കി, പുതിയ മണ്ണും വളവുമിട്ടു പരിപുഷ്ടിപ്പെടുത്തുകയും ചെയ്യുന്നു. അതുപോലെതന്നെ യഥാത്ഥജ്ഞാനമാകുന്ന പോഷകദ്രവ്യങ്ങളും, ആത്മാത്ഥതയോടുകൂടിയ ഗവേഷണമാകുന്ന ശുദ്ധജലവും നൽകി നമ്മുടെ മതവൃക്ഷത്തെ പുനരുജ്ജീവിപ്പിക്കയും, ശക്തിപ്പെടുത്തി ചൈതന്യസമ്പൂണ്ണമാക്കുകയും ചെയ്യാവുന്നതാണ്.

ഞാൻ മതം എന്ന പദം പ്രയോഗിക്കുമ്പോ൦, ഹിന്ദുമതത്തെ മാത്രമല്ല വിവക്ഷിക്കുന്നത്. ഹിന്ദുമതത്തെപ്പോലെതന്നെ മറെറല്ലാ മതങ്ങ൦ക്കും അതു് ബാധകമാണ്. മതം എന്ന പേരു കേ൦ക്കുന്ന മാത്രയിൽ ക്ഷേത്രങ്ങളുടേയും പള്ളികളുടേയും, പഗോഡാകളുടേയും, ബുദ്ധവിഹാരങ്ങളുടേയും ഗുരുദ്വാരങ്ങളുടേയും വമ്പിച്ച കൽപ്പണികളും കെട്ടിടങ്ങളും എണ്ണമററ വിശുദ്ധഗ്രന്ഥങ്ങളും അവയുടെ തീരാത്ത വ്യാഖ്യാനങ്ങളും കുഴഞ്ഞ ആരാധനാസമ്പ്രദായങ്ങളും ആണ് നമ്മുടെ മനസ്സിൽ ഉദിക്കുന്നത്. മതത്തിൻെറ നിഴൽപ്പാടിൽനിന്നുകൊണ്ടു് ബുദ്ധിശൂന്യരായ ജനക്കൂട്ടങ്ങ൦ മുഴക്കുന്ന വേദനാജനകമായ പരസ്പരകലഹം നമുക്കോമ്മവരുന്നു. വിവേകശൂന്യരായ ഈ തലമുറയുടെ ആത്മഹത്യാപരമായ മൌഢ്യത്തിനു് മുഴുവൻഹേതു, യഥാത്ഥമതത്തെപ്പററിയുള്ള അവരുടെ ഭീമമായ അജ്ഞതയാണ്. എന്നാൽ നാമിന്നു് ചച്ച്ചെയ്യുന്ന നിലപാടിൽ, 'മതം' എന്ന വാക്കിനിതല്ല അത്ഥം. നമ്മുടെ ദൈനന്ദിനജീവിതത്തെ ഉൽകൃഷ്ടമാക്കുവാൻ വേണ്ട വിശിഷ്ടമൂല്യങ്ങ൦ അതിൽനിന്നു ലഭ്യമാകത്തക്കവിധം "ജീവിക്കുവാൻ പഠിപ്പിക്കുന്ന ഒരു ശാസ്ത്രം" എന്ന നിലയിൽ മതത്തെപ്പററിപ്പഠിക്കുന്നതിലാണ് നമ്മുടെ താല്പര്യം നിലകൊള്ളേണ്ടതു്. ഇന്നു നിലവിലുള്ള മതം അത്യധികം പഴക്കമേറിയതും, അതു പഠിപ്പിക്കുന്ന മൌലികമൂല്യങ്ങ൦ നമ്മുടെ ജീവൽപ്രശ്നങ്ങ൦ പരിഹരിക്കുവാൻ കഴിയാത്തവയുമാണെങ്കിൽ, യാതൊരു സങ്കോചവും കൂടാതെ അവയെല്ലാം ഉപേക്ഷിച്ച്, പുതിയ സിദ്ധാന്തങ്ങളും ജീവിതനിയമങ്ങളും കണ്ടുപിടിക്കുവാൻ നാം ശ്രമിക്കേണ്ടതാണ്.

നമ്മുടെ ദൈനന്ദിനജീവിതവുമായി യാതൊരു ബന്ധവുമില്ലാത്തതും, നമ്മുടെ പ്രശ്നങ്ങൾക്കു പരിഹാരമുണ്ടാക്കാൻ കഴിയാത്തതുമായ ഒരു ജീവിതപദ്ധതിയെ യഥേഷ്ടം ആസൂത്രണം ചെയ്യുന്നതാണു് ധർമ്മമെങ്കിൽ, നാമൊത്തുചേർന്നു പഴയ ധർമ്മത്തെ പരിത്യജിക്കുകയും, ഒരു പുതിയ സംസ്കാരത്തേയും സമ്പ്രദായത്തേയും അംഗീകരിക്കുകയും വേണം; എന്തെന്നാൽ, പരലോകജീവിതത്തേക്കാൾ, ഇവിടത്തെ ജീവിതത്തോടാണു് മനുഷ്യനു പ്രാഥമികമായും പ്രധാനമായും കടപ്പാടുള്ളതു്.

ഈ ഒരു വീക്ഷണകോണിൽക്കൂടി, ലോകത്തിലുള്ള എല്ലാ ധർമ്മങ്ങളേയും പര്യവേഷണം ചെയ്യുമ്പോൾ, നിലവിലുള്ള എല്ലാ ധർമ്മങ്ങളിലുംവെച്ചു, ഹിന്ദുധർമ്മം, വേദാന്തതത്വജ്ഞാനത്തിൽക്കൂടി, ശാന്തി നിറഞ്ഞ ഒരു ലോകത്തിൽ, പുരോഗമനാത്മകമായ ജീവിതം നയിക്കുവാൻ വേണ്ടതു ശാശ്വതമായ അടിസ്ഥാനതത്വങ്ങളെ ചൂണ്ടിപ്പറയുക മാത്രമല്ല, അതു മാത്രമാണു് പൂർണ്ണവും മൗലികവുമായ മൂല്യമെന്നു സ്ഥാപിക്കുവാനുള്ള ഏററവും തൃപ്തികരമായ വാദഗതി നൽകുകകൂടി ചെയ്യുന്നുവെന്നു കാണ്മാൻ കഴിയും.

ചോദ്യം ചെയ്യാൻ—അതും പരസ്യമായി—നാം ധൈര്യപ്പെടുന്നതുകൊണ്ടു നമ്മുടെ കാലം, നിരീശ്വരത്വത്തിന്റെയും ഭൗതികത്വത്തിന്റെയും യുഗമായി മുദ്രയടിക്കപ്പെട്ടിരിക്കുന്നു. പ്രവാചകനെത്ര മഹാനായാലും വേണ്ടതില്ല, ഋഷി എത്ര ആരാധ്യനായാലും വേണ്ടതില്ല, തൃപ്തികരമാംവിധം യുക്തിയുക്തമെന്നു നമ്മുടെ ഉണർന്നിരിക്കുന്ന യുക്തിബോധത്തിന്നു സമാധാനം വന്നെങ്കിലല്ലാതെ യാതൊരു പ്രഖ്യാപനത്തെയും വിഴുങ്ങിയിറക്കുവാൻ നാം ഒരുക്കമില്ല. തികഞ്ഞ യുക്തിബോധത്തിന്റെയും ശാസ്ത്രീയനിഷ്ഠയുടേയും യുഗത്തിലാണു് നാം ജീവിക്കുന്നതു് വെറും വിശ്വാസത്തിന്നു നമ്മിൽ വലിയ സ്വാധീനശക്തിയില്ല; എന്നാൽ വാദമുഖങ്ങൾ ബുദ്ധിപൂർവ്വകവും ശാസ്ത്രീയവുമാണെങ്കിൽ, നാം സന്തോഷത്തോടെ ഏതൊരു സ്വേച്ഛാധിപത്യത്തിന്നും തലകുനിക്കും; വേണ്ടതു ക്ലേശം സഹിച്ചും അതിനെ സ്വീകരിക്കും.

ഈ യുഗത്തിൻെറ പ്രവണത ഈവിധമിരിക്കെ, ഉപനിഷത്തുകളിൽ പ്രതിപാദിക്കപ്പെട്ട തരത്തിലുള്ള വേദാന്തതത്വജ്ഞാനം നമുക്ക തട്ടിനീക്കാനാവാത്ത പ്രേരണയുാംകൊള്ളുന്നതായിക്കാണുന്നു. ലോകത്തിലുള്ള മററു മതങ്ങളുമായി—അവിടെ മതമെന്നു വെച്ചാൽ, ഏതെങ്കിലും ഒരു പ്രവാചകൻേറയൊ പുണ്യവാളൻേറയൊ അയവില്ലാത്ത പ്രഖ്യാപനങ്ങളെന്നത്ഥം—താരതമ്യപ്പെടുത്തിയാൽ, ഹിന്ദുമതത്തെ 'ഒരു വളന്നുകൊണ്ടിരിക്കുന്ന പാരമ്പര്യം' എന്നു നിർവചിക്കാം. ഇന്നു കാണുന്ന ആധുനികശാസ്ത്രംപോലെതന്നെ ഹിന്ദുമതവും ഒരു വ്യക്തിയുടേയും പ്രഖ്യാപനങ്ങളല്ല; നേരെമറിച്ച് അതു ഗവേഷകപരമ്പരകളുടെ കണ്ടുപിടുത്തങ്ങളുടെ സമാഹാരമാണ്. ഈ നിമിഷത്തിലും ശാസ്ത്രീയനിഗമനങ്ങാം തിരുത്തലിനു വിധേയങ്ങളാണ്; പുതുതായി കണ്ടുപിടിക്കപ്പെട്ട അറിവുകളുടെ വെളിച്ചത്തിൽ അനേകം പേർ അവരുടെ ആദ്യത്തെ തീരുമാനങ്ങളെ ഭേദപ്പെടുത്തിയിട്ടുണ്ട്. അതുപോലെതന്നെ മതത്തിൻെറ കാര്യത്തിലും, അടിസ്ഥാനതത്വങ്ങളും സിദ്ധാന്തങ്ങളും ഒന്നുതന്നെയെങ്കിലും, ഒരു വളന്നുവരുന്ന സമുദായത്തിൻെറ മാറിക്കൊണ്ടിരിക്കുന്ന ആവശ്യങ്ങാംക്കനുസരിച്ച്, അവയെ ജീവിതത്തിൽ ഉപയോഗപ്പെടുത്തുന്ന രീതിക്കു മാററമുണ്ടായിക്കൊണ്ടിരിക്കും. ഈ അത്ഥത്തിൽ, വളന്നുവരുന്ന ഒരു വൻവൃക്ഷത്തിന്നു ചുററും ഒരിരുമ്പുവലയം അനാരോഗ്യകരമായ തടസ്സമായിത്തീരുന്നതുപോലെ, വികസനസ്വാതന്ത്ര്യം നല്കാത്ത മതഗ്രന്ഥവും, അതിനെത്തന്നെയും സമുദായത്തെയും ശ്വാസംമുട്ടിക്കുക മാത്രമേ ചെയ്യുകയുള്ളു. എന്നാൽ ബലവും രൂപവും ഉണ്ടാകാൻ വൃക്ഷത്തിന്നു തൊലിയുടെ ആവശ്യമുണ്ട്. ഉള്ളിൽനിന്നുണ്ടാകുന്ന വളച്ച്യുടേയും വികാസത്തിൻേറയും പ്രേരണകാംക്കു തൊലി വഴിപ്പെടുകതന്നെ വേണം. മനുഷ്യൻെറ വളന്നുവരുന്ന എല്ലാ ആവശ്യങ്ങളേയും വേദാന്തം എല്ലാ കാലത്തും നിറവേററിയിരുന്നതായി കാണാം. ഇന്നത്തെ പ്രശ്നങ്ങാംക്കു പരിഹാരമുണ്ടാക്കുന്ന വിഷയത്തിലും വേദാന്തത്തിൻെറ സാദ്ധ്യതകാം ഉപയോഗപ്പെടുത്തുവാൻ കഴിവുണ്ടോ എന്നു നമുക്കൊന്നു ഗവേഷണം നടത്തിനോക്കാം.

വേദാന്തമെന്ന വാക്ക കേറംക്കാത്ത താമസം, അനേകം വിമ ൎശകന്മാൎക്ക ശ്രീശങ്കരനെയും മററു ഭാഷ്യകാരന്മാരെയുമാണു ഓൎമ്മവരുന്നതു. വാദവിവാദഗ്രസ്തമായ ചൎച്ചകളേയും, മക്കടമുഷ്ടിപിടിച്ച അഭിപ്രായങ്ങളേയും ഭയന്നു അവർ മുഖംതിരിച്ചുകളയും. എന്നാൽ, ഈ യജ്ഞശാലയിൽ നാമേതെങ്കിലുമൊരു പ്രത്യേക ചിന്താഗതിയുടെ പ്രണേതാക്കളോ, ഏതെങ്കിലും അഭിപ്രായത്തിൻെറ ശത്രുക്കളോ അല്ലെന്നു അവക്കെല്ലാം ഉറപ്പുകൊടുക്കാം. പരിശുദ്ധമായ ഗവേഷണമനോഭാവത്തോടെ, മഹാന്മാരായ വ്യാഖ്യാതാക്കളുടെ വീക്ഷണഗതികളെന്തെന്നറിവാനും, അതുവഴിയായി വേദാന്ത തത്വജ്ഞാനത്തിൻെറ യഥാൎത്ഥമായ ആശയമെന്തെന്നു മനസ്സിലാക്കുവാനും നമുക്ക ശ്രമിക്കാം.

വേദാന്തം പഠിപ്പിക്കുന്ന ആശയങ്ങറം, തെററായ കണക്കുകൂട്ടലുകളുടെ അടിസ്ഥാനത്തിൽ ചില വിചിത്ര വീക്ഷണകോണങ്ങറം കൈവശപ്പെടുത്തിവെച്ചിട്ടുള്ള ഒരു പ്രത്യേകതരം മനുഷ്യരുടെ കരച്ചിലും പിഴിച്ചിലുമാണു എന്നാണു ഇന്നത്തെ അഭ്യസ്തവിദ്യരായ ചെറുപ്പക്കാർ (അവരുടെ ക്ഷമയില്ലാത്ത ഗണനംകൊണ്ടു) ധരിച്ചുവെച്ചിട്ടുള്ളതു. ആത്മനിഷേധത്തിൻെറയും സ്വയം സ്വീകരിച്ചിട്ടുള്ള കഷ്ടപ്പാടുകളുടെയും കാലത്തു, കാട്ടിലെ വിജനപ്രദേശങ്ങളിൽ അസ്വാഭാവികമാംവിധം ഒററക്ക താമസിച്ചുവന്നതുമൂലം അവരുടെ മനസ്സിലുണ്ടായ ചില മാനസികമായ തകരാറുകളുടെ പരിണതഫലമാണതത്രെ! എന്നാൽ നാം അല്പം കൂടി അടുത്തുചെന്നു പരിശോധിക്കുന്നതായാൽ, ഇക്കാലത്തെ ഏതൊരു അതിമാനുഷ(Genius)നെക്കാളും അധികമായ പ്രത്യേകതകളൊന്നും ഈ ഋഷികറം അവരുടെ ജീവിതത്തിൽ പ്രകടിപ്പിച്ചിട്ടില്ലെന്നു കാണാം. ഉദാഹരണത്തിനു ഒരു ശാസ്ത്രജ്ഞനേയൊ, കവിയേയൊ, ചിത്രകാരനേയൊ, ഗായകനേയോ നോക്കുക. തൻെറ പ്രവൃത്തിക്കു സമ്പൂൎണ്ണമായി സ്വയം ഉഴിഞ്ഞുവെച്ചിട്ടുള്ള, ആ പന്ഥാവിലെ ഒരു അതിമാനുഷനാണയാളെങ്കിൽ, അയാറം സ്വയം സ്വീകരിച്ചിട്ടുള്ള പ്രവൎത്തനത്തിൽ തൻെറ ആത്മസമ്പൂൎത്തി സാക്ഷാൽക്കരിക്കുന്ന ആളാണയാളെങ്കിൽ, സാധാരണ അംഗീകരിക്കപ്പെട്ടിട്ടുള്ള ജീവിതത്തിൻെറയും പെരുമാററത്തിൻെറയും പാരമ്പര്യങ്ങറംക്കു അയാറം വഴിപ്പെടുന്നില്ലെ

ന്നു കാണാം. സ്വന്തം പ്രവൃത്തനത്തിൽ അത്രകണ്ടു് നിമഗ്നനായിപ്പോയ അയാൾക്കു് മററുള്ളവരെ കാണാനുള്ള കണ്ണോ, മററെന്തെങ്കിലും കേൾക്കാനുള്ള കാതോ തൻെറ പവിത്രകർത്തവ്യം നിവ്വഹിക്കുന്നതിനൊഴികെയുള്ള മൗലികാവകാശങ്ങൾ ആവശ്യപ്പെടുന്നതിനുള്ള വ്യക്തിത്വംപോലുമോ ബാക്കിയില്ല. കാലാകാരന്മാരുടെ ചില പ്രത്യേക പെരുമാററങ്ങളും, പ്രൊഫസർമാരുടെ മറവികളും, ചിന്തകന്മാരുടെ മററെല്ലാം മറന്നുള്ള ഇരുപ്പും എല്ലാം നമുക്കു് ഈ ലോകത്തിൽ സാധാരണ കാണാൻ കഴിയുന്ന കാഴ്ചകളാണു്.

ഈ അർത്ഥത്തിൽ, ജീവിതശാസ്ത്രജ്ഞന്മാരെന്ന നിലയിൽ ഋഷിമാരെപ്പററി മനസ്സിലാക്കുവാൻ ശ്രമിക്കുമ്പോൾ, അവരുടെ ഏകാന്തതയും, അനാസക്തിയും, അവരുടെ പവിത്രകൃത്യനിവ്വഹണത്തിനൊഴിച്ചുകൂടാനാവാത്ത ആവശ്യകതകളാണെന്നു നിഷ്പ്രയാസം മനസ്സിലാക്കാം.

സമ്പൂർണ്ണമായ തൻെറ അനാസക്തിയിൽ കാലൂന്നിനിന്നുകൊണ്ടു, ഋഷി, ജീവിതത്തെ നിരീക്ഷിച്ചു, അപഗ്രഥിച്ചു, ചില തീരുമാനങ്ങളിലെത്തിച്ചേന്നു. ജീവിതത്തെ ഒന്നാകെയെടുത്തു്, അതിൻെറ സ്വതന്ത്രമായ മൂല്യങ്ങളെ തിട്ടപ്പെടുത്തുവാനും, വിവിധ പരിതഃസ്ഥിതികളിൽ ജീവിക്കുന്ന വ്യക്തികളുടെമേൽ അവ ചെലുത്തുന്ന ബാധകശക്തി ശരിയായി നിജപ്പെടുത്തുവാനുംവേണ്ടി, മനസ്സു്, ബുദ്ധി എന്നീ ഉപകരണങ്ങളെ ഉപയോഗപ്പെടുത്തുവാൻ ആദ്യമായിത്തന്നെ പരിശീലിക്കപ്പെട്ടിട്ടുള്ള ഒരു കൂട്ടം ശിഷ്യന്മാക്കു് ആ തീരുമാനങ്ങൾ അദ്ദേഹം പകന്നുകൊടുത്തു.

ഈ എല്ലാ പരീക്ഷണങ്ങളിലുംനിന്നു്, അനുഭവങ്ങൾകൂടാതെ യാതൊരാൾക്കും ജീവിതം തുടന്നുകൊണ്ടു പോകുക സാദ്ധ്യമല്ല എന്നുള്ളതാണു് ജീവിതത്തിലെ നീക്കുപോക്കില്ലാത്ത ഒരു ഘടകമെന്നു് അവരെല്ലാവരും കണ്ടറിഞ്ഞു. അവനുഭവങ്ങളുടെ പരമ്പരതന്നെയാണു് ഈ ജീവിതം എന്നു പറയുന്നതു്. ആന്തരമൊ ബാഹ്യമൊ ആയ യാതൊരനുഭവവും ഒരാൾക്കു് ഇല്ലാതായിത്തീരുന്ന നിമിഷം അയാൾ മൃതനായി കണക്കാക്കപ്പെടുന്നു. അതിനുശേഷം ജീർണ്ണത സംഭവിക്കുകയും, അയാളുടെ രൂപവും

ഘടനയും പൊടിഞ്ഞു തകൎന്ന്, അതിനുല്പാദനം നൽകിയ ഘടകങ്ങളായി മാറുകയും ചെയ്യുന്നു.

ഓരോ അനുഭവത്തിലും മനുഷ്യൻ പൂൎണ്ണത നേടുവാൻ വെമ്പൽകൊള്ളുന്നു. അവനു ശാന്തിയും ആനന്ദവും വേണം. പൂൎണ്ണപരമാനന്ദവും അന്തമില്ലാത്ത ശാന്തിയും മാത്രമേ അവനെ സംതൃപ്തനാക്കുന്നുള്ളു. പരിപൂൎണ്ണവും ആത്യന്തികവുമായ ആനന്ദമനുഭവിക്കാനുള്ള പുതിയ പുതിയ ചുററുപാടുകൾ തേടി, ഒരുകൂട്ടം പരിതഃസ്ഥിതികളിൽനിന്നു, ബാഹ്യസാധനങ്ങളുടെ വ്യവസ്ഥ മാററി സൃഷ്ടിക്കപ്പെട്ടിട്ടുള്ള പുതിയ മാതൃകയിലുള്ള പരിതഃസ്ഥിതികളിലേക്ക് അവൻ പൊയ്ക്കൊണ്ടിരിക്കുന്നു. എല്ലാം ഒരേ ഒരാശയിൽമാത്രം—അവനു സമ്പൂൎണ്ണവും അഗാധവുമായ, മഹത്തും ഉത്കൃഷ്ടവുമായ, ആനന്ദം നേടുവാൻ കഴിയുമെന്നുള്ള ഒരേ ഒരു ആശയിൽ.

നമുക്കു കിട്ടുന്നത് ഏതുതരത്തിലുള്ള അനുഭവമായാലും വേണ്ടില്ല, ഒരു കാൎയ്യം തീൎച്ചയാണ്. അനുഭവിക്കപ്പെടുന്ന ലോകവുമായി സമ്പൎക്കത്തിൽ വരുമ്പോഴെ നമുക്ക് ഏതൊരനുഭവവും ഉണ്ടാകുന്നുള്ളു. വിഷയലോകത്തെപ്പററിയുള്ള അറിവ് എത്ര അധികമായിരിക്കുന്നുവോ, അത്രയും അധികം നല്ലവണ്ണം അതുമായുള്ള നമ്മുടെ ബന്ധം നമുക്കറിയാൻ കഴിയും. ആ ശരിയായുള്ള അറിവോടുകൂടി നാം ലോകത്തെ സമീപിച്ചാൽ, അത് നമുക്ക് അധികമധികം സംതൃപ്തി നൽകുമെന്നു മാത്രമല്ല, നമുക്കു നിരാശയ്ക്കും പശ്ചാത്താപത്തിനും ഉള്ള സന്ദൎഭങ്ങൾ ചുരുങ്ങുകയും ചെയ്യും. വേദാന്തം സ്ഥാപിക്കുന്ന സിദ്ധാന്തം ഇതാണ്. ജീവിതത്തെയും, വസ്തുക്കളെയും, ജീവികളെയുംപററിയുള്ള നമ്മുടെ മുറുകെ പിടിച്ച, വിവേകശൂന്യമായ, വിലയിരുത്തൽമൂലം, നാം എല്ലാകാലത്തും ലോകത്തിന്നു തെററായ വിലയാണ് കല്പിച്ചിട്ടുള്ളത്. ഇല്ലാത്ത വില ആരോപിച്ചതിന്റെ ഫലമായി നമ്മുടെ അനുഭവങ്ങളിൽ നമുക്ക് അപൂൎണ്ണതകൾ അനുഭവിക്കേണ്ടതായി വന്നിരിക്കുന്നു. തെററായി വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ള ഈ ലോകത്തിന്റെ അസത്യദൎശനം—അതു നമുക്കു വേണ്ടതിലധികം കഷ്ടപ്പാടുകൾ പകൎന്നുതരുന്നുണ്ട്—ബുദ്ധിശാലികളായ ഉപനിഷത് ദ്രഷ്ടാക്കൾ അങ്ങേ അററം അപലപിച്ചിട്ടുണ്ട്. ബാഹ്യലോക

ത്തിൻെറ വിലയിരുത്തലുകാം ഒന്നു മാററി നിശ്ചയിക്കുവാൻ അവർ ആവേശപൂർവ്വം മനുഷ്യനോടാവശ്യപ്പെടുന്നു.

ഈ അർത്ഥത്തിലാണു് വേദാന്തം പ്രഖ്യാപിക്കുന്നത്:— ലോകം അയഥാർത്ഥമാണു്, ബ്രഹ്മം മാത്രമേ യഥാർത്ഥമായിട്ടുള്ളു. ശരിക്കു മനസ്സിലാകുമ്പോാം, ഈ ലോകത്തെ അല്പംകൂടി ആരോഗ്യകരമായി വ്യാഖ്യാനിക്കുവാൻ മാത്രമേ വേദാന്തം നമ്മോടാവശ്യപ്പെടുന്നുള്ളു. മനുഷ്യൻെറ യാതനകളോടും, സാമുദായികമായ അനീതികളോടും, പട്ടിണിയോടും പാരതന്ത്ര്യത്തോടും ഉദാസീനമനോഭാവം കൈക്കൊള്ളുവാൻ വേദാന്തം പഠിപ്പിക്കുന്നു എന്നു് ആരോപിക്കപ്പെടുന്ന അപരാധം ഈ നിന്ദയിൽ തല്പരരായ ചിലർ കരുതിക്കൂട്ടി ചെയ്യുന്ന അനീതിപരമായ വിമർശനം മാത്രമാണു്. എന്തും വിശ്വസിക്കുന്നവരും അറിവില്ലാത്തവരും മാത്രമേ അവരെ ആദരിക്കുന്നുള്ളു.

ഓരോ വ്യക്തിക്കും എങ്ങിനെ ഈ പുനർവ്യാഖ്യാനം നടത്താൻ കഴിയും, ഏതൊരടിസ്ഥാനത്തിൽനിന്നുകൊണ്ടാണു് ഈ ശരിയായ നവീനവ്യാഖ്യാനം നാം നല്കേണ്ടതു്, എന്നെല്ലാം ക്രമേണ നമുക്കു നോക്കാം. ഈ ചർച്ചകളിലേയ്ക്കു നാം കടക്കാൻ പോകുന്നതു് ഏതൊരു മനോഭാവത്തോടുകൂടിയാണു് എന്നു നിങ്ങാംക്കു് ഏതാണ്ടൊന്നു മനസ്സിലായിക്കഴിഞ്ഞെങ്കിൽ, ഇന്നത്തെ എൻെറ ഉദ്ദേശ്യം സഫലമായി. ഏതെങ്കിലും ഒരു സ്ഥാപനത്തിൻേറയൊ വ്യക്തിയുടേയൊ സ്വകാര്യസ്വത്തല്ല മതം. ശരിക്കു മനസ്സിലാക്കിക്കഴിഞ്ഞാൽ അപൂർവ്വവീക്ഷണശക്തികളുള്ള ചില പ്രത്യേകതരം മനുഷ്യരുടെ ഒരുകൂട്ടം പ്രവചനങ്ങളോ, അത്ഭുതകരങ്ങളായ തന്ത്രങ്ങളുടെ ഒരു ഭണ്ഡാരമൊ, ഭയാവഹങ്ങളായ ഗൂഢാലോചനകളുടെ രഹസ്യസങ്കേതങ്ങളൊ ഒന്നുമല്ല; പ്രത്യുത, പൂർണ്ണമായും ശാന്തിയോടുകൂടിയും സമുദായത്തെ ജീവിപ്പിക്കുവാൻ പഠിപ്പിക്കുന്ന, പൂർണ്ണജീവിതത്തിൻെറ ശാസ്ത്രമാണു് മതം എന്നു കാണാം.

മതം ശാസ്ത്രത്തെ അംഗീകരിക്കുവാനും, ശാസ്ത്രവുമായി കൈകോർത്തു പിടിക്കുവാനും തയ്യാറില്ലാതിരുന്ന ഒരു കാലമുണ്ടായിരുന്നു. അതു് ഏതാണ്ടു് മതത്തിൻെറ ശവക്കുഴി തോണ്ടി. ഇന്നു

മറുപക്ഷത്തുനിന്നു് അതേ തെററാവത്തിക്കുന്നതായി നാം കാണുന്നു. ശാസ്ത്രം മതത്തെ പരസ്യമായി കൈവെടിഞ്ഞിരിക്കുന്നു. തൽഫലമായി, ഭൗതികവാദം, അതിന്റെ പൂർണ്ണതയുടെ കൊടുമുടിയിൽനിന്നുകൊണ്ടു്, സ്വന്തം പശ്ചാത്താപങ്ങളുടെ ഭാരംകൊണ്ടു കരയുന്നു. സമുദായത്തിന്നു ക്ഷേമം കൈവരുത്തി, മനുഷ്യനെ അവന്റെ നിത്യജീവിതത്തിൽ സഹായിച്ചുകൊടുക്കുവാൻ, മതത്തിനോ ശാസ്ത്രത്തിനോ ഒററയ്ക്കു സാദ്ധ്യമല്ല.

ശാസ്ത്രീയസിദ്ധാന്തങ്ങളും ശാസ്ത്രീയമായ സമീപനരീതിയും മതത്തെ ശക്തിപ്പെടുത്തുന്നു. മതം പാഠിപ്പിക്കുന്ന ആരോഗ്യകരമായ ജീവിതത്തിന്റെ ഉൽകൃഷ്ടമൂല്യങ്ങൾ അംഗീകരിക്കാതെയും സമുദായത്തിന്റെ ഘടകങ്ങളായ അംഗങ്ങൾ ആത്മസമന്വയത്തിന്റെ മാർഗ്ഗം ആത്മാർത്ഥമായി പിന്തുടരാൻ നിർബന്ധിക്കാതെയും ഇരിക്കുന്നിടത്തോളംകാലം ഭൗതികവാദത്തിന്റെ ഉല്പാദനസംബന്ധമായ നേട്ടങ്ങളൊ വിതരണത്തിലെ പ്രഗത്ഭതയൊ, സഹകരണത്തിന്റെ ഗുണങ്ങളൊ, നശീകരണമായ അത്ഭുതശക്തികളൊ, പ്രകൃതിയുടെമേലുള്ള വിജയങ്ങളൊ യാതൊന്നിന്നും തന്നെ ജീവിതത്തിന്റെ ആവശ്യങ്ങളെ നിറവേററുവാനൊ, മനുഷ്യസമുദായത്തിന്നു് കൂടുതൽ ആനന്ദം നൽകാനൊ സാദ്ധ്യമല്ല തന്നെ.

ഒരു സമുദായം, അല്ലെങ്കിൽ രാഷ്ട്രം അതിന്റെ അംഗങ്ങളെക്കൊണ്ടു നിർമ്മിക്കപ്പെടുന്നതാണെന്നു നാം മറക്കരുതു്. രാഷ്ട്രത്തിന്റെ ശക്തിയും സമുദായത്തിന്റെ സുഖവും ആശ്രയിച്ചിരിക്കുതു് ഭൗതികമായ ലാഭങ്ങളേയൊ ജീവിതപരിസരങ്ങളുടെ ഘടനയേയൊ അല്ല, പ്രത്യുത, അംഗങ്ങളുടെതന്നെ ഘടനയേയും രചനയേയും ആണു്. ശില്പകല അറിയുമെങ്കിൽ, നമുക്ക നിഷ്പ്രയാസം ലോകത്തിലെ ഏററവും മനോഹരമായ ഒരു മണിമാളികയുടെ പ്ലാൻ വരച്ചുണ്ടാക്കാൻ കഴിയും. എന്നാൽ, ആ പണിയുയർത്തുമ്പോൾ, അതിന്നുപയോഗിക്കുന്ന കല്ലുകളുടെ ഗുണത്തെപ്പററി നാം പ്രത്യേകം ശ്രദ്ധിച്ചില്ലെങ്കിൽ, ആ മാളിക അതിന്റെ വിശാലമായ തണലിൽ താമസിക്കുന്നവരുടെ ശവക്കല്ലറയായിത്തീരും എന്നു നമുക്കറിയാം. അതുപോലെതന്നെ ഈ ഭൗതികയുഗത്തിലെ ശാസ്ത്രീയ വിജ്ഞാന

ശകലങ്ങളും ഭൌതികപദ്ധതികളും എല്ലാം കടലാസ്സിലും സിദ്ധാന്തത്തിലും അതിമനോഹരമായിരിക്കുന്നുവെന്നതിന്നു സംശയമില്ല. എന്നാൽ അവ പ്രയോഗത്തിൽ വരുത്തുമ്പോൾ കേവലം ശൂന്യങ്ങളായിത്തീരുന്നുവെന്നു മാത്രമല്ല, നമ്മുടെ സുഖസ്വപ്നങ്ങളെ കുഴിച്ചുമൂടുകകൂടി ചെയ്യുന്നു. ഭൌതികനാഗരികതയുടെ ആവത്തിക്കപ്പെട്ടിട്ടുള്ള അനുഭവമിതാണ്. ചരിത്രം ഇതു രേഖപ്പെടുത്തുന്നു. നമ്മുടെ ആയുഷ്കാലത്തു നമ്മുടെ അനുഭവങ്ങൾ ഇതിനെ ശരിവെയ്ക്കുകയും ചെയ്യുന്നു.

ഭൌതികതത്വവും ആദ്ധ്യാത്മികതത്വവും തമ്മിലും ശാസ്ത്രതത്വവും മതതത്വവും തമ്മിലുമുള്ള പാണിഗ്രഹണത്തിലാണ് മോചനം അനുഭവപ്പെടുന്നതെന്നു തോന്നുന്നു. അസ്ഥാനത്തു അവരോധിക്കപ്പെട്ടിട്ടുള്ള ശാസ്ത്രത്തിനും തെററിദ്ധരിക്കപ്പെട്ടിട്ടുള്ള പുരോഗതിയ്ക്കും 'സുധീരമായ നമ്മുടെ നവലോക'ത്തിൽ നിലവിലിരിക്കുന്ന സ്വാധീനശക്തികളെ അവഗണിക്കാതെ, ഉപനിഷത്തുകളെക്കുറിച്ചുള്ള നമ്മുടെ അന്വേഷണം നടത്തുവാൻ നമുക്ക് പ്രത്യേകം ശ്രദ്ധിക്കാം.

## അദ്ധ്യായം 2

# നമ്മുടെ ദുഃഖങ്ങളുടെ രഹസ്യം

നമ്മെ നശിപ്പിക്കുന്ന ഒരു അന്ധവിശ്വാസമല്ല, നേരെ മറിച്ച്, അതിൻേറതായ അനുഗ്രഹങ്ങളോടുകൂടിയ ഒരു ശാസ്ത്രമാണ് മതം എന്നു കാണിക്കുവാനാണ് ഇത്രയും പ്രതിപാദിച്ചത്. മതം ജീവിതശാസ്ത്രമാണ്. മഹാന്മാരായ എല്ലാ പ്രവാചകന്മാരും ഋഷിമാരും ലോകത്തിൽ കാണുന്ന ജീവിതത്തിൻെറ പ്രകടനങ്ങളെപ്പററി പരീക്ഷണം നടത്തിയവരാണ്. ഗവേഷണം ചെയ്തും രേഖപ്പെടുത്തിയും, പഠിച്ചും തരംതിരിച്ചും, ജീവിതത്തിലെ അടിസ്ഥാനപരവും പരിപൂർണ്ണവുമായ യാഥാർത്ഥ്യത്തെ കണ്ടുപിടിക്കുവാൻ ശ്രമിക്കുകയായിരുന്നു അവർ.

പ്രകൃതിരഹസ്യങ്ങളെപ്പററിയുള്ള നവീനശാസ്ത്രജ്ഞന്മാരുടെ അന്വേഷണങ്ങൾ—അവർ തമ്മിൽതമ്മിലും, അവരുടെ മാർഗ്ഗങ്ങൾ, അന്വേഷണലക്ഷ്യങ്ങൾ പാക്ഷികമായ നിഗമനങ്ങൾ എന്നിവ തമ്മിലും എന്തെല്ലാം വ്യത്യാസങ്ങൾ ഉണ്ടായിരുന്നാലും ശരി—വസ്തുവിൻെറ അടിസ്ഥാനയാഥാർത്ഥ്യങ്ങൾ അറിവാനുള്ള ഒരു അളവററ ആകാംക്ഷയുടെ പ്രകടനങ്ങളായിരിക്കുന്നിടത്തോളം, ആ ഭൗതികശാസ്ത്രജ്ഞന്മാരും, ഈ അർത്ഥത്തിൽ വലിയ തത്വാന്വേഷികൾതന്നെയാണ്. മറെറല്ലാ രാസദ്രവ്യങ്ങളും ഉല്പാദിപ്പിക്കത്തക്ക ഒരു മൂലഘടകം കണ്ടുപിടിച്ചു കഴിഞ്ഞുവെന്നുവന്നാൽ രസതന്ത്രശാസ്ത്രം അവസാനിക്കും. എന്തെന്നാൽ, ആ മൂലഘടകം മററു വസ്തുക്കളുമായി ഒററയ്ക്കും കൂട്ടമായും എങ്ങനെയാണ് പെരുമാറുന്നതെന്നു കണ്ടുപിടിക്കുക മാത്രമായിരിക്കും ശാസ്ത്രം ചെയ്യുന്നത്. ഫിസിക്സിൻെറ കാര്യത്തിലും കഥ ഇതുതന്നെ. മറെറല്ലാ ശക്തികളേയും ഉല്പാദിപ്പിക്കത്തക്ക ഒരു ശക്തി എതെങ്കിലും കാലത്ത് ഒരു ശാസ്ത്രജ്ഞൻ കണ്ടുപിടി

ച്ചാൽ പിന്നെ ഫിസിക്സ് മുഴുവനും ഒരു ഗവേഷണ ശാലയിലെ വേലക്കാരൻെറ പണി മാത്രമായിത്തീരും. അന്യോന്യം കൂട്ടി ച്ചേക്കലിൻേറയും പ്രതിക്രിയയുടേയും അനന്തരമായ സാദ്ധ്യത കൾ കണ്ടുപിടിച്ചു രേഖപ്പെടുത്തുകമാത്രമേ ബാക്കി ചെയ്യാനുള്ളു.

നിർഭാഗ്യവശാൽ നവീനശാസ്ത്രജ്ഞന്മാർ അവരുടെ പരി ശ്രമം ഈ മൂലവസ്തു കണ്ടുപിടിക്കാൻവേണ്ടിയാണെന്ന് അംഗീ കരിക്കുന്നില്ല. ഏതാനും ചില സത്യസന്ധരായ ശാസ്ത്രജ്ഞന്മാർ, അവരുടെ പ്രയത്നത്തിൻെറ അന്തിമലക്ഷ്യം ഈ അജ്ഞാതസ ത്യത്തെ കണ്ടെത്തുന്നതാണെന്നു സമ്മതിക്കുന്നുണ്ടെങ്കിലും, ശാസ്ത്രീ യയുഗത്തിൻെറ മഹിമകളെപ്പററി പ്രശംസിക്കുന്ന സാധാരണ ക്കാരായ ശാസ്ത്രവിദ്യാർത്ഥികൾ അവരുടെ ജിജ്ഞാസയുടെ പ്രേര ണയോ, അറിവിനുള്ള ദാഹമോ ഏതു ഉറവിടത്തിൽ നിന്നാണ് വരുന്നതെന്നറിയുന്നില്ല. അതുകൊണ്ടാണ് മതം ഒരു ശാസ്ത്രമാ ണെന്നും, അതിൻെറ കണ്ടുപിടുത്തത്തിനുപയോഗിക്കുന്ന മാർഗ്ഗ ങ്ങളെല്ലാം ശാസ്ത്രീയമാണെന്നും ഋഷികളും പ്രവാചകന്മാരു മെല്ലാം 'ജീവിത'വുമായി പരീക്ഷണം നടത്തിയ ശാസ്ത്രജ്ഞരാ ണെന്നും, ഉള്ള പരമാർത്ഥവുമായി നമുക്കത്രവേഗം പൊരുത്ത പ്പെടാൻ കഴിയാതെ പോകുന്നത്. ഭൗതികശാസ്ത്രജ്ഞന്മാർ മൂലസത്യത്തെ തേടുന്നതിനു ബാഹ്യവസ്തുക്കളുടെ ലോകത്തെ ആരാഞ്ഞപ്പോൾ മതാചാര്യന്മാർ അതേ മൗലികസത്യങ്ങളെ ആന്തരികലോകത്തിൽ നടക്കുന്ന സംഭവങ്ങളിലാണ് തേടിയത്. അവർ തമ്മിൽ എന്തെങ്കിലും വ്യത്യാസം നമുക്കു കണ്ടുപിടി ക്കാൻ കഴിയുമെങ്കിൽ, അതവരുടെ ഗവേഷണക്ഷേത്രങ്ങളുടെ വ്യത്യാസം മാത്രമാണ്; ഒരു ജന്തുശാസ്ത്രജ്ഞൻേറയും അണുശാ സ്ത്രജ്ഞൻേറയും കാര്യക്ഷേത്രങ്ങൾ തമ്മിലെന്നപോലെ.

ബാഹ്യലോകത്തിലെ വസ്തുക്കളുടെ അന്തമില്ലാത്ത വിഭി ന്നതകൾ മനുഷ്യൻെറ അറിവിനോടുള്ള ഒരു വമ്പിച്ച വെല്ലു വിളിയായിരുന്നു. ഗുഹാമനുഷ്യൻെറ കാലംമുതൽ ഇന്നുവരേയും പ്രകൃതിയെ സന്തോഷിപ്പിച്ചു അവളുടെ രഹസ്യങ്ങൾ വെളിച്ച ത്താക്കുവാനുള്ള പ്രയത്നത്തിലായിരുന്നു നാം ഏർപ്പെട്ടിരിക്കു ന്നത്. വസ്തുക്കളെ അപഗ്രഥിച്ചും, പ്രതിക്രിയകളെ ഗവേഷ ണംചെയ്തും ക്ലിപ്തമായ വകുപ്പുകളായി എണ്ണമററ അനേകതകളെ

തൃപ്തികരമായി തരംതിരിച്ചും വൈവിദ്ധ്യത്തെ മനസ്സിലാക്കുവാനുള്ള പരിശ്രമം പുരോഗമിച്ചുകൊണ്ടേയിരുന്നു. അങ്ങനെ ഈ ഭൌതികലോകത്തിന്റെ പഴയ ശാസ്ത്രജ്ഞന്മാർ, ലോകത്തിലെ എല്ലാ വസ്തുക്കളേയും 98 മൂലഘടകങ്ങളാക്കി തരംതിരിച്ചപ്പോഠം, ലോകം മുഴുവൻ അവരുടെ കണ്ടുപിടുത്തത്തെ പുകഴ്ത്തിപ്പാടി.

എന്നാൽ അടുത്ത തലമുറ, പ്രകൃതിയിലെ വസ്തുക്കളെ ഇത്രയേറെ ഘടകങ്ങളായി തരംതിരിച്ചതിൽ വലിയ സന്തോഷംപൂണ്ടില്ല. ഈ ഘടകങ്ങളെയെല്ലാം കൂട്ടിയിണക്കുന്ന മൌലികമായ മറെറന്തെങ്കിലും ഘടകമുണ്ടോ എന്നറിവാൻ ശാസ്ത്രവിദ്യാത്ഥികഠം കുറച്ചുകൂടി സൂക്ഷ്മതരമായ ഗവേഷണങ്ങഠം നടത്തിത്തുടങ്ങി. അങ്ങനെ 19-ാം നൂററാണ്ടിൽ, എല്ലാ ഘടകങ്ങളുടേയും ഭൌതികാടിസ്ഥാനമായ അണുവെ (ആററം) പാശ്ചാത്യശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചു. ഘടകങ്ങളെല്ലാം അണുവിന്റെ സംഘാതങ്ങളാണ്. അണുക്കഠംചേന്ന് മോളിക്യൂളുകളും അവ ചേന്ന പദാത്ഥങ്ങളും ഉണ്ടാകുന്നു. ആവേശംകൊണ്ട് പത്തൊമ്പതാംനൂററാണ്ട് ആ തലമുറയുടെ അനുമോദനാരവങ്ങഠംക്കിടയിൽ മരിച്ചു. ഇരുപതാംനൂററാണ്ടിന്റെ മക്കഠം തൽസ്ഥാനം കരസ്ഥമാക്കി. നവീനതലമുറ അന്വേഷണം നിത്തിവച്ചില്ല; രഹസ്യങ്ങളിലേയ്ക്കുള്ള ചുഴിഞ്ഞുകയററം തുടന്നുവന്നു. ഒടുവിൽ ഇതാ ആററം അതിന്റെ രഹസ്യങ്ങഠം അവരുടെ മുമ്പിൽ മലത്തിവച്ചിരിക്കുന്നു. അണു ഇലക്ട്രോൺസ്, പ്രോട്ടൺസ്, ന്യൂട്രൺസ് ഇവ ചേന്നുണ്ടാക്കപ്പെട്ടതാണെന്നും, ഇവയെല്ലാം എല്ലാ വസ്തുക്കളിലും ഒന്നുതന്നേയാണെന്നും കണ്ടുപിടിച്ചിരിക്കുന്നു. അങ്ങനെ പണ്ടത്തെ 98 ഘടകങ്ങഠം ചുരുങ്ങിച്ചുരുങ്ങി ഇന്നിതാ എല്ലാ അണുക്കളേയും നിമ്മിക്കുന്ന മൂന്നു മൌലികഘടകങ്ങഠം മാത്രമായിക്കുറഞ്ഞിരിക്കുന്നു.

വൈദികകാലത്തിലേയ്ക്ക് തിരിഞ്ഞുനോക്കി, ജീവിതത്തെ ശാസ്ത്രീയമായി ഗവേഷണംചെയ്ത്, മൌലികമായുള്ളതെന്തെന്ന് കണ്ടുപിടിക്കുവാൻ ശ്രമിക്കുന്ന ഋഷികളെ നോക്കുക, ജീവിതം അനുഭവങ്ങളുടെ ഒരു പരമ്പരയാണെന്നവർ കണ്ടുപിടിച്ചതായി കാണാം. ഈ കണ്ടുപിടിത്തംകൊണ്ട് അവർ പൂണ്ണമായി തൃപ്തി

പ്പെട്ടില്ല. അന്വേഷണങ്ങൾ അവർ നിർത്തിയതുമില്ല. മനസ്സിന്റെ ഗവേഷണശാലയിൽവെച്ചു, അനുഭവങ്ങളുടെ ക്ലിപ്തമായ പെരുമാററങ്ങളെപ്പററിയുള്ള ഗവേഷണങ്ങൾ തുടരവെ, ജീവിതത്തിന്റെ മൂലഘടകമായ 'അനുഭവം' കൈവരുമ്പോൾ, ജീവികളുടെ മാനസികമായ പ്രതിക്രിയ എന്താണെന്നവർ നിരീക്ഷിച്ചു. ഓരോ അനുഭവത്തിന്റേയും ഉള്ളടക്കത്തിലേയ്ക്കു് ഒരു ഉൾക്കാഴ്ച അവക്കു കിട്ടി.

അനേകനൂററാണ്ടുകാലത്തെ സൂക്ഷ്മനിരീക്ഷണത്തിന്റേയും, വിഷമംപിടിച്ച രേഖപ്പെടുത്തലിന്റേയും ക്ഷമയോടുകൂടിയ അപഗ്രഥനത്തിന്റേയും ഫലമായി, ഒരനുഭവം മൂന്നു മൂലഘടകങ്ങൾ ചേർന്നുണ്ടാവുന്നതാണെന്ന സത്യം കണ്ടുപിടിച്ചു്, പ്രഖ്യാപിക്കുവാൻ അവക്കു സാധിച്ചു. അവ 1) അനുഭവിക്കുന്നയാൾ 2) അനുഭവിയ്ക്കപ്പെടുന്ന വസ്തു 3) അനുഭവിക്കുന്നയാളും അനുഭവിയ്ക്കപ്പെടുന്ന വസ്തുവും തമ്മിലുള്ള ബന്ധം, അഥവാ അനുഭൂതി. ഇതിലേതെങ്കിലും ഒന്നിന്റെ അഭാവത്തിൽ ഒരനുഭവം ഉണ്ടാവുക സാദ്ധ്യമല്ല; ഒരു അണുവിന്റെ ഏതെങ്കിലും ഒരു ഘടകം ഇല്ലാതെപോയാൽ അണു അവശ്യം വിഘടിക്കുന്നതുപോലെ.

അനുഭവിക്കുന്നയാൾ, അനുഭവിക്കപ്പെടുന്നതു്, അനുഭൂതി എന്നിവയുടെ ഈ സമന്വയത്തിൽ, തങ്ങളുടെ നിരീക്ഷണ-ഗവേഷണങ്ങൾക്കുവേണ്ടി ഇന്നത്തെ ഭൗതികശാസ്ത്രജ്ഞന്മാർ തിരഞ്ഞെടുത്തതു് 'അനുഭവിക്കപ്പെടുന്നതി'ന്റെ മണ്ഡലമാണു്, എന്നാൽ അനുഭവഭോക്താവിന്റെ ലോകത്തെയാണു് സൂക്ഷ്മതരമായ ഗവേഷണങ്ങൾക്കുവേണ്ടി ഋഷീശ്വരന്മാർ തിരഞ്ഞെടുത്തതു്. അങ്ങനെ രണ്ടുകൂട്ടരും ഒരേ സത്യത്തിന്റെ അന്വേഷകന്മാരാണു്; അവരുടെ പ്രവത്തനമണ്ഡലത്തിൽ മാത്രമാണു് വ്യത്യാസമുള്ളതു്. ഭൗതികവസ്തുക്കളുടെ ബാഹ്യലോകത്തിൽ സത്യത്തെ തേടുന്നവരാണു് ഭൗതികശാസ്ത്രജ്ഞന്മാരെങ്കിൽ, അതേ സവ്വവ്യാപകമായ സത്യത്തെ ആന്തരികലോകത്തിൽ തേടുന്നവരാണു് ആത്മീയശാസ്ത്രജ്ഞന്മാരായ ഋഷീശ്വരന്മാർ.

ജീവിതശാസ്ത്രജ്ഞന്മാരായ ഋഷിമാർ പുറപ്പെടുവിച്ചിട്ടുള്ള വേദാന്തത്തിലെ അന്തിമപ്രഖ്യാപനങ്ങളുമായി താരതമ്യപ്പെടുത്തു

മ്പോൾ, പ്രകൃതിയുടെമേൽ വിജയം കൈവശപ്പെടുത്തുവാൻവേണ്ടി, അവളുടെ മുററത്തു കളിച്ചുനടന്നു കൈകാലുകൾക്കു കരുത്തുകൂട്ടുന്ന കുട്ടികളായി മാത്രമേ ഭൗതികശാസ്ത്രജ്ഞന്മാരെ കണക്കാക്കിക്കൂടു എന്നിവിടെ പറയാം. മനുഷ്യന്റെ ആന്തരികലോകത്തിന്റെ അഗാധതലങ്ങളെപ്പററി അന്വേഷണം നടത്തി, ഏതൊന്നിനെ അറിഞ്ഞാലാണൊ പിന്നൊന്നും അറിയാനില്ലാത്തതായും, ഏതൊന്നിനെക്കണ്ടാലാണൊ പിന്നൊന്നും കാണാനില്ലാത്തതായും തീരുന്നതു് ആ അടിസ്ഥാനതത്വത്തെ കണ്ടെത്തിയ ഉപനിഷത്ദ്രഷ്ടാക്കൾക്കു് ഒരുതരം കൃതകൃത്യത—ദൈവീകമായ ഒരു സമ്പൂർത്തി—അനുഭവപ്പെട്ടു. നമുക്കീ മഹാന്മാരായ ചിന്തകന്മാരുടെ മാർഗ്ഗം പിന്തുടർന്നു്, ഈ മഹത്തായ കണ്ടുപിടുത്തത്തിനു വഴിതെളിയിച്ച ശാസ്ത്രീയമാർഗ്ഗങ്ങളും യുക്തിയുക്തമായ തീരുമാനങ്ങളും ഏതെന്നു നോക്കാം.

ഒരു പുതിയ പുഷ്പം കണ്ടെത്തുന്ന സസ്യശാസ്ത്രജ്ഞൻ, അതിൽനിന്നു സ്ഫൂർത്തിതേടുന്ന കവിയെപ്പോലെയൊ അതു നോക്കി ആനന്ദിക്കുന്ന ചിത്രകാരനെപ്പോലെയൊ അല്ല അതിനെ മനസ്സിലാക്കുന്നതു്; സമ്പൂർണ്ണമായും വ്യത്യസ്തമാണയാളുടെ മാർഗ്ഗം. ആ പൂവിന്റെ ഘടനയുടെ രഹസ്യം, അതിന്റെ വ്യവസ്ഥ, സ്വഭാവം, പ്രവർത്തനം എന്നിവയുടെയെല്ലാം രഹസ്യങ്ങളിലേക്കിറങ്ങിച്ചെന്നു്, അതേതൊരു വർഗ്ഗത്തിലും ജാതിയിലും പെട്ടതാണെന്നു് അയാൾ തരംതിരിക്കുന്നു. അതുപോലെതന്നെ ആത്മനിരീക്ഷകന്മാരായ ചിന്തകന്മാരും, അവരുടെ നിസ്തുല്യമായ ചിന്തയുടെ ക്ലിപ്തിയും സൂക്ഷ്മതമമായ യുക്തിയുംകൊണ്ടു സത്യത്തിന്റെ മൂടുപടം വലിച്ചുചീന്തി ആന്തരികയാഥാർത്ഥ്യത്തെ തനിനിറത്തിൽ കണ്ടു.

ഒരനുഭോക്താവു്, ഒരു ബാഹ്യവസ്തുവുമായി സമ്പർക്കത്തിൽ പെടുകയും, 'അനുഭവ'ത്തിനുവേണ്ടി ആഗ്രഹിക്കയും ചെയ്യുമ്പോൾ, അയാൾ ഭൗതികമായി ഒന്നാണെങ്കിലും, ആ വസ്തുവുമായി പ്രതിക്രിയ ചെയ്യുന്ന അയാളുടെ വിവിധ സൂക്ഷ്മവശങ്ങൾ, അയാളെ നാലു വിഭിന്നവ്യക്തിത്വങ്ങളുടെ (കായിക, മാനസിക, ബൌദ്ധിക, ആത്മീയ) ഒരു സമാഹാരമാക്കിത്തീർക്കുന്നു എന്നു നിരീക്ഷണങ്ങൾ വഴിയായി അവർ കണ്ടുപിടിച്ചു. അവ എത്രയും സൂക്ഷ്മമായിരിക്കയാലും, അനുഭൂതിയുള്ള സമയത്തു്

അവ എത്രയും ദ്രുതഗതിയിൽ പ്രവർത്തിക്കയാലും ചുഴിഞ്ഞുനോക്കാൻ കഴിയാത്ത സാധാരണ നിരീക്ഷകന്നു് ഈ ഏകസമയത്തുള്ള പ്രതിക്രിയയുടെ നേർത്ത വ്യത്യാസങ്ങൾ കണ്ടുപിടിക്കാൻ കഴിയാതെപോകുന്നു. അനുഭൂതിയുടെ നിമിഷത്തെ പിടിച്ചുനിർത്തി അതിൻെറ ഉള്ളടക്കത്തെ അപഗ്രഥിക്കുവാൻ ഋഷിമാരുടെ അത്യന്തശക്തിയുക്തവും ഏകാഗ്രവുമായ ബുദ്ധിസാമർത്ഥ്യത്തിന്നും, സമ്പൂർണ്ണനിരീക്ഷണത്തിന്നും മാത്രമേ കഴിഞ്ഞിട്ടുള്ളു.

അവരുടെ ക്ലേശഭൂയിഷ്ഠമായ പരീക്ഷണങ്ങളും വിഷമമേറിയ പ്രമാണങ്ങളും നമുക്കൊരു കാര്യം വ്യക്തമാക്കിത്തരുന്നുണ്ടു്. ഒരു അനുഭോക്താവു് ബാഹ്യവിഷയവുമായി അടുക്കുന്നതു്, ഏകീകരിക്കപ്പെട്ട ഒന്നു് എന്ന നിലയ്ക്കല്ല, നാലു വിഭിന്നമുഖങ്ങളിൽക്കൂടി എന്ന നിലക്കാണു്; അയാളുടെ നാലു വിഭിന്നകോശങ്ങളിൽ—വിഭിന്നമാംവിധം നിർമ്മിക്കപ്പെട്ടതും, അതാതിൻേറതായ മൂല്യങ്ങളും ആവശ്യങ്ങളുമുള്ളതും, ഏതെങ്കിലും ബാഹ്യവിഷയത്താൽ ഉന്നയിക്കപ്പെട്ട ചുററുപാടിൻെറ വെല്ലുവിളിയാൽ ഉണർന്നെഴുന്നേററു് അതിനെ ഉടനടി അനുഭവിക്കാൻ വെമ്പൽകൊള്ളുന്നതുമായ നാലു വിഭിന്ന സത്തകളിൽ നിന്നാണു് ആ സമ്പർക്കം ഉണ്ടാകുന്നതു്.

നിങ്ങളുടെ അയൽപക്കക്കാരൻ നിങ്ങൾക്കൊരു മധുരപലഹാരം സമ്മാനിക്കുന്നുവെന്നു വിചാരിക്കുക. നിങ്ങളിലുള്ള ഭൌതികമനുഷ്യൻ അതനുഭവിക്കാൻ വെമ്പുന്നു. കണ്ണുകൾ അതിൻെറ രൂപവും, മൂക്കു് ഗന്ധവും, ത്വക്കു് സ്പർശവും, അനുഭവിച്ചറിയുന്നു. ഒരുപക്ഷേ, നാവിൽനിന്നു വെള്ളം ഊറിയേക്കാം. മനോമനുഷ്യനും അതനുഭവിക്കാനാഗ്രഹിക്കുന്നു. എന്നാൽ, ബുദ്ധിമനുഷ്യൻ രണ്ടു മണിക്കൂർ കഴിഞ്ഞു്, നല്ല വിശപ്പു വന്നാൽ അതിനു കൂടുതൽ രുചി തോന്നുമെന്നു തീർച്ചയാക്കി, ചുററുപാടിനു വില കല്പിക്കാൻ തയ്യാറാകുന്നു; പ്രമേഹരോഗിയായ തനിക്കു മധുരപലഹാരം നന്നല്ലെന്നുള്ള വൈദ്യോപദേശവും തനിക്കോർമ്മവരുന്നു. എന്നാലിതുകൊണ്ടവസാനിച്ചില്ല. നിങ്ങളുടെ ഈശ്വരബോധവും സത്യജ്ഞാനവും, ഒരയൽപക്കക്കാരൻെറ അപ്പം വാങ്ങി സ്വയം അയാൾക്കു കടപ്പെടുന്നതിൽനിന്നു നിങ്ങളെ തടഞ്ഞെന്നും വരാം.

ഇങ്ങനെ നമ്മുടെ ഓരോ അനുഭവത്തിൻേറയും ഓരോ

നിമിഷത്തിലും, അനുഭവത്തിൻെറ സമ്മിളിത സുഖം കൈയ്യി ലാക്കുവാൻവേണ്ടി, ഓരോ ചുററുപാടിൽനിന്നും ഉറമ്മിക്കൂടി ക്കുവാൻ നമ്മിൽനിന്നു നാലു നാവുകൾ ഉന്തിനില്ക്കുന്നുവെന്നു പറയാം. പരസ്പരം അറിയാത്ത അപരിചിതരെപ്പോലെ വിഭി ന്നതലങ്ങളിൽ നിന്നുകൊണ്ട്, വിഭിന്ന ജീവിതമൂല്യങ്ങളോടു കൂടി പെരുമാറുന്ന ഈ നാലു വിഭിന്ന ശക്തികൾ ഏതെങ്കിലും ഒരു പ്രത്യേക ചുററുപാടിനേയൊ വിഷയത്തേയൊ അനുഭവി ക്കുമ്പോൾ, ഇതിലൊന്നിനു സംതൃപ്തി നല്കുന്ന വസ്തു നിയമേന മററു മൂന്നിനും വിവിധ അളവിലുള്ള അസംതൃപ്തി ഉളവാക്കുന്നു. തൽഫലമായി തന്നിലുള്ള ഈ നാലിനും സമ്പൂർണ്ണസംതൃപ്തി കൈവരുത്തുവാൻ ആശിക്കത്തക്ക ഒരു പരിതഃസ്ഥിതി കണ്ടെ ത്തുവാൻ ഇന്നോളം ഒരു മനുഷ്യനും സാധിച്ചിട്ടില്ലതന്നെ.

എല്ലാ പരിതഃസ്ഥിതിയിലും, നമുക്കു വിഭാവനം ചെയ്യ ത്തക്ക എല്ലാ വ്യവസ്ഥകളിലും, നമ്മുടെ ഭൂരിഭാഗവും കരഞ്ഞും നെടുവീർപ്പിട്ടും കഴിയുന്നു; ഒരു തുച്ഛഭാഗം മാത്രമേ പുഞ്ചിരി തൂകുന്നുള്ളു. ആ പുഞ്ചിരിതന്നെയും കരച്ചിലിൻെറ പശ്ചാത്തല ത്തിൽ തേങ്ങിക്കരയലായി മാറുകയും ചെയ്യുന്നു. ഈ വ്യവ സ്ഥിതിയിൽ, ഉള്ളിലുള്ള വ്യക്തികളുടെ ഈ കുഴഞ്ഞ കെട്ടുപാ ടിൽ ഈ ആന്തരികദുരന്തത്തിൽ ശാന്തിക്കും സമാധാനത്തിനും വേണ്ടിയുള്ള മനുഷ്യൻെറ പ്രയത്നം—ആനന്ദവും പൂർണ്ണതയും കിട്ടാനുള്ള അവൻെറ അന്തമില്ലാത്ത ആഗ്രഹം—ചിരിയിലും സന്തോഷത്തിലും ജീവിക്കുവാനുള്ള അവൻെറ ആശ—ഇതെല്ലാം തീർച്ചയായും തകർന്നു തരിപ്പണമാവുകയും, അവനെ നിരാശയു ടേയും നിസ്സഹായതയുടേയും നിരാശ്രയബോധത്തിൻേറയും അ ശാന്തിയുടേയും അഗാധഗർത്തത്തിലേക്കു തള്ളിവിടുകയും ചെയ്യു ന്നു. ചുരുക്കിപ്പറഞ്ഞാൽ, സംസാരദുഃഖം എന്ന പദംകൊണ്ടു നാം വിവക്ഷിക്കുന്ന എല്ലാ ദുഃഖങ്ങളുടേയും കാണാനാവാത്ത ഉത്ഭവസ്ഥാനം ഈ ആന്തരികവ്യക്തികളുടെ ഈ കുഴാമറിച്ചി ലാണ്.

ഈ നിരീക്ഷണങ്ങൾ നമ്മെ നിരാശയുടെ ഗഹ്വരത്തി ലേക്ക് ഉന്തിവിട്ടെന്നു വന്നേക്കാം. പഴയകാലത്തെ വികാരപ്ര വണരായ മഹർഷിമാക്ക് അതു നൂറിരട്ടി ശക്തിയോടെ അനുഭവ പ്പെട്ടിരിക്കണം. എന്നാൽ യഥാർത്ഥ സത്യാന്വേഷികളായിരുന്ന

അവർ കെല്ലോട്ടും വിശ്വസ്തതയോട്ടുംകൂടി ഈ നാലു ഘടകങ്ങളേയും ഒന്നാക്കി ഉരുക്കിച്ചേർത്തു, സമന്വയിക്കപ്പെട്ട നാലുംകൂടിയ ഒരു സത്തയാക്കിത്തീർത്തു. ഏതെങ്കിലും ഒരു ഘടകത്തിന്നു സുഖം വരുമ്പോൾ എല്ലാററിന്നും സുഖാനുഭൂതി കൈവരത്തക്ക ഒരു മാർഗ്ഗം അവർക്കു കണ്ടുപിടിക്കാൻ കഴിഞ്ഞു. അനിയന്ത്രിതമായ നാലു കുതിരകൾ നാലു വഴിക്കു വലിച്ചുകൊണ്ടോടിക്കളയുന്ന രഥം അതിൻെറ ലക്ഷ്യത്തിലെത്തുന്നതിനു മുമ്പുതന്നെ വഴിയിൽവെച്ചു് തകർന്നു തരിപ്പണമാവും. അതുപോലെ, ആന്തരികസമന്വയം സാധിക്കാനാവാതെ, ജീവിതത്തിൻെറ തീർത്ഥയാത്ര നടത്തുന്ന നാമും വഴിയരികിലെ കുഴികളിൽ വീണു്, ലക്ഷ്യത്തിലെത്താതെ നശിക്കുകയാണു്. നമ്മിലെ ഈ 'നാലും' കൂട്ടിച്ചേർത്തിണക്കി, ജീവിതത്തിൻെറ രാജപാതയിൽക്കൂടി എങ്ങിനെയാണു് സുഖയാത്ര നടത്തേണ്ടതെന്നുള്ള തത്വമാണു് മതം പ്രഖ്യാപിക്കുന്നതു്. മതം ഉപദേശിക്കുന്ന പ്രായോഗികപദ്ധതികളും പരിശീലനങ്ങളും, അവയുടെ ആചാരപദ്ധതികളിൽ, നമുക്കോരോരുത്തക്കും പൂർണ്ണമായ സമന്വയം സാധിക്കുന്നതിന്നുള്ള എല്ലാ അറിയപ്പെട്ടിട്ടുള്ള ശാസ്ത്രീയമാർഗ്ഗങ്ങളും ഉള്ളടക്കീട്ടുണ്ടു്.

ഈ സമന്വയം എത്രയുമധികം സാധിക്കുന്നുവോ അത്രയുമധികം ജീവിതത്തിൻെറ പിടിയിൽനിന്നു് നമുക്കു മോചനം ലഭിക്കും. ഈ മുക്തി ലഭിക്കുന്നതിന്നു് ഏതെല്ലാമാണു് ക്ലിപ്തമായുള്ള മാർഗ്ഗങ്ങൾ എന്നതു് മറെറാരു ചർച്ചയുടെ വിഷയമാണു്. എന്നാൽ, ഒരു വിഘടിതാവസ്ഥയും, തൽഫലമായുള്ള ആന്തരിക നിരാശയുമാണിന്നുള്ളതു്. താത്വികമായിട്ടെങ്കിലും, ഒന്നു് സമ്മതിച്ചേ തീരൂ. ഏതൊരു ജീവിതത്തിൻെറ ചുററുപാടിലായാലും, വേണ്ടില്ല, സമന്വയം സാധിച്ചിട്ടുള്ള ഒരു വ്യക്തിക്കു് കൂടുതൽ ആനന്ദാനുഭൂതി കൈക്കൊള്ളുവാൻ സാധിക്കും; തീർച്ചതന്നെ. ബാഹ്യലോകത്തിലെ അനുനിമിഷം മാറിക്കൊണ്ടിരിക്കുന്ന അനുഭൂതികളിൽനിന്നു് പൂർണ്ണവിമുക്തിനേടി, നിത്യവും, മാററമില്ലാത്തതുമായ ഒരാന്തരികശാന്തിയും സമത്വാവസ്ഥയും നേടാൻ കഴിഞ്ഞാൽ, അതൊരു നിസ്തുല്യനേട്ടമാണെന്നുള്ളതിനു് സംശയമില്ല. ഇതെങ്ങനെ സാധിക്കും, അതിനുപയോഗിക്കുന്ന മാർഗ്ഗത്തിൻെറ യുക്തി എന്താണു്—അതു നമുക്കു് ക്രമേണ മനസ്സിലാക്കാം.

## അദ്ധ്യായം 3

# ഹിന്ദുമതത്തിന്റെ മഹത്വം

അനുഭോക്താവിന്റെ ഘടനയെപ്പററിയുള്ള അന്വേഷണത്തിൽ, ഓരോ അനുഭോക്താവിലും നാലു വിഭിന്നസത്തകളുണ്ടെന്നു മാത്രമല്ല, അവനിലുള്ള സൂക്ഷ്മത്തിനുവേണ്ടി സ്ഥൂലത്തെ ബലിചെയ്യുവാൻ അവൻ ഒരുക്കമാണെന്നും മഹർഷിമാർ കണ്ടുപിടിച്ചു.

ഒരുദാഹരണത്തിൽകൂടി ഞാനിതു വ്യക്തമാക്കാം. നിങ്ങളുടെ പരിചയക്കാരനായ ഒരാൾക്കുവേണ്ടി ഒരു കായികമായ ബുദ്ധിമുട്ടു സഹിക്കണമെന്നുവന്നാൽ, നിങ്ങൾ സസന്തോഷം മുന്നോട്ടു വന്നില്ലെന്നു വന്നേയ്ക്കും. എന്നാൽ നിങ്ങൾക്കു് മനസ്സിനു് വല്ലാത്ത ഉൽക്കണ്ഠ ഉണ്ടാക്കുന്ന ഒരു കുരുവൊ പഴുപ്പൊ നിങ്ങളുടെ ദേഹത്തിലുണ്ടെന്നുവരട്ടെ; നിങ്ങൾ ഡാക്ടരുടെ ഉപദേശപ്രകാരം ആ അവയവം മുറിച്ചുകളയുവാൻതന്നെ അനുവദിക്കും. ഇതിൽനിന്നൊന്നു് വ്യക്തമാണു്. ബാഹ്യവസ്തുക്കളെ അപേക്ഷിച്ചു് നാം നമ്മുടെ ദേഹത്തിനു് വിലമതിക്കുന്നു; എന്നാൽ മനസ്സിന്റെ സന്തോഷത്തിനുവേണ്ടി ദേഹക്ലേശംകൂടി നാം സഹിക്കാൻ തയ്യാറാകുന്നു.

കുറച്ചുകൂടി സൂക്ഷ്മതരമായ നിങ്ങളുടെ വ്യക്തിത്വത്തിന്റെ മറെറാരു വശമായ ബുദ്ധിയിലേക്കു വരുമ്പോൾ, അതിന്റെ സംതൃപ്തിക്കുവേണ്ടി മനസ്സും ദേഹവും രണ്ടും ബലിയർപ്പിക്കാൻ നിങ്ങൾ തയ്യാറാവുന്നു. രക്തസാക്ഷികൾ അതിനുദാഹരണമാണു്. ഇന്നത്തെ രാജ്യനീതിചരിത്രം നമുക്കു വേണ്ടത്ര ഉദാഹരണങ്ങൾ തരുന്നു. ഏതെങ്കിലും ഒരാശയം അവരുടെ ബുദ്ധിക്കു് തീകൊളുത്തിക്കഴിഞ്ഞാൽ, അതു സ്ഥാപിക്കാനും പ്രവർത്തനത്തിൽ കൊണ്ടുവരാനുംവേണ്ടി എത്രകണ്ടു കായികവും മാനസികവുമായ ക്ലേശങ്ങൾ വേണമെങ്കിലും സഹിക്കാനവർ തയ്യാറാണു്.

പ്രയത്നിക്കയും സമ്പാദിക്കയും ചെലവഴിക്കയും കഷ്ട

പ്പെടുകയും സുഖിയ്ക്കുയും വിയപ്പൊഴുക്കുയും—എന്നുവേണ്ട, ദൈനികജീവിതത്തിൻെറ സകല ക്ലേശങ്ങളും നിറഞ്ഞ ജനസമുദായത്തിൽനിന്നാണ് ഋഷികൾ അവരുടെ ഗവേഷണ നിരീക്ഷണങ്ങൾക്കുള്ള കരുക്കൾ കൈക്കൊണ്ടിരുന്നതെന്നു് മേൽ കൊടുത്ത ഉദാഹരണങ്ങൾ ധാരാളം തെളിയിക്കുന്നുണ്ടു്. മതം, കാട്ടിലെ ഏകാന്തതയിൽനിന്നാണ് ഉടലെടുക്കുന്നതെന്നും, ഇന്ന ത്തെ പ്രായോഗികജീവിതത്തിനു് നിരക്കാത്ത ആദർശങ്ങളും ആദ ർശവാദങ്ങളും നിറഞ്ഞതാണതെന്നും ഉള്ള തെററിദ്ധാരണ, വിവേ കംകൂടാതെ അത്തരം പ്രസ്താവനകൾ പുറപ്പെടുവിക്കുന്ന ജനങ്ങ ളുടെ അറിവില്ലായ്മയുടെ നാണംകെട്ട പ്രഖ്യാപനങ്ങൾ മാത്രമാ ണു്. മതം എന്നു് വിളിക്കപ്പെടുന്ന ജീവിതശാസ്ത്രം ജീവിത ത്തിൽനിന്നുത്ഭവിക്കുന്നതും, ദൈനികജീവിതത്തിൻെറ പ്രശ്നങ്ങൾ ക്കു് തൃപ്തികരമായ സമാധാനം കണ്ടുപിടിക്കാനുള്ള അവൻെറ പരിശ്രമങ്ങളെ രേഖപ്പെടുത്തുന്നതുമാണു്.

കൂടുതൽ സുഗമമായും പ്രയോജനകരമായും ജീവിതവ്യാപാ രങ്ങൾ പുനസ്സംഘടിപ്പിക്കുവാനും നടത്തുവാനും അടിസ്ഥാന മായ ശാശ്വതമൂല്യങ്ങൾ പൂർണ്ണമായ അനാസക്തിയോടുകൂടി കണ്ടു പിടിക്കുവാനും ജീവിതത്തെ നിരീക്ഷിക്കുവാനുംവേണ്ടി, തക്ക തായ വിശിഷ്ടയോഗ്യതയോടുകൂടിയ ചില വിദഗ്ധന്മാർ ജീവി തമത്സരത്തിൻേറയും ഉദ്വേഗത്തിൻേറയും അനാരോഗ്യമായ ബദ്ധപ്പാടിൽനിന്നും അകന്നുമാറി കൂടുതൽ ശാന്തവും ലളിതവു മായ വനാന്തരങ്ങൾ തേടി. എന്നാൽ അവരുടെ ജീവിതപരീ ക്ഷണങ്ങളിൽപോലും ഋഷിമാർ ജീവിതത്തിൻെറ തുറിച്ചുനോ ക്കുന്ന പ്രശ്നങ്ങളിൽനിന്നും യാഥാർത്ഥ്യങ്ങളിൽനിന്നും ഓടി മാറി യില്ല. പ്രത്യുത, വിദൂരമായ അവരുടെ ഗുഹകളിൽ ഇരുന്നു കൊണ്ടു് നിരന്തരം മാറിക്കൊണ്ടിരിക്കുന്ന ജീവിതത്തിൻെറ ചുററുപാടുകളിൽ ഓരോന്നിലും മനുഷ്യഹൃദയം എങ്ങിനെ പ്രവ ർത്തിക്കുന്നു എന്നു് ഗാഢമായും ശാസ്ത്രീയമായും അവർ നിരീ ക്ഷിച്ചറിഞ്ഞു. ജീവിതത്തിൽനിന്നു ബുദ്ധിപൂർവ്വകമായി തിര ഞ്ഞെടുത്ത വസ്തുക്കളിൽനിന്നാണു് അവരുടെ സിദ്ധാന്തങ്ങൾ അവർ രൂപീകരിച്ചിട്ടുള്ളതെന്നു നമ്മളുടെ ചർച്ചകളിൽനിന്നു വ്യക്തമായിക്കഴിഞ്ഞിട്ടുണ്ടു്.

ഭൌതികദേഹത്തോടു് തന്മയത്വം പ്രാപിക്കുന്ന ആൾ കായി

കജീവിയായും, മാനസിക വ്യാപാരങ്ങളോട് ഐക്യം പുല ത്തുന്ന ആരം മാനസികജീവിയായും, ആശയങ്ങളോടും ചിന്ത കളോടും ഐക്യം പുലത്തുന്ന ആരം ബുദ്ധിജീവിയായും— എല്ലാം ഒരാരംതന്നെ—രൂപാന്തരപ്പെടുന്നു. നമുക്കു കായികമായ ആനന്ദത്തേക്കാരം മാനസികമായ ആനന്ദമാണ് അഭികാമ്യ മെന്നും, ബുദ്ധിയുടെ സന്തോഷത്തിന്നുവേണ്ടി മാനസിക ആന ന്ദത്തെപ്പോലും ത്യജിക്കാൻ നാം തെയ്യാറാണെന്നും കണ്ടുകഴി ഞ്ഞു. അതിനാൽ നമ്മുടെ വ്യക്തിത്വം സൂക്ഷ്മതരമാകുമ്പോരം വ്യക്തിക്കു ലഭിക്കുന്ന സംതൃപ്തി അധികമായിത്തീരുന്നു. നമ്മി ലുള്ള സൂക്ഷ്മതരസത്തയോട് ഐക്യം പ്രാപിക്കുമ്പോരം സ്ഥൂല തരലോകത്തിൽനിന്നും അതിൻെറ സുഖദുഃഖങ്ങളിൽനിന്നും നാം നിഷ്പ്രയാസം വിമുക്തി നേടുന്നുവെന്നു കണ്ടുകഴിഞ്ഞു.

ഈ ശാസ്ത്രീയനിരീക്ഷണത്തിൽനിന്നും നിഗമനത്തിൽ നിന്നും, നമുക്കെല്ലാവക്കും, നമ്മിലുള്ള ഏററവും സൂക്ഷ്മസത്ത യോട് അഭേദംപ്രാപിച്ച് അതേ അവസ്ഥയിൽതന്നെ ലോക ത്തിൽ ജീവിക്കുവാൻ എന്തെങ്കിലും മാഗ്ഗമുണ്ടോ എന്നുള്ള ചിന്തയിലേയ്ക്കു പ്രവേശിക്കുവാൻ ഒരു ശാസ്ത്രീയചിന്തകന്നു വളരെനേരം വേണ്ടിവരികയില്ല.

നിഷ്പ്രയാസം ആത്മനിർവൃതി കൈവരുത്തത്തക്ക ആത്മ സമന്വയം വിദഗ്ദ്ധമാംവിധം സാധിക്കുവാൻ ഉള്ള സാങ്കേതിക മാഗ്ഗങ്ങളിലേയ്ക്കു് ഈ ഒരു സത്യാന്വേഷണം വൈദികചിന്തക ന്മാരെ നയിച്ചു.

അവർ അന്ധരായ അന്വേഷകന്മാരല്ലായിരുന്നു. വിദഗ്ദ്ധ മെന്നു തോന്നിക്കുന്ന പദ്ധതികരം കാണിച്ച് പേരു് സമ്പാദി ക്കാനോ വോട്ടുപിടിക്കാനോ ആയിരുന്നില്ല അവരുടെ ആഗ്ര ഹം. അരോഗമായ ദേഹത്തോടും സന്തുഷ്ടമായ മനസ്സോടും സുശക്തമായ ബുദ്ധിയോടും സുദൃഢമായ ആത്മാവോടും കൂടിയ ഉജ്ജ്വലവ്യക്തികരം നിറഞ്ഞ ഒരു നല്ല സാമുദായികവ്യവ സ്ഥിതി സൃഷ്ടിക്കുവാൻവേണ്ടി സ്വയം ഉഴിഞ്ഞുവെച്ച പ്രവത്ത കന്മാരായിരുന്നു അവർ. മനുഷ്യൻെറ മുക്തിക്കുവേണ്ടി പ്രവ ത്തിക്കുവാൻ അവരെ പ്രേരിപ്പിച്ചതു് സ്വാത്ഥാഭിലാഷമല്ലാ യിരുന്നു, പ്രത്യുത കാരുണ്യമായിരുന്നു. അതിനാൽ സമ്പൂ ണ്ണവും പ്രായോഗികവും ഓരോ വ്യക്തിക്കും അനുയോജ്യവും

അല്ലാത്ത, അവരുടെ സ്വന്തമായ യാതൊരു ആശയവും, അതെത്ര ഉൽകൃഷ്ടമായാലും വേണ്ടതില്ല, അവർ പ്രഖ്യാപിച്ചിട്ടില്ല. ഏതെങ്കിലും ഒരു പ്രത്യേക രാഷ്ട്രത്തേയൊ അനുയായികളേയൊ മാത്രം പഠിപ്പിക്കുവാൻ ശ്രമിച്ച ആചാര്യന്മാരല്ലായിരുന്നു അവർ; ഭൂമുഖത്തു അധിവസിക്കുന്ന മനുഷ്യനോടായിരുന്നു അവർ സംസാരിച്ചതു്.

എല്ലാകാലത്തും എല്ലാ ഭൂവിഭാഗക്കാർക്കും ഒരുപോലെ ഉപയോഗപ്പെടത്തക്കവിധം അത്ര സാർവ്വജനീനമായിരുന്നു അവരുടെ സിദ്ധാന്തങ്ങളും പ്രായോഗികനിർദ്ദേശങ്ങളും. പ്രവാചകന്മാരേയൊ മററാചാര്യന്മാരേയൊപോലെ, ഒരു പ്രത്യേക തലമുറക്കൊ കാലഘട്ടത്തിലേക്കൊ മാത്രം പ്രയോജനപ്പെടുന്ന ഒരു പ്രത്യേക പദ്ധതി ഋഷികൾ പ്രഖ്യാപിച്ചില്ല. ഫിസിക്സും, ബോട്ടണിയും ഏതെങ്കിലും ഒരു പ്രത്യേക രാജ്യത്തിൻേറയൊ ജനതയുടേയൊ കാലത്തിൻേറയൊ യുഗത്തിൻേറയൊ കുത്തകയാകാതെ, ഏതു കാലത്തിന്നും നാഗരികതയ്ക്കും ഉപരിയായി ഉപയോഗിക്കപ്പെടാവുന്ന ശാസ്ത്രങ്ങളായിരിക്കുന്നതുപോലെ, ഋഷിമാർ വേദാന്തദ്വാരാ സ്ഥാപിച്ചിട്ടുള്ള ജീവിതശാസ്ത്രവും എല്ലാകാലത്തും എല്ലാ നാട്ടിലും എല്ലാവർക്കും യോജിക്കത്തക്ക രീതിയിലുള്ള സിദ്ധാന്തങ്ങൾ ഉൾക്കൊള്ളുന്നതാണ്.

സിദ്ധാന്തങ്ങൾ സാർവ്വത്രികമാംവിധം പ്രായോഗികവും, പദ്ധതി വിവിധ കാലത്തിൻേറയും ജനതയുടേയും മാനസികഘടനക്കനുയോജ്യവും ആയിരിക്കെ ഏതെങ്കിലുമൊരു വാർത്തെടുക്കപ്പെട്ട ഉരുക്കുചട്ട എല്ലാവരേയും എല്ലാകാലത്തും ഉൾക്കൊള്ളുവാൻ പര്യാപ്തമല്ലെന്ന് അവർ അവരുടെ വിശുദ്ധമായ അറിവുകൊണ്ടു മനസ്സിലാക്കി. മനുഷ്യരെ പരസ്പരം താരതമ്യപ്പെടുത്തിനോക്കിയാൽ, വ്യക്തിപരമായ മാനസികഘടനയിലും ബുദ്ധിശക്തിയിലും സ്പഷ്ടമായ വിഭിന്നതകളുണ്ടെന്നു കാണാം. എല്ലാ മനുഷ്യരുടേയും ബുദ്ധിയേയും മനസ്സിനേയും നിയന്ത്രിക്കുവാനുള്ള ഒരു പ്രത്യേക പദ്ധതി തികച്ചും അപ്രായോഗികമാണെന്നു മാത്രമല്ല, പരിഹാസ്യവുംകൂടിയാണ്.

അവരുടെ ഏകാന്തതയുടെ ഉച്ചതലത്തിലും, പ്രശാന്തധ്യാനത്തിൻെറ ശാന്തിയിലുംനിന്നു സ്നേഹപൂർണ്ണമായ നേത്രങ്ങളോടെ, സംതൃപ്തിയുടേയും സന്തോഷത്തിൻേറയും കുറഞ്ഞ ഓഹ

രിയെങ്കിലും സമ്പാദിക്കുവാൻവേണ്ടി ബുദ്ധിമുട്ടുന്ന മാനവസമുദായത്തിൻെറ ഇളകിമറിയുന്ന കുഴഞ്ഞുമറിച്ചലിലേയ്ക്കു് ആ ഋഷിമാർ നോക്കി.

അനുഭവങ്ങളുടെ പരമ്പരയെന്ന നിലയിൽ പരിഗണിക്കപ്പെടുന്ന ജീവിതം നാം പ്രധാനമായി ബുദ്ധികൊണ്ടും ഹൃദയംകൊണ്ടുമാണു് ആസ്വദിക്കുന്നതെന്നു നാം കണ്ടുകഴിഞ്ഞു. ഹൃദയം എന്ന പദംകൊണ്ടു് ഇവിടെ വിവക്ഷിക്കപ്പെടുന്നതു് രക്തചംക്രമണത്തിന്നു സഹായകമാംവിധം രക്തം പുറത്തേയ്ക്കു പ്രവഹിപ്പിച്ചുകൊണ്ടിരിക്കുന്ന ആ ഭൌതികാവയവമല്ല; പിന്നെയൊ മനുഷ്യനിൽ ഉള്ള ഉന്നതവും ഉൽകൃഷ്ടവും ആയ വാസനകളേയും വികാരങ്ങളേയും അതു കുറിക്കുന്നു—യുക്തിപരവും ബുദ്ധിപരവുമായ ശക്തികളെ അവയുടെ പ്രവൎത്തനത്തിന്നു് ആധാരമായ ശിരസ്സ് എന്ന പദംകൊണ്ടു വിവക്ഷിക്കുന്നതുപോലെ.

ഈ രണ്ടു ഘടകങ്ങളും ആണു് നമ്മുടെ അനുഭവങ്ങളുടെ സ്വഭാവത്തെ നിയന്ത്രിക്കുന്നതും നിശ്ചയിക്കുന്നതും നിജപ്പെടുത്തുന്നതും എങ്കിൽ, മനുഷ്യർ തമ്മിൽ നാം ആദ്യംതന്നെ കണ്ടതുപോലെ, അനുഭവങ്ങളുടെ കാര്യത്തിൽ എണ്ണമററ വ്യത്യാസങ്ങഠം ഉണ്ടെങ്കിൽ, അതിന്നു കാരണം ഓരോ വ്യക്തിയിലും പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന ഹൃദയത്തിൻേറയും ശിരസ്സിൻേറയും അളവുകഠം തമ്മിലുള്ള വ്യത്യാസംകൊണ്ടാണു്. അതിനാൽ ഈ രണ്ടു ഘടകങ്ങളുടെ അടിസ്ഥാനത്തിൽ മനുഷ്യസമുദായത്തെ മുഴുവൻ നാലു വകുപ്പുകഠം ആയി തരംതിരിയ്ക്കാം. അവ 1) "ശിരസ്സി"നേക്കാഠം "ഹൃദയം" മുന്നിട്ടു നില്ക്കുന്ന വ്യക്തികഠം. 2) "ഹൃദയ"ത്തെക്കാഠം "ശിരസ്സ്" മുന്നിട്ടുനില്ക്കുന്ന വ്യക്തികഠം. 3) "ശിരസ്സി"ന്നും "ഹൃദയ"ത്തിന്നും ഏതാണ്ടു് തുല്യപ്രാധാന്യം ഉള്ളവർ. 4) "ശിരസ്സും" ഹൃദയവും ശരിക്കു് വികാസം പ്രാപിയ്ക്കാത്തവർ. മനുഷ്യനിൽ ഉള്ള വികാരത്തിൻേറയും ബുദ്ധിയുടേയും താരതമ്യേനയുള്ള ബലത്തേയും, അന്തമില്ലാത്ത ലോകാനുഭവങ്ങളിൽ ചുററുപാടുകഠംക്കും വസ്തുതകഠംക്കും അവൻ നല്കുന്ന വിലയിരുത്തലിനേയും ആസ്പദിച്ചാണു് ഈ തരംതിരിക്കൽ. തനി "ബുദ്ധി"വകുപ്പിൽപ്പെട്ടവരൊ തനി "ഹൃദയ"വകുപ്പിൽ പെട്ടവരൊ ആയി ആരുംതന്നെ ഇല്ല. ഓരോ ചെറിയ അനുഭവത്തിലും ഹൃദയവും ബുദ്ധിയും ഇടകലൎന്നു പ്രവൎത്തിക്കുന്നു.

വെടിമരുന്നും പാഞ്ചസാരയും ചേൻറുള്ള ഒരു മിശ്രതത്തിൻെറ ഓരോ സാമ്പിളിലും രണ്ടിൻേറയും ശതമാനത്തിന്നു വ്യത്യാസം ഉണ്ടായിരിക്കുന്നതുപോലെ ജീവിതത്തിൽ ഹൃദയത്തിൻേറയും ശിരസ്സിൻേറയും ചേച്ച്യൂക്കു വ്യത്യാസം ഉണ്ടാവാം.

ഈ കുഴപ്പംപിടിച്ച തകരാറിൽ, ആത്മസമന്വയശാസ്ത്രത്തിന്നു, കാററുകടക്കാത്ത ഒരൊററ മാർഗ്ഗം മാത്രമേ ഉണ്ടായിരുന്നുള്ളുവെങ്കിൽ, അതിന്നത്തെ തലമുറയുടെ നാലിലൊന്നിന്നുമാത്രമേ പൂർണ്ണമായൊ പാക്ഷികമായൊ ഉപയോഗപ്പെടുമായിരുന്നുള്ളു. അങ്ങനെ ഇന്നു ലോകത്തിൽ നിലവിലിരിക്കുന്ന മററു മതങ്ങളെ അതുലനീയമായ പരിപൂർണ്ണതയോടുകൂടിയ ഹിന്ദുമതവുമായി താരതമ്യപ്പെടുത്തുമ്പോൾ, അവയൊന്നുംതന്നെ, എല്ലാതരക്കാക്കും എല്ലാ കാലത്തേയ്ക്കും പററുന്ന ഒരു സാർവ്വജനീനമതമായിത്തീരാൻ യോഗ്യതയുള്ളതല്ലെന്നു കാണാം. ഇതു മതത്തിൻെറ കുററമല്ല; മതപ്രവാചകന്മാരിലാരിലെങ്കിലുമുള്ള എന്തെങ്കിലും പോരായ്മയെ കുറിക്കുന്നുമില്ല. സ്വന്തം ആയുഷ്കാലത്തെ തലമുറയെ അഭിസംബോധനം ചെയ്യുവാൻവേണ്ടി ജനിച്ച്, 'അമരത്വം പ്രാപിച്ച ഏകമനുഷ്യന്നു' സ്വാഭാവികമായുണ്ടാകുന്ന പരിമിതി മാത്രമാണതു്. ആ യുഗത്തിലെ പ്രത്യേക ദോഷത്തിൽനിന്നും അന്നത്തെ തലമുറയെ മോചിപ്പിക്കണമെന്നതാണു് ഓരോ പ്രവാചകൻേറയും ആകാംക്ഷ. അത്തലമുറയിലെ അടിയന്തിരപ്രശ്നങ്ങളെ പരിഹരിക്കുന്നിടത്തോളം ഓരോ മതവും സ്വയം നീതീകരിക്കുന്നുമുണ്ടു്. എന്നാൽ അതേമതംതന്നെ അപ്പാടെ എല്ലാ കാലത്തും എല്ലാ ജനതയ്ക്കും നീക്കുപോക്കില്ലാത്ത തീക്ഷ്ണനിഷ്ഠയോടെ അനുസരിക്കണമെന്ന, മതഭ്രാന്തോടെ വാദിക്കുന്നതു് പരിഹാസ്യവും ഏററവും അനാശാസ്യവുമാണു്.

എന്നാൽ, നമ്മുടെ ഹിന്ദുമതഗ്രന്ഥങ്ങളിൽ ഉൾക്കൊള്ളുന്ന സമഗ്രമായ പ്രതിപാദനരീതി, മനുഷ്യൻെറ സമസ്തപ്രശ്നങ്ങളേയും പരിഗണിക്കുന്നതായും, അവൻെറ എല്ലാ കഴിവുകളേയും വിജയപൂർവ്വം പ്രയോഗിക്കുന്നതിൽ അവനെ സഹായിക്കുന്നതായും കാണുന്നതിനാൽ, ഹിന്ദുമതം എല്ലാവർക്കും എല്ലാകാലത്തും യോജിക്കുന്നതാണെന്നു കാണാം. പുതിയ പ്രശ്നങ്ങളിൽ പ്രയോഗിക്കുമ്പോൾ, പുതിയ കാലഘട്ടത്തിൻേറയും സമുദായത്തിൻേറയും മനോഭാവത്തിന്നു യോജിക്കത്തക്കവിധം, അതിൻെറ ശാസ്ത്രീ

യപദ്ധതി ഒന്നു പുതുക്കിപ്പറയണമെന്നുമാത്രമേയുള്ളു. ജനതയു ടെ മാനസികവും ബുദ്ധിപരവുമായ ജീവിതത്തിൽ കാണുന്ന കുറ വുകറംക്കു യോജിക്കുന്നവിധം, പ്രശ്നങ്ങളുടെ വിവിധവശങ്ങറം ക്കുള്ള പ്രാധാന്യത്തിൽ മാററം വരുത്തേണ്ടതാണ്. ഇതുകൊണ്ടു മാത്രമാണ്, അനേകം ഇരുളടഞ്ഞ യുഗങ്ങളിൽകൂടി ജന്മഭൂമി യിൽതന്നെ അനുകമ്പാരഹിതമായ ഭരണകൂടങ്ങറംക്കടിമപ്പെട്ടു കഴിയേണ്ട ദുർവ്വിധി ഉണ്ടായിട്ടും, ലോകത്തിലെ സമസ്തശക്തിക ളുടേയും പിന്തുണയോടുകൂടിയ പാതിരിപ്രവർത്തനങ്ങളുടെ ആക്രമ ണങ്ങളുണ്ടായിട്ടും, ഹിന്ദുമതം അവയെയെല്ലാം അതിജീവിച്ചതു്.

എന്നിട്ടും നിർഭാഗ്യവശാൽ, ക്രിസ്ത്യാനികറം പാഠിപ്പിച്ചതും മുസ്സൽമാന്മാർ പഠിപ്പിച്ചതും പഠിച്ചു്, അവരുടെ അറിവല്ലാത്ത അറിവിലും വിദ്യാഭ്യാസമല്ലാത്ത വിദ്യാഭ്യാസത്തിലും ദുരഭിമാനം പൂണ്ട ഹിന്ദുക്കറം നമ്മുടെ പുണ്യഗ്രന്ഥങ്ങളിൽ പ്രതിപാദിച്ചി ട്ടുള്ള ആത്മോന്നതിയുടെ വിവിധമാർഗ്ഗങ്ങറം ഹിന്ദുമതത്തിൻെറ ദൂഷ്യങ്ങളായി കരുതുന്നു! ഒരു രാജകീയ മണിമേട ഉപയോഗി ച്ചുകൊള്ളുവാൻ അനുവദിയ്ക്കപ്പെട്ട ഒരു പിച്ചക്കാരൻ, ആ മണി മേടയിലെ എണ്ണമററ മുറികളും ഹാളുകളുംമൂലമുണ്ടാകുന്ന ബുദ്ധി മുട്ടുകളെപ്പററി പരാതി പറഞ്ഞതാണിവിടെ ഓർമ്മവരുന്നതു്. തൻെറ മതം അത്യന്തം സമഗ്രമായതിനാൽ ഇന്നത്തെ ഹിന്ദു അതിനെ കുററപ്പെടുത്തുന്നു. ഇത്ര നാണമില്ലാത്ത അഹംഭാവം അജ്ഞതയ്ക്കുമാത്രമേ പ്രദർശിപ്പിക്കാൻകഴിയൂ.

നമുക്കു നമ്മുടെ ചർച്ചയിലേയ്ക്കു മടങ്ങിവരാം. നാം മുമ്പേ കണ്ട നാലു വിഭിന്നവിഭാഗക്കാർക്കും പ്രയോജനപ്പെടത്തക്കവിധ ത്തിൽ, ഓരോ വ്യക്തിയുടേയും ആത്മസത്തയുടെ സമ്പൂർണ്ണ സമന്വയം സാധിപ്പിക്കുവാൻ, ജീവിതശാസ്ത്രജ്ഞന്മാർ നാലു വി ഭിന്നമാർഗ്ഗങ്ങറം നിശ്ചയിച്ചിട്ടുണ്ടു്. ഭക്തിയോഗം, ജ്ഞാന യോഗം, കർമ്മയോഗം, രാജയോഗം എന്ന പേരിൽ നമുക്കു ലഭിച്ചിട്ടുള്ള യോഗപാരമ്പര്യങ്ങളാണവ. ഈ നാലിലുംവെച്ചു്. എല്ലാകാലത്തും ലോകത്തിൽ ഭൂരിപക്ഷത്തേയും സഹായിക്കാൻ പററിയതു് ഭക്തിമാർഗ്ഗമാണു്; എന്തെന്നാൽ, മനുഷ്യൻ സാ രാംശത്തിൽ, വികാരങ്ങളുടേയും ഉദ്വേഗങ്ങളുടേയും ആസക്തി യുടേയും സമഷ്ടിയാണു്. അതിനാൽ ലോകത്തിലെ മിക്ക മതങ്ങളും ഈ ഭക്തിമാർഗ്ഗത്തെയാണു് ഊന്നിപ്പറഞ്ഞിരിക്കുന്ന

തെന്നു കാണാം. വളരെ അപൂർവ്വമായിമാത്രമേ, നിസ്വാർത്ഥ കർമ്മം ആത്മോന്നതിക്കു സഹായകമാവുന്നു എന്നു് വിശ്വസി ക്കപ്പെടുന്നതായി കാണപ്പെടുന്നുള്ളു. ശുദ്ധജ്ഞാനത്തിൻേറയും യോഗത്തിൻേറയും മാർഗ്ഗങ്ങൾ, ഋഷിമാരുടെ അതുലനീയമായ വൈശിഷ്ട്യം ലോകത്തിന്നു സംഭാവനചെയ്തിട്ടുള്ള രണ്ടു പ്രത്യേക സമ്പ്രദായങ്ങളാണെന്നു നിസ്സംശയം പറയാം.

ഈ നാലു മാർഗ്ഗങ്ങളുടേയും ഏകദേശരൂപമെന്തെന്നു് ഒന്നു ചൂണ്ടിക്കാണിക്കമാത്രം ചെയ്യാം. സാധകൻെറ ആത്മസമന്വ യത്തിന്നു് അവ എങ്ങനെ എത്രമാത്രം സഹായകമായിത്തീരു ന്നുവെന്നതു് മറെറാരു ചർച്ചയുടെ വിഷയമാക്കാം.

മനുഷ്യസമുദായത്തിൽ ഭൂരിഭാഗത്തിന്നും, വിശിഷ്യാ, പ്ര തിഫലേച്ഛയില്ലാത്ത പ്രേമത്തിൻേറയും, അഭിനന്ദിയ്ക്കപ്പെടാത്ത കാരുണ്യത്തിൻേറയും, തിരിച്ചുനൽകപ്പെടാത്ത അനുകമ്പയുടേയും വ്യസനകരമായ അനുഭൂതികൾ നേരിട്ടിട്ടുള്ളവക്കു്, ഭക്തിമാർഗ്ഗം ഏററവും ഇഷ്ടമായിത്തോന്നും. ഒരു വികാരജീവിക്കു, തൻെറ വികാരങ്ങൾ പ്രതിധ്വനിരൂപേണ തിരിച്ചുകിട്ടിയില്ലെങ്കിൽ സന്തുഷ്ടിയുണ്ടാവില്ല. വികാരങ്ങളുടെ പ്രതിധ്വനി കേൾക്കാ താകുമ്പോൾ തിരിച്ചുകിട്ടാത്ത വികാരങ്ങൾകൊണ്ടു ശ്വാസം മുട്ടി, സ്വന്തം വികാരമാധുര്യംകൊണ്ടു കഴുത്തു ഞെരുങ്ങി, മാന സികസംതൃപ്തി കൈവരാതെ ഹൃദയത്തുടിപ്പു് നിന്നുപോകുന്നു. അത്തരമൊരു വ്യക്തിക്കു്, അന്തമില്ലാത്ത സ്നേഹത്തിൻേറയും, അനന്തമായ കാരുണ്യത്തിൻേറയും, അവധിയില്ലാത്ത അനുഭാവ ത്തിൻേറയും ആദർശത്തെ പ്രതിനിധീകരിക്കുന്ന ഈശ്വരനെ സ്നേഹിക്കുന്നതിൽ വേണ്ടത്ര സുഖം കിട്ടുന്നു. ഒരു ഭക്തൻ തൻെറ മാനസികശക്തികളെല്ലാം ആ അനന്തമായ പ്രേമസമുദ്ര ത്തിൻെറ നേക്കു് തിരിച്ചുവിടുമ്പോൾ അവനു നല്കാൻ കഴി യുന്ന പ്രേമം മുഴവൻ അവൻെറ ധ്യേയം പ്രതിനിധീകരിക്കുന്ന ആ "പ്രേമസാഗര"ത്തിന്നു മുമ്പിൽ ഒരു ചെറുതുള്ളിയായി അനുഭവപ്പെടുന്നു. തന്നെ ഒരിക്കലും കൈവെടിയാതെ, തൻെറ ജീവിതത്തിലെ ദുഃഖങ്ങളിലും, വിരഹങ്ങളിലും, നിരാശക ളിലും നിസ്സഹായതകളിലും സ്നേഹവും ദയയും പ്രകടിപ്പിക്കുന്ന ആ ഹൃദയദേവതയെ സ്നേഹിക്കുന്നതിൽ അനിർവ്വചനീയമായ ഒരാത്മസമ്പൂർത്തി അവനു് അനുഭവമാകുന്നു.

ബുദ്ധിപ്രധാനി ഈ ഹൃദയത്തിൻെറ മാൎഗ്ഗം തീരെ ഇഷ്ട പ്പെടുന്നില്ല. വികാരങ്ങൾ അവന്നു് അൎത്ഥശൂന്യങ്ങളാണ്. യുക്തി അനുവദിയ്ക്കുകയും അംഗീകരിയ്ക്കുകയും ചെയ്താലെ അവൻ വികാരങ്ങളെ ആസ്വദിക്കു. ബുദ്ധിയുടെ സംതൃപ്തിയാണവനാ വശ്യം; ബുദ്ധികൊണ്ടാണവൻ എല്ലാം കാണുന്നതും വിലയിരു ത്തുന്നതും. മഞ്ഞപ്പട്ടുടുത്തു, മണിമാല ധരിച്ചു വേണുഗാനം പാടുന്ന ഗായകനും, പരുത്ത മുണ്ടും കരിമ്പും ധരിച്ച താടി ക്കാരനും, അവരുടെ കാലത്തു പൂൎണ്ണത നേടിയവരായിരിയ്ക്കാ മെങ്കിലും ബുദ്ധിപ്രധാനൻെറ ദൃഷ്ടിയിൽ നമ്മെപ്പോലെതന്നെ കാലദേശപരിച്ഛിന്നരായ മൎത്ത്യർ മാത്രമാണ്. ഇത്തരമൊരാശ യക്കാരന്നു്, ആത്മസമന്വയസിദ്ധിക്ക് തെല്ലും പ്രയോജന പ്പെടുന്ന ഒന്നല്ല ഭക്തിമാൎഗ്ഗം. സമുദായപ്രേരണയൊ, വിമ ൎശനഭീതിയൊ മൂലം ആ മാൎഗ്ഗം സ്വീകരിക്കാനയാൾ നിബ്ബ ന്ധിതനായാൽ, അയാൾ അമ്പലത്തിലൊ പള്ളിയിലൊ പോ കാൻ തുടങ്ങിയതിന്നു് മുമ്പിലത്തേക്കാൾ വിഘടിതമായ ആത്മ സത്തയോടുകൂടിയ ഒരു മൃഗമായിത്തീൎന്നേക്കും.

അത്തരം ജനങ്ങൾക്കു് ഉപയോഗപ്പെടുന്ന ഒരു തത്വ ശാസ്ത്രമൊ, സൂക്ഷ്മമായ പ്രവൃത്തിമാൎഗ്ഗമൊ വേദാന്തത്തിലല്ലാതെ മറെറവിടെയും ലഭ്യമല്ല. ഞാനിപ്പറഞ്ഞതിൻെറ ഒരു നവ്യ ദൃഷ്ടാന്തമാണ് ആൾഡസ് ഹക്സ്‌ലി.

നവീനശാസ്ത്രയുഗത്തിൻെറ സന്താനങ്ങൾ അമ്പരന്നു നിന്നുപോകത്തക്കവിധം, വേദാന്തം മനുഷ്യബുദ്ധിയുടെ സാദ്ധ്യ തകളെ അത്രകണ്ടു് അംഗീകരിക്കുന്നു. അതിൻെറ പൂൎണ്ണമായ കഴിവുകളെ ഉപയോഗപ്പെടുത്താനും, പൂൎണ്ണതയുടേയും, നന്മ യുടേയും അന്വേഷണത്തിൽ വ്യക്തിപരമായ ബുദ്ധിസാമൎത്ഥ്യം ആസകലം ഉപയോഗിച്ചു സ്വന്തം ജന്മാവകാശം മുഴുവനും സ്വായത്തമാക്കിത്തീൎക്കുവാനും അവക്കു് അശക്തത അനുഭവപ്പെ ടുന്നു.

മതം പൊള്ളയും ശൂന്യവുമാണെന്നും, അന്ധവിശ്വാസങ്ങ ളുടെ ഒരു കെട്ടാണതെന്നും, നമ്മുടെ ബുദ്ധിശക്തിയെ അപ മാനിക്കുന്നുവെന്നും മററു മുറവിളികൂട്ടുന്നവർ, ബുദ്ധിമാന്മാൎക്കു വേദാന്തം ഉദാരമായി അനുവദിച്ചുകൊടുക്കുന്ന സ്വാതന്ത്ര്യത്തിൻ കാലുകുത്താത്തവർ മാത്രമാണ്. വേദത്തിൻെറ മാൎഗ്ഗം ശുദ്ധമായ

യുക്തിയിൽക്കൂടി കടന്നുപോകുന്നു. നിത്യവും അനിത്യവും, സത്യവും അസത്യവും, നമ്മിൽത്തന്നെയുള്ള യഥാർത്ഥമായതും അയഥാർത്ഥമായതും വേർതിരിച്ചറിഞ്ഞു, നാംതന്നെ സ്വയം സത്യവും യഥാർത്ഥവും നിത്യവുമാണെന്നു മനസ്സിലാക്കാൻ സഹായിക്കുകയാണ് വേദാന്തത്തിന്റെ അന്തിമലക്ഷ്യം. ഈശ്വരത്വപ്രാപ്തിയാണ് വേദാന്തലക്ഷ്യം; അതിലാണ് ഹിന്ദുത്വത്തിന്റെ മഹിമ കിടക്കുന്നത്. ജ്ഞാനത്തിൽക്കൂടി പരമമായ യാഥാർത്ഥ്യത്തിൽ എത്തുവാൻ ശ്രമിക്കുന്നവർക്കു വേദാന്തമാണ് മാർഗ്ഗം.

ഹൃദയത്തിന്റെ മർമ്മരങ്ങൾക്കും ബുദ്ധിയുടെ ആഹ്വാനങ്ങൾക്കുമിടയിൽ ചാഞ്ചാടുന്ന, മിശ്രമനഃസ്ഥിതിക്കാർക്കു കർമ്മയോഗം അനുശാസിയ്ക്കപ്പെട്ടിരിക്കുന്നു. ഇതിൽ, വികാരാവേശം നിറഞ്ഞ മൃദുലനിമിഷങ്ങളിൽ സാധകൻ ഭക്തിമാർഗ്ഗത്തിൽ ചരിക്കയും, ബുദ്ധിപരമായ വശത്തിൽക്കൂടി, ഹൃദയാധിഷ്ഠിതനായ ഈശ്വരനെ സമാജരൂപിയായിക്കരുതി ആരാധിക്കാൻവേണ്ടി കർമ്മമാർഗ്ഗത്തിൽ കടക്കുകയും ചെയ്യുന്നു. പ്രവർത്തനപദ്ധതികളെപ്പററിയുള്ള വെറും ഉല്ക്കണ്ഠകളുടേയും, പ്രതീക്ഷിതമായ ഫലങ്ങളെക്കുറിച്ചുള്ള വ്യർത്ഥമായ ആശകളുടേയും പാറമേലടിച്ചു സ്വന്തം കഴിവുകളെ നഷ്ടപ്പെടുത്തി, മാനസികമായിത്തകന്ന ഒരാളല്ല നിഃസ്വാർത്ഥസേവകൻ. അവന്റെ കർമ്മക്ഷേത്രംതന്നെ ഈശ്വരകാരുണ്യത്തിന്റെ ഒരു പ്രകാശനമാണ്; ഈശ്വരസൃഷ്ടികളിൽ ഈശ്വരന്റെ ഉദ്ദേശ്യം നിറവേററാൻ പററിയ ഒരുപകരണമായി തനിക്കു തീരണം എന്നതു മാത്രമാണ് അവന്റെ ലക്ഷ്യം. ഈശ്വരാനുഗ്രഹം തന്നിൽക്കൂടി ഒഴുകിക്കൊക്കൊണ്ടിരിക്കുന്നു എന്ന അനുഭൂതിതന്നെ അവനു മതിയായ പ്രതിഫലവും, അകംനിറഞ്ഞ ദിവ്യാഹ്ലാദവുമാണ്; അതിലധികമെന്തെങ്കിലും ഈശ്വരനിൽനിന്നപേക്ഷിക്കുവാൻ ഒരു നിഃസ്വാർത്ഥ കർമ്മയോഗി കൂട്ടാക്കുന്നില്ല. സമ്മിശ്രവ്യക്തിത്വത്തോടുകൂടിയ ഒരാളുടെ, ഹൃദയത്തിന്റേയും ബുദ്ധിയുടേയും മാറിക്കൊണ്ടിരിക്കുന്ന വേലിയേററത്തിന്നു ഇതു മതിയായ സംതൃപ്തിയാണ്.

ശരിക്കു വികാസം കൈവന്നിട്ടില്ലാത്ത ബുദ്ധിയോടും ഹൃദയത്തോടുംകൂടിയ അവസാനവകുപ്പുകാർ എല്ലാ പ്രവാചകന്മാരുടേയും നിരാശയ്ക്കിടയാക്കുന്നു. പരിണാമശൃംഖല കടന്നു്,

ആത്മമോചനത്തിലേയ്ക്കുയാംക്കയരാൻ പററിയ ഒരു പരിഹാരമൊ മാർഗ്ഗമൊ നിർദ്ദേശിക്കുവാൻ ലോകത്തിലൊരു മതത്തിന്നും സാദ്ധ്യമല്ല. അത്തരമൊരു വ്യക്തിയെ സാവധാനത്തിൽ മനുഷ്യത്വത്തിൻെറ പൂർണ്ണവളർച്ചയിലേയ്ക്കുയർത്തുവാനും, അവിടെ നിന്നു്, അവൻെറ തെററായ അറിവുകളുടെ ഇരുളിൽനിന്നു് ആത്മബോധത്തിൻേറയും അനന്തപൂർണ്ണതയുടേയും വെള്ളിവെളിച്ചത്തിലേയ്ക്കു കൈപിടിച്ചുയർത്തുവാനും ഉപകരിക്കുന്ന ചില കായികപരിശീലനങ്ങളുടേയും ബോധപൂർവ്വകമായ ആത്മസംയമനപദ്ധതികളുടേയും സൂക്ഷ്മസമ്പ്രദായം കണ്ടുപിടിക്കുവാൻ, വേദകാലത്തെ ദൈവികമനുഷ്യനെ അവൻെറ കൂർമ്മബുദ്ധിയും, ജീവികളെയും അവയുടെ ഘടനയെയുംകുറിച്ചുള്ള വിപുലമായ ശാസ്ത്രവിജ്ഞാനവും, സ്നേഹത്തിൻെറയും ഔദാര്യത്തിൻെറയും ദിവ്യമധുരമായ വികാരങ്ങളും പ്രേരിപ്പിച്ചു. ഇതിന്നുള്ള പദ്ധതിയെ ഹഠയോഗമെന്നു പറയുന്നു. ആസനം, പ്രാണായാമം എന്നു സാധാരണ പറഞ്ഞുവരാറുള്ള പ്രത്യേക പരിശീലനങ്ങളാണവ.

നമ്മുടെ ഈ ചർച്ചകളിൽനിന്നു, പ്രാചീനകാലത്തെ സദ്ഗുരുക്കന്മാർ, ജീവിതത്തിൻെറ യാഥാർത്ഥ്യങ്ങളിൽനിന്നു മുഖം തിരിച്ചിരുന്നില്ലെന്നും, ജീവിതനിരീക്ഷണസമ്പ്രദായത്തിലോ, മോചനമാർഗ്ഗം ശരിക്കു് പ്രായോഗികമാക്കിത്തീർക്കുന്നതിലോ അവർ യാതൊരു നിഗൂഢവിദ്യകളും ഉപയോഗിച്ചിരുന്നില്ലെന്നും വ്യക്തമാകുന്നുണ്ടു്. ഇന്നത്തെ സ്ഥിതിവിവരക്കണക്കുകാം ശേഖരിക്കുന്നവരേക്കാം—അവർ സത്യസന്ധരായ സാമുദായികഗവേഷകന്മാരൊ, രാജ്യനീതിജ്ഞരൊ, സാമ്പത്തികവിദഗ്ദ്ധരൊ ആയിക്കൊള്ളട്ടെ—കൂടുതൽ നിഷ്പക്ഷമായി അവർ ജീവിതത്തെയും, വ്യക്തികളുടെമേലുള്ള അതിൻെറ ബാധകശക്തിയേയും പഠിച്ച ഈ ഋഷിവര്യന്മാർ തുറന്ന ദൃഷ്ടികളോടും, സജീവമായ ബുദ്ധിയോടുംകൂടി, അനുഭവസിദ്ധമായ അവരുടെ പൂർണ്ണതയിൽ നിന്നുകൊണ്ടു്, എങ്ങനെയാണു് മനുഷ്യൻ സമുദായത്തിൽ ജീവിക്കുന്നതെന്നു്, നിരീക്ഷിക്കുകയും അവരുടെ എക്സ്റേയ്ക്കു തുല്യമായ കാഴ്ചയിൽകൂടി, മനുഷ്യൻെറ മനസ്സും ബുദ്ധിയും അന്തമില്ലാത്ത പരിസരങ്ങളുമായി ഏററുമുട്ടുമ്പോരം എങ്ങിനെയാണു് പ്രവർത്തിക്കുന്നതെന്നു് നിഷ്പ്രയാസം കണ്ടുപി

ടിക്കുകയും ചെയ്തു. മേല്പറഞ്ഞ നാലു മാർഗ്ഗങ്ങളും മനുഷ്യനു് അവന്റെ മനോവ്യാപാരങ്ങളിൽ കൂടുതൽ നിയന്ത്രണം ലഭിക്കുന്നതിനുള്ള പദ്ധതികളാണു്. ഈ സമ്പ്രദായങ്ങളുടെ സഹായത്തോടെയാണു്, ജീവിതശാസ്ത്രജ്ഞരായ ഋഷിമാർ, ഹിന്ദുമതമെന്ന പേരിലറിയപ്പെടുന്ന ദിവ്യാനന്ദപൂർണ്ണമായ ജീവിതത്തിന്റെ പദ്ധതി നിർദ്ദേശിച്ചതു്.

വിവിധ വിഭാഗക്കാർക്കു് എങ്ങനെ വിവിധ സമ്പ്രദായങ്ങൾ ഉപയോഗപ്പെടുന്നു എന്നതു് മറ്റൊരു ചർച്ചാവിഷയമാണു്. അതു് ആത്മസംസ്കരണത്തിന്റെ സമ്പൂർണ്ണശാസ്ത്രമെന്ന നിലയിൽ ഹിന്ദുമതത്തിനുള്ള അതുല്യമഹിമയെ വെളിവാക്കുന്നതാണു്.

## അദ്ധ്യായം 4

# സാർവ്വത്രികമതം—ഹിന്ദുമതം

ജീവിക്കുന്നവരോട് ബന്ധപ്പെടാത്ത ജീവിതവീക്ഷണം, യഥാർത്ഥതത്വജ്ഞാനത്തിൻെറ ഒരു വികൃതചിത്രമാണ്. തത്വജ്ഞാനം ഒരു ജീവിതവീക്ഷണമാണ്; സംശയമില്ല. എന്നാൽ ഒരു ജീവിതസമ്പ്രദായം കൂടാതെ അതു പൂർണ്ണമാകുന്നില്ല. വെറും സാങ്കല്പികമായ ഒരു സിദ്ധാന്തം ഭാവനാലോകത്തിലെ ഗാനങ്ങൾ മാത്രമാണ്. സ്വയം മാതൃകാപരമായി ജീവിക്കാനറിയാത്ത ചില മടിപിടിച്ച സ്വപ്നദർശികളുടെ പാട്ടുകളാണ് അവ! പാശ്ചാത്യരാജ്യങ്ങളിലെ മിക്കവാറും എല്ലാ തത്വജ്ഞാനങ്ങളുടെയും ദുരന്തം ഇതുതന്നെയാണ്.

എന്നാൽ പൌരസ്ത്യരാഷ്ട്രങ്ങളിലെ, പ്രത്യേകിച്ചും ഹിന്ദുമതത്തിലെ, പാരമ്പര്യം അങ്ങനെയല്ല. ജീവിതദർശനം അനുഭവവേദ്യമായ ഒരു കവിതയാണ്. എന്നാൽ, ഒരു വ്യക്തമായ ലക്ഷ്യത്തെ ചൂണ്ടിക്കാണിക്കുകയും, ഒരു ഏകാന്തയാത്രികനുപോലും മാർഗ്ഗം തേടിപ്പിടിച്ച്, ആ വ്യക്തമായി ചൂണ്ടിക്കാണിക്കപ്പെട്ട ലക്ഷ്യത്തിലേയ്ക്കെത്തുവാനുള്ള വഴി നിർണ്ണയിക്കുകയും ചെയ്യുമ്പൊഴേ അതിന്ന് ഒരു തത്വജ്ഞാനമെന്ന നില കിട്ടുന്നുള്ളൂ. നമ്മുടെ പൂർവ്വികന്മാരായ ആര്യന്മാരുടെ മനസ്സിൻെറ ഈ പ്രായോഗികഘടനയും ജീവിക്കുവാനുള്ള അടങ്ങാത്ത ദാഹവും ആണ്, നമ്മുടെ ശാസ്ത്രങ്ങൾവഴിയായി, തികച്ചും ശാസ്ത്രീയമായ ഒരു ആത്മസമന്വയത്തിൻെറയും ആത്മവികാസത്തിൻെറയും പദ്ധതി നൽകാൻ അവരെ പ്രേരിപ്പിച്ചതു്. അവരുടെ നീണ്ടുയൻ്റ വ്യക്തിത്വത്തിൻെറ പൂർണ്ണവളർച്ചയിൽ, അവരുടെ ശിരസ്സ് മേഘമാലകൾക്കുമേലെ ആയിരിക്കുമ്പോഴും, എങ്ങനെ നമ്മുടെ തത്വശാസ്ത്രജ്ഞന്മാർ ഈ ലോകത്തെപ്പററി ബോധപൂർവ്വകമായറിഞ്ഞിരുന്നുവെന്നു കഴിഞ്ഞ ചർച്ചകൾ തെളിയിക്കുന്നുണ്ട്. ഋഷിമാരുടെ മാന്യവും, സുശക്തവും, ഭീമവു

മായ ദൈവീകത്വം നമ്മുടെ ശാസ്ത്രങ്ങളിൽ തെളിഞ്ഞുകാണാം. ഭൂലോകത്തിൽ കാലടികഠ ഊന്നിനിന്നുകൊണ്ടു്, കൊടുങ്കാററു കളുടെയും മേഘമണ്ഡലത്തിൻെറയും ഇടയിൽക്കൂടി, ജീവിക്ക പ്പെട്ട പൂർണ്ണതയുടെയും അനുഭവിക്കപ്പെട്ട ദിവ്യത്വത്തിൻെറ യും ഉന്നതതലങ്ങളിലേയ്ക്കു് അവർ അവരുടെ തലകളുയർത്തി.

അവർ മനുഷ്യരെ അപഗ്രഥിച്ചു; വകുപ്പുകളായി തരം തിരിച്ചു; ഓരോരുത്തർക്കും പിന്തുടരുവാൻ ഒരു പ്രത്യേകമാർഗ്ഗം നിർദ്ദേശിച്ചു. തൽഫലമായി, തൻെറ പ്രത്യേകമാർഗ്ഗം പിന്തുടരു മ്പോഠ തൻെറ ആത്മസമന്വയം വളരെ നിഷ്പ്രയാസമായി തീരുന്നുവെന്നു് ഓരോരുത്തർക്കും ബോദ്ധ്യമായി.

ഉദാഹരണത്തിന്നു്, ഹൃദയപ്രധാനനായ മനുഷ്യന്നു് ഭക്തി മാർഗ്ഗം നിർദ്ദേശിച്ചിരിയ്ക്കുന്നു. ഇക്കൂട്ടത്തിൽ പെട്ട മനുഷ്യരിൽ ഹൃദയം മുന്നിട്ടുനില്ക്കുകയാൽ, അവർക്കെല്ലാവർക്കും സ്നേഹിക്കു വാൻ അവാച്യമായ ഒരു പ്രേരണയുണ്ടു്. അതിനാൽ പ്രേമ സാഗരമായ ഈശ്വരനെ അവർ സ്നേഹിക്കാൻ തുടങ്ങുന്നു. അന ന്തപ്രേമവുമായുള്ള അവരുടെ വ്യവഹാരത്തിൽ, അവരുടെ ജീവി താഭിലാഷങ്ങളെ മുഴുവൻ ആകർഷിച്ചുതുടങ്ങുന്നതോടെ ഒരു ദിവ്യാന ന്ദാനുഭൂതി അവർ ദർശിക്കുന്നു.

പ്രേമിക്കുന്നവനിൽ പ്രേമപാത്രത്തെപ്പററിയുള്ള ഇടവിടാ ത്ത ചിന്തയുടെ സ്വാഭാവികമായ ഒരു പ്രവാഹംതന്നെയുണ്ടാ കുന്നു. ഏതെങ്കിലും ഒരു പ്രത്യേക ചിന്താപ്രവാഹം ഉണ്ടായി ക്കഴിഞ്ഞാൽ, അതിനെത്തന്നെ വീണ്ടും ആവർത്തിക്കുവാനുള്ള ഒരു പ്രവണത മനസ്സിനുണ്ടു്. പ്രേമിയുടെ ഭക്തി, അയാളുടെ ഹൃദയത്തിലെ നാഥൻെറപേർക്കു് തിരിക്കപ്പെടുമ്പോഠ, അതി ൻെറ മുഴുവൻ കഴിവും കരുത്തും ചെലവഴിക്കത്തക്ക ഒരു സുഖ കരമായ പ്രവർത്തനവും അനുയോജ്യമായ മണ്ഡലവും അതിൽ ദർശിക്കുന്നു. ഈ ചിന്താപ്രവാഹങ്ങഠ അതേതരത്തിലുള്ള എണ്ണ മററ മററനേകം ചിന്താപ്രവാഹങ്ങളെ ഉത്പാദിപ്പിക്കുകയും, ഒടുവിൽ ഭക്തനായ സാധകൻ, ദൈവത്തെപ്പററിയുള്ള ഒരേ എരിയുന്ന വിചാരത്തിൽ സ്വയം മഗ്നനായിപ്പോകുകയുംചെയ്യു ന്നു. അതിന്നുശേഷം ഭക്തൻെറ പ്രിയപ്പെട്ട നാഥൻ അവന്നു് ഒരു വെറും നാമവും രൂപവും മാത്രമല്ല, പുണ്യവും പവിത്രവും, മധുരവും ഉജ്ജ്വലവുമായുള്ളതിൻെറയെല്ലാം പ്രത്യക്ഷരൂപമാ

യിത്തീരുന്നു. തൽഫലമായി, രൂപപരിഗണനകളിൽനിന്നും വ്യക്തി സ്വതവേതന്നെ ഉയൎത്തപ്പെടുകയും, സ്വന്ത വ്യക്തിത്വത്തിൻെറ സത്തയിലേയ്ക്കു ദിവ്യഗുണങ്ങൾ എത്തിച്ചേരുന്ന സിദ്ധൻെറ നിലയിലേയ്ക്കുയരുകയും ചെയ്യുന്നു.

ഒരു മനുഷ്യൻ, അവൻെറ വിചാരങ്ങളെന്തൊ അതുതന്നെയാണ്. അവൻെറ വിചാരങ്ങളുടെ ഊട്ടും പാവും പവിത്രതരമാണെങ്കിൽ, അവൻെറ ജീവിതവും പവിത്രതരമാണ്. കുററങ്ങളുടെ ചിന്ത ഉൾക്കൊള്ളുകയും അതുപേക്ഷിക്കാൻ കഴിയാതിരിക്കയുംചെയ്യുന്ന ആൾ തീൎച്ചയായും ഒരു കുററവാളിതന്നെയാണ്. അങ്ങനെ ഒരു വ്യക്തി ഏതെങ്കിലും പ്രവാചകൻേറയൊ, ദിവ്യവിഗ്രഹത്തിൻേറയൊ മഹിമകളെ സദാ പരിചിന്തിക്കുവാൻ തുടങ്ങുമ്പോൾ, അനന്തമായ ദയ, സൎവ്വഗ്രാഹിയായ പ്രേമം, അനന്തമായ ക്ഷമ, ശാശ്വതശക്തി തുടങ്ങിയ ഭാവാത്മകഗുണങ്ങളാൽ അവൻ അറിയാതെതന്നെ പരിപോഷിപ്പിക്കപ്പെടുവാൻ തുടങ്ങുന്നു.

ഈ ഗുണങ്ങൾ അനുഭവിക്കുകയും, കുറച്ചളവിലെങ്കിലും സ്വന്തം വ്യക്തിത്വത്തിൻെറ ആന്തരസത്തയിലേയ്ക്ക് ഈ ആശയങ്ങൾ വലിച്ചിറക്കുകയും ചെയ്തിട്ട് ഇയാൾക്ക് ആന്തരികമായ ആത്മസമന്വയം സാദ്ധ്യമാകുകയും, അവൻ തൻെറ ദൈനന്ദിനജീവിതത്തിൻെറ എല്ലാ തുറകളിലും അത്യധികം ഉജ്ജ്വലനും പ്രഗത്ഭനുമായിത്തീരുകയും ചെയ്യുന്നു.

വികാരങ്ങളുടെ പൂന്തോട്ടത്തിൽക്കൂടിയുള്ള പ്രേമത്തിൻെറ ഈ പൂവിരിച്ച വഴി കൂൎമ്മബുദ്ധിയായ ഒരു യുക്തിവാദിക്ക് സുഗമമായിരിക്കയില്ല. തീവ്രയുക്തിവാദിയും, നിരന്തരബുദ്ധിശാലിയും, സൎവ്വദാ സദാചാരനിരതനുമായ ഒരു വ്യക്തിക്ക്, ഏതെങ്കിലും ഒരാദൎശത്തിൻെറ പ്രതീകത്തോട് വികാരപരമായി ബന്ധം പുലൎത്തുന്ന ഒരു മാൎഗ്ഗത്തിൽ അത്രകണ്ടു അവധാനപൂൎവ്വം താല്പര്യം പുലൎത്താൻ കഴിയാതെ വന്നേയ്ക്കാം. നാമരൂപരഹിതവും, ശാശ്വതവും അനന്തവും, പൂൎണ്ണവും സ്ഥായിയുമായ ഒന്നു് നാമരൂപങ്ങളിൽ അടങ്ങിനില്ക്കുന്നു എന്നൊരു ഒത്തുതീൎപ്പിന്നു് അയാൾക്കു സാദ്ധ്യമല്ല.

പഴയകാലത്തു് അപൂൎവ്വമായിരുന്നവരും, സമ്മിശ്രവിദ്യാഭ്യാസം നല്കുന്ന ഇന്നത്തെ ശാസ്ത്രീയയുഗത്തിൽ ധാരാളം കണ്ടു

വരുന്നവരും ആയ ഈ വകുപ്പിൽ പെട്ടവക്കുവേണ്ടിയാണു് ജ്ഞാനയോഗം നിർദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. വികാരനിർഭരമായി തുടിക്കുന്ന പ്രേമപൂർണ്ണമായ ഹൃദയത്തിന്റെ പൂനിലാവൊഴുകുന്ന മുററത്തുവെച്ചു് അതുമായി നമ്മസല്ലാപം ചെയ്യുമ്പോഴേ, നാമരൂപങ്ങളുടേയും സുഖദുഃഖങ്ങളുടേയും, കത്തവ്യവിനോദങ്ങളുടേയും ലോകത്തിന്നു്, നമ്മുടെ മനസ്സിനെ അപഹരിച്ചുകൊണ്ടുപോകുവാനിടകിട്ടുന്നുള്ളു. വികാരങ്ങളുടെ ഉച്ചശൃംഗങ്ങളിൽ ബുദ്ധിയാകുന്ന ഉഗ്രസൂര്യൻ ഉദിക്കുന്ന നിമിഷത്തിൽ, വിവേകമാകുന്ന അതിന്റെ തീക്ഷ്ണപ്രഭയിൽ, നിലാവും നിഴലും നിറഞ്ഞു്, അഴകേറിയ മൃദുലലോകം, ശുദ്ധശൂന്യവും, അത്ഥഹീനവുമായിത്തീരുന്നു.

ബുദ്ധികൊണ്ടു നോക്കുമ്പോഠം, പ്രകൃതി, തന്റെ ദുബ്ബലതകളും വിരൂപതകളും തുറന്നുകാട്ടി, നഗ്നയായി നിലകൊള്ളുന്നതായി കാണാം. അത്തരം മനുഷ്യരിൽ, അന്തമില്ലാത്ത വസ്തുക്കളുമായുള്ള ലീലയിൽനിന്നുദിക്കുന്ന ആത്മവിഘടനം ഏതാണ്ടു് അവസാനിച്ചിരിക്കയാൽ സ്വാഭാവികമായിത്തന്നെ ഈ വകുപ്പിൽപെട്ട ആളുകഠംക്കു, കുറച്ചൊരു ആത്മോന്നതിയും, ആത്മസമന്വയവും സാധിച്ചിരിക്കുന്നുവെന്നു പറയാം. തത്വജ്ഞാനം യുക്തിവാദത്തിന്നു മൂച്ചുകൂട്ടുന്നു. ബാഹ്യവസ്തുക്കളുടേയും, അവയുടെ കണ്ണീർനിറഞ്ഞ ശവകുടീരങ്ങളുടേയും ലോകത്തിൽനിന്നു് തന്റെ അലയുന്ന മനസ്സിനെ പിന്തിരിപ്പിക്കുവാൻ മാത്രമല്ല വ്യക്തിയെ വേദാന്തഗ്രന്ഥങ്ങഠം പരിശീലിപ്പിക്കുന്നതു്, പിന്നെയൊ, അവന്നു പുതിയ വാദങ്ങളും, അറിവും, ധ്യാനവും നിർല്ലോഭം കൊടുക്കുവാനാണു്.

ഈ അന്വേഷണപദ്ധതിയിൽക്കൂടി, ബാഹ്യലോകത്തിൽ മാത്രമല്ല, തന്നിൽതന്നെയുമുള്ള സത്യവും അസത്യവുംതമ്മിൽ സൂക്ഷ്മമായ ഒരു വിവേചനംനടത്തുവാൻ അവൻ തുടങ്ങുന്നു. തന്റെ ജാഗ്രതയോടുകൂടിയ പ്രയത്നങ്ങളിലൂടെ, ദേഹത്തിൽ നിന്നുള്ള തന്റെ അകൽച്ചയേയും, മനസ്സിന്റെ മദ്ദനത്തിൽ നിന്നുള്ള തന്റെ വിമുക്താവസ്ഥയേയും, ശാശ്വതവും ഉജ്ജ്വലവും പവിത്രവുമായ തന്റെ അവസ്ഥയേയും—ആ അവസ്ഥയിൽ ബുദ്ധിയുടെ വിഭിന്നപ്രഭാവങ്ങഠംക്കു്, ബുദ്ധിയെത്തന്നെ അടിമപ്പെടുത്താനേ കഴിയുകയുള്ളു—അവനനുഭവിക്കാൻ തുടങ്ങുന്നു.

ഈ മാർഗ്ഗത്തെപ്പററി നാമധികം ചർച്ചചെയ്യുന്നില്ല. എന്തെന്നാൽ നമ്മുടെ അദ്ധ്യയനം മുഴുവൻ ഈ വിഷയത്തെപ്പററി ചർച്ചചെയ്യാൻവേണ്ടി വിനിയോഗിക്കാനുള്ളതാണ്.

മൂന്നാമത്തെ വകുപ്പിൽപെട്ട സമ്മിശ്രസ്വഭാവക്കാരായ ആളുകൾ, മനഃശാസ്ത്രപരമായ ഒരു സത്തയോടു കൂടിയവരാകയാൽ, ചിലപ്പോൾ ഹൃദയംകൊണ്ടും, ചിലപ്പോൾ ബുദ്ധികൊണ്ടും, ബാഹ്യലോകത്തോട് ഇടപെടുന്നു. അവക്കാണ് നിഷ്കാമകർമ്മം നിർദ്ദേശിച്ചിട്ടുള്ളതു്. അവരുടെ 'ഹൃദയ'പക്ഷത്തു അവർ ഭക്തിമാർഗ്ഗം പിന്തുടരുന്നു; ബുദ്ധി പ്രബലമായി പ്രത്യക്ഷപ്പെടുമ്പോൾ, ഒരുവൻ ദൈവത്തിൻെറ പ്രതീകങ്ങളെ സേവിക്കുന്നതു് ദൈവത്തെത്തന്നെ സേവിയ്ക്കയാണ് എന്ന നിത്യബോധത്തോടും തീവ്രവിശ്വാസത്തോടുംകൂടി സമുദായത്തെയും അതിലെ അംഗങ്ങളെയും സേവിയ്ക്കാൻ അവൻ നിർദ്ദേശിയ്ക്കപ്പെടുന്നു. അങ്ങനെ അവൻെറ നാരായണഭാവം, പ്രാർത്ഥനാമുറികളിൽ മാത്രം അടച്ചുവെയ്ക്കാതെ, അവൻെറ എല്ലാ കർത്തവ്യക്ഷേത്രങ്ങളിലും ആനയിക്കപ്പെടുന്നു. അത്തരമൊരു വ്യക്തി, ക്രമേണ ഈ ഒരേകാന്തചിന്ത അവൻെറ ഉള്ളിൽ പ്രമുഖമായി നിലനിർത്താൻ പഠിയ്ക്കയും, ഈ നാരായണഭാവത്തിൻെറ നിരന്തരബോധത്തിൽകൂടി സ്വാഭാവികമായിത്തന്നെ, ഏതൊരു വ്യക്തിക്കും ആശിക്കത്തക്കവിധം, സമന്വയസിദ്ധിയോടുകൂടിയവനായി തീരുകയുംചെയ്യും.

നാലാംവകുപ്പിൽപെട്ടവക്കാണ് ഹഠയോഗം വിധിച്ചിട്ടുള്ളതു്. അതു് പൂർണ്ണമായ ആത്മനിയന്ത്രണത്തോടും പരിശുദ്ധിയോടുംകൂടി ചില പ്രത്യേകഗുണങ്ങൾ ശീലിയ്ക്കാനവരെ ഉപദേശിക്കുന്നു. കേവലം കായികവ്യായാമങ്ങളെന്നു തോന്നിയേക്കാമെങ്കിലും, ആസനപ്രാണായാമ പരിശീലനങ്ങൾ, അവയുടെ ഫലത്തിൽ ഹൃദയത്തിൻേറയും ബുദ്ധിയുടേയും ആരോഗ്യത്തെ പുഷ്ടിപ്പെടുത്തുവാൻ കഴിവുള്ളവയാണെന്നു കാണാം. അങ്ങനെ വികാസംപ്രാപിച്ച്, അവനും ഒരു സാധാരണ മനുഷ്യനെപ്പോലെ പെരുമാറാനും പ്രവർത്തിക്കാനും തുടങ്ങുമ്പോൾ, പൂർണ്ണവികസിതമായ ഹൃദയത്തോടും സ്വതന്ത്രമായ ബുദ്ധിയോടുംകൂടി, കുണ്ഡലിനീശക്തിയിൽ—അപ്രബുദ്ധമായ കഴിവുകൾ ചുരുണ്ടുകൂടി ഉറ

ങ്ങിക്കിടക്കുന്ന അത്ഭുതശക്തികളുടെ ഇരിപ്പിടത്തിൽ—ധ്യാനിക്കുവാൻ അവനും പഠിക്കുന്നു.

ഇങ്ങനെ പ്രത്യക്ഷത്തിൽ നാലു വിഭിന്നമാർഗ്ഗങ്ങൾ ഉണ്ടു് എന്നു കാണാം. ഇവ ഓരോന്നും ഓരോ പ്രത്യേകവിഭാഗക്കാർക്കും അത്യന്തം ആരോഗ്യകരവും യുക്തവുമായ മാർഗ്ഗത്തിൽക്കൂടി അങ്ങേ അററംവരെ ഓരോ വ്യക്തിക്കും വികസിക്കുവാനുള്ള സാദ്ധ്യത ഉണ്ടാക്കിക്കൊടുക്കുന്നു.

വിഭിന്നമാർഗ്ഗങ്ങളെപ്പററി വഴക്കടിക്കുവാനുള്ള ഉത്സാഹം കാണുന്നുണ്ടെങ്കിൽ അതു വെറും ബാലിശമായ മൌഢ്യമാണു്. ഹിന്ദുമാർഗ്ഗങ്ങളെ അറിയാനും അനുഭവിക്കാനും വേണ്ട ബുദ്ധിസൂക്ഷ്മത ഉണ്ടാവുമെന്നു പ്രതീക്ഷിച്ചുകൂടാത്ത വിദേശപാതിരിമാരുടെ വിമർശനങ്ങളെ അനുഭാവത്തോടും ദയയോടുംകൂടി നമുക്കു തള്ളിക്കളയാം. എന്നാൽ നമ്മുടെ സ്വന്തം പുരോഹിതവർഗ്ഗങ്ങൾതന്നെ ഒരു മാർഗ്ഗത്തെ ഉയർത്തിക്കാണിച്ചുകൊണ്ടു് മററു മാർഗ്ഗങ്ങളെ അപലപിക്കുന്നതു് അവരുടെ നിന്ദ്യമായ അജ്ഞതയുടേയും കാടുകയറിയ ആശയക്കുഴപ്പത്തിൻേറയും ലക്ഷണമായേ കരുതിക്കൂട്ടു.

ഈ നാലു മാർഗ്ഗങ്ങളും കുറച്ചുദൂരം മാത്രമേ വേറിട്ടുപോകുന്നുള്ളു. പിന്നീടു് എല്ലാ മാർഗ്ഗങ്ങളും ഒത്തുചേരുന്ന ഒരു ബിന്ദുവിൽ അവ സമ്മേളിക്കുന്നു. മാനവസമുദായത്തെ മുഴുവനും ഉൾക്കൊള്ളിക്കുവാനുള്ള ഹിന്ദുമഹർഷിമാരുടെ ആകാംക്ഷകൊണ്ടു മാത്രമാണു് അവർ നാലു മാർഗ്ഗങ്ങൾ നിർദ്ദേശിച്ചിട്ടുള്ളതു്. ഒരു സാർവ്വത്രികമതം, മാനവജീവിതത്തിൻെറ ശാസ്ത്രം എന്നനിലയ്ക്കു് ലോകത്തിലെ എല്ലാ മനുഷ്യരേയും ഉൾക്കൊള്ളിക്കത്തക്ക വിഭിന്ന മാർഗ്ഗങ്ങൾ നിർദ്ദേശിക്കാതിരുന്നാൽ അതവരുടെ കർത്തവ്യപഥത്തിൽനിന്നുള്ള വീഴ്ചയായിരിക്കുമായിരുന്നു. ഹിന്ദുമതം പോലെയുള്ള ഒരു സാർവ്വത്രികമതത്തിന്നു് ഒഴിച്ചുകൂടാത്ത പ്രായോഗിക വൈഷമ്യങ്ങൾ മാത്രമാണിവ.

ഏതു് വിഭാഗത്തിൽപെട്ട ഏതു സാധകനും ആത്മാർത്ഥതയോടും സത്യസന്ധതയോടും അവൻ സ്വീകരിക്കുന്ന മാർഗ്ഗത്തിൽക്കൂടി ചരിക്കുകയാണെങ്കിൽ അയാൾക്കു സ്വന്തം മനസ്സിനെ അതിൻെറ ചിന്നിച്ചിതറുന്ന അലച്ചിലിൽനിന്നും പിന്തിരിപ്പിച്ചു്, ശരിക്കു് ഒരു ബിന്ദുവിൽ നിലനിർത്തുവാൻ കഴിയും. ഈ മന

സ്സിൻെറ കൌശലത്തെ പ്രത്യാഹാരമെന്നു പറയുന്നു. ഈ ബിന്ദു വരെ മാത്രമെ മാർഗ്ഗങ്ങരം വിഭിന്നങ്ങളായിരിക്കുന്നുള്ളു. ലളിതമായ ഈ ഏകാഗ്രതയുടെ ഘട്ടത്തിൽനിന്നും നാം ആത്മാൎത്ഥതയിലും അഗാധതയിലും ഉള്ളടക്കത്തിലും പുരോഗമിക്കുന്തോറും, വിഭിന്ന വകുപ്പുകളിൽപെട്ടു, വിഭിന്ന മാർഗ്ഗങ്ങളിൽകൂടി സഞ്ചരിക്കുന്ന നാമെല്ലാം, ധാരണ, ധ്യാനം, സമാധി എന്നിങ്ങിനെ വിഭിന്ന ഘട്ടങ്ങളിൽ വിഭിന്ന നാമങ്ങളാൽ വിളിക്കപ്പെടുന്ന ഒരേ മാർഗ്ഗത്തിൽക്കൂടെയുള്ള തീർത്ഥയാത്രയിൽ ഒത്തുചേരുന്നു. ഏകാഗ്രതയുടെ ഘട്ടം എത്തിക്കഴിഞ്ഞാൽ പിന്നെ മാർഗ്ഗവും ലക്ഷ്യവും എല്ലാവക്കും ഒന്നുതന്നെയാണ്.

## അദ്ധ്യായം 5

# ജീവിതലക്ഷ്യം

മതം മൃഗങ്ങൾക്കുവേണ്ടിയല്ല. ജീവിതത്തിൽ, പൂർണ്ണ വളർച്ച പ്രാപിച്ച ഒരു മനുഷ്യൻ ഉന്നയിക്കുന്ന ഒരു പ്രത്യേകാവശ്യത്തിന്നുള്ള ഉത്തരമാണ് അത്. മൃഗങ്ങളുടേയും സസ്യങ്ങളുടേയും ലോകത്തിൽ തത്വജ്ഞാനവും ആരാധനാരീതിയുമില്ല എന്ന കാരണത്താലാണ് തങ്ങളും മതത്തെ അംഗീകരിക്കാത്തത് എന്നു ചില വഴിതെററിയ നിരീശ്വരവാദികൾ, അത്ഭുതകരവും ബുദ്ധിപൂർവ്വകവുമെന്ന് പ്രത്യക്ഷത്തിൽ തോന്നിയേക്കാവുന്നതായ ഒരു വാദമുഖം കൊണ്ടുവരാറുള്ളത്. ആന്തരികപരിണാമത്തിൽ മൃഗീയാവസ്ഥവരെ മാത്രം വളർന്നിട്ടുള്ളവർ മനുഷ്യരുടെ ഇടയിലുണ്ട്. ഏതെങ്കിലും തലമുറയിൽ, ഈ തരത്തിൽ പെട്ടവർ ഭൂരിപക്ഷമായുണ്ടാകുമ്പോൾ, ജീവിതത്തിലെ ഉന്നത മൂല്യങ്ങളെ പരിത്യജിക്കുന്ന സ്വഭാവം അധികമാവുകയും, പരമസത്യത്തിന്നുവേണ്ടിയുള്ള അന്വേഷണം അനുകരണീയമല്ലെന്നു മാത്രമല്ല, അസഹ്യമായിത്തീരുകയുംകൂടി ചെയ്യുന്നു.

ആത്മസമന്വയം അധികാധികമാകുന്നതോടെ വ്യക്തിയുടെ മനസ്സിന്നും ബുദ്ധിക്കും അധികാധികം സഞ്ചരിക്കാൻ കഴിയുന്നു; നിരീക്ഷകൻ നില്ക്കുന്ന ഉയരം കൂടുന്തോറും, ചുവട്ടിൽ പരന്നുകിടക്കുന്ന കാഴ്ചകളുടെ വിശാലതയും അധികമായിത്തീരുന്നു. നാം എത്ര അധികം ഉയരത്തിൽനിന്നു നോക്കുന്നുവോ, അത്രയുമധികം വിസ്തൃതമായ കാഴ്ചകൾ നമുക്കു ചുററും താഴെ കാണാം.

വേണ്ടുവോളം സമന്വയം കൈവന്നുകഴിഞ്ഞാൽ, തിന്നും കുടിച്ചും, ഉണ്ടും ഉറങ്ങിയും, സമ്പാദിച്ചും നശിപ്പിച്ചും, ജനിച്ചും നശിച്ചും, ഉണ്ടാക്കിയും ഇല്ലാതാക്കിയും ഉള്ള ജീവിതത്തോട് ഒരു കഠിനമായ വെറുപ്പ് വ്യക്തിക്കനുഭവപ്പെടുകയും,

കുറച്ചുകൂടി ഉയന്നതും ഉൽകൃഷ്ടവുമായ ഒരു ജീവിതലക്ഷ്യം തേടിപ്പിടിക്കുവാനുള്ള ആത്മതൃഷ്ണ അവനുണ്ടാവുകയും ചെയ്യുന്നു. സ്വന്തം വീട്ടിന്റെ ചുമരുകൾക്കും, സ്വന്തം ഗ്രാമത്തിലെ തെരുവുകൾക്കും, സംസ്ഥാനത്തിന്റെ അതിത്തികൾക്കും, അല്ല, സ്വന്തം രാഷ്ട്രത്തിന്റെതന്നെ പരിധികൾക്കും അപ്പുറം പോയി, ലോകത്തിൽ നിലനില്ക്കുന്ന ജീവിതത്തെ മുഴുവൻ ഒരു മങ്ങിയ നോട്ടത്തിൽ നോക്കി, ഒന്നായി കാണുവാനുള്ള കഴിവു് അവനു കിട്ടുന്നു. സമന്വയം സമ്പൂർണ്ണമാകുന്തോറും, അറിവാനും മനസ്സിലാക്കുവാനുമുള്ള കഴിവിന്റെ സൂക്ഷ്മത വദ്ധിക്കുകയും, ജീവിതം എന്നുവെച്ചാൽ മനുഷ്യജീവിതം മാത്രമല്ല, മൃഗങ്ങളുടേയും ചെടികളുടേയും ജീവിതംകൂടി അതിലുൾപ്പെടുന്നുണ്ടു് എന്നു് കാണാൻ കഴിയുകയും ചെയ്യുന്നു.

ഈ സൂക്ഷ്മമായ മനസ്സുകൊണ്ടു ലഭിക്കുന്ന സാത്വിക ദശനത്തോടുകൂടി, സാധകൻ ജീവിതത്തെ ഒന്നാകെ പരിശോധിക്കുവാൻ തുടങ്ങുമ്പോൾ, അവന്റെ സുവ്യക്തമായ വീക്ഷണത്തിൽ, ജീവിതതീത്ഥാടനത്തിലെ മൂന്നു വിഭിന്ന ഘട്ടങ്ങൾ അവൻ കാണുന്നു. വേഗത്തിലെന്നുതന്നെ പറയാം, ജീവിതത്തിന്റെ രംഗമണ്ഡപത്തിൽ എണ്ണമററ ജീവികൾ പ്രത്യക്ഷമാകുന്നു; കുറച്ചു കാലം നിലനിന്നതിന്നു ശേഷം, അതാ, കഷ്ടം, അവയെല്ലാം മറവശത്തുള്ള മരണദ്വാരത്തിൽകൂടി കടന്നുമറിയുന്നു. ഏതെങ്കിലും സാധനംകൊണ്ടു് സംസ്കരിക്കപ്പെട്ട പരിശുദ്ധബുദ്ധിയുടെ കൊടുമുടിയിൽനിന്നു നോക്കി, ഈ മഹാദൃശ്യം കാണുമ്പോൾ, അവന്നു, തികഞ്ഞ ആശയക്കുഴപ്പത്തിന്നു തുല്യമായ ഒരു ദുരന്തദുഃഖാനുഭൂതി ഉളവാകുന്നു!

അവന്റെ ഉള്ളിലെ ഈ ആശയക്കുഴപ്പങ്ങൾ പരമകാഷ്ഠയെ പ്രാപിക്കവെ, പ്രശ്നപരിഹാരം തന്റെ കഴിവുകൾക്കപ്പുറമാണെന്നവന്നു തോന്നവെ, അവൻ കുറച്ചുകൂടി അടുത്തു പഠിക്കുവാൻ തുടങ്ങുകയും, ഇങ്ങനെ ചിന്തിക്കുവാൻ തുടങ്ങുകയും ചെയ്യുന്നു.

ഇരുൾവിട്ടു വെളിച്ചമെത്തിടും
പുനരാമട്ടിരുളിൽ മറഞ്ഞിടും
നരജന്മമൊരമ്പുപോലെയാം
സുഖമാകാം വിധി; ദുഃഖമാകിലാം.

—ആർ. എച്ച്. സ്റ്റൊഡാർട്ടു്.

ജീവിതം വെറുമൊരു ബുദ്ധിശൂന്യമായ ഉന്മാദമാണെങ്കിൽ —വെറും യാതനകളുടെ ശോകഗീതവും പാടിക്കൊണ്ടു, തെററുകളാവർത്തിച്ചാവർത്തിച്ച്, ഗർഭാശയത്തിൽനിന്നു പുറപ്പെട്ടു ശ്മശാനത്തിൽചെന്നവസാനിക്കയാണ് ജീവിതത്തിൻെറ ഗതിയെങ്കിൽ —തീച്ചയായും, എന്തോ തകരാറുപററിയ, ഒരപകടക്കാരിയായ ഉന്മാദിനിയാണ് പ്രകൃതി; സംശയമില്ല. പട്ടടയുടെ മരവിപ്പിക്കുന്ന ആലിംഗനത്തിലേക്കല്ലാതെ മററെങ്ങോട്ടും നയിക്കാത്തതും അത്ഥശൂന്യമായ വെറും മത്സരവും കലഹവും കുഴപ്പവും കുണ്ടാമണ്ടിയും നിറഞ്ഞതുമാണ് ഈ പ്രപഞ്ചവ്യവസ്ഥ മുഴുവനുമെങ്കിൽ, സ്രഷ്ടാവിൻെറ ഒരു ധൂത്തടിക്കലാണ് ഈ സൃഷ്ടി മുഴുവനും എന്നു പറയാം.

ഒരാശയക്കുഴപ്പംപിടിച്ച ബുദ്ധി ഇങ്ങനെ തീരുമാനിക്കുമ്പോഠം, സ്വന്തം ബുദ്ധിപൂവ്വകമല്ലാത്ത തീരുമാനങ്ങഠംകൊണ്ടു് കഷ്ടപ്പെടുന്ന ഒരു സിനിക്കിനെയാണ് നാം കാണുന്നതു്. ഈ പ്രശ്നത്തിൻെറ അഗാധതയിലേക്കു ചുഴിഞ്ഞിറങ്ങി, കുറച്ചുകൂടി യഥാത്ഥവും അംഗീകാരയോഗ്യവുമായ ചില വിശദീകരണങ്ങഠം കണ്ടുപിടിക്കാൻ കഴിഞ്ഞിരുന്നെങ്കിൽ, അതു് അത്യന്തം ഉപകാരപ്രദവും, ആത്മവിശ്വാസകരവുമായിരിക്കും; ഈ പരിശ്രമത്തിൽ, നവീനയുഗത്തിൻെറ മക്കളായ നമുക്കു്, ആധുനിക വിജ്ഞാനശാസ്ത്രത്തിൻെറ സുലഭപാരമ്പര്യത്തെ ധാരാളമായി ഉപയോഗപ്പെടുത്താം.

ജീവിതത്തെ നിരീക്ഷണവിഷയമായി തെരഞ്ഞെടുത്തു്, അതിനു വിശദീകരണം നൽകാൻ, ഇക്കാലത്തു ധൈര്യപ്പെട്ടവരിൽ ഒരാഠം, ജീവശാസ്ത്രത്തിൻെറ പ്രവാചകനായ ചാറൽസ് ഡാർവിൻ ആണ്. അയാളുടെ അഭിപ്രായത്തിൽ, നവജാതമായ ഒരു ലോകത്തിൻെറ അവ്യക്തമമ്മരത്തിൽനിന്നു, ജലനിരപ്പിനരികിൽ ജീവിച്ചിരുന്ന ഒരു തരം ഏകബിന്ദു ജീവികളിലാണ് ജീവിതം ആദ്യമായാരംഭിച്ചതു്. ഇവ തമ്മിൽ തമ്മിൽ വളന്നു വികസിച്ചു് അധികാധികം സങ്കീണ്ണമായിത്തീരുകയും ഘടന സൂക്ഷ്മതരമായിത്തീരുന്തോറും, ജീവിതത്തിൻെറ പ്രകടനം അധികാധികം വ്യക്തവും ബുദ്ധിപൂവ്വകവുമായിത്തീരുകയും, ചെയ്തു. ഈ പരിണാമഗതി, പൂണ്ണവികസിതബുദ്ധിശക്തിയും യുക്തിബോധവും ഉള്ള മനുഷ്യജീവിയിൽ വന്നവസാ

നിച്ചു. അടിഞ്ഞുതകന്ന ഭൗതികാവശിഷ്ടങ്ങളിലും, കുഴിച്ചെടുത്ത അസ്ഥിമാടങ്ങളിലും, കാഴ്ചബംഗ്ലാവിലെ അപൂർവ്വവസ്തുക്കളിലും, സൂക്ഷ്മദർശിനിയിൽക്കൂടി ജീവിതത്തെ നോക്കിക്കണ്ടു് ഡാർവിൻ എത്തിച്ചേർന്ന ജീവിതത്തെക്കുറിച്ചുള്ള തീരുമാനങ്ങൾ,—ഭൗതികരൂപഘടനയിൽ മനുഷ്യനാണു് പൂർണ്ണവളർച്ച പ്രാപിച്ച ജീവി എന്നതു്—പ്രാചീനാചാര്യന്മാർക്കും സമ്പൂർണ്ണതയാ സ്വീകാര്യമാണു്. എന്നാൽ ഉൽകൃഷ്ടതരവും കൂടുതൽ വിശിഷ്ടവുമായ അതിമാനുഷന്റെ അവസ്ഥ നമ്മെ കാത്തിരിക്കുന്നുവെന്നല്ലാതെ, പരിണാമസാദ്ധ്യതകളവസാനിച്ചുകഴിഞ്ഞ സമ്പൂർണ്ണജീവിയാണു് മനുഷ്യൻ എന്നു് ഡാർവിന്റെ സിദ്ധാന്തവും നമ്മെ പഠിപ്പിക്കുന്നില്ല.

മഹർഷിമാരുടെ അഭിപ്രായത്തിൽ, ബുദ്ധിപൂർവ്വകമായ ധ്യാനത്തിലും, ആത്മസമന്വയത്തിലുംകൂടി, മനുഷ്യനു് ഈ അതിമാനുഷാവസ്ഥ അഥവാ ദിവ്യാവസ്ഥ ഈ ജീവിതത്തിൽതന്നെ സാക്ഷാല്ക്കരിയ്ക്കാം. അവരുടെ വീക്ഷണഗതിയിൽ സത്യം അഥവാ പരമാത്മം ഏകവും സർവ്വവ്യാപകവുമാവണം; അതിന്റെ പൂർണ്ണസ്വഭാവത്തിൽ, പ്രകൃതിയിൽ കാണുന്ന സർവ്വത്തിന്റെയും അസ്ഥിവാരമതാവണം. ഇങ്ങനെ അവർ ജീവിതത്തെ വിശകലനം ചെയ്തപ്പോൾ, ജീവിക്കുന്നതും, നിലവിലുള്ളതുമായ എല്ലാ വസ്തുക്കളിലും, ജീവിതം അല്ലെങ്കിൽ സത്യം വിവിധ അളവുകളിലും ഭാഷകളിലുമായി പ്രകാശിക്കുന്നുവെന്നു കണ്ടു. ഈ ജീവിതപ്രകാശത്തിന്റെ അടിസ്ഥാനത്തിൽ, നാമരൂപനിർമ്മിതമായ വിവിധവസ്തുക്കൾ നാലുവകുപ്പുകളായി തരംതിരിയ്ക്കപ്പെട്ടു. 1) ജഡവസ്തുക്കൾ. 2) സസ്യവർഗ്ഗങ്ങൾ. 3) മൃഗങ്ങൾ. 4) മനുഷ്യൻ, ജീവിതത്തിന്റെ ഏററക്കുറച്ചിലുകളോടുകൂടിയ ഈ നാലു ഘട്ടങ്ങളിലും അവർ ജീവിതം കാണാൻ ശ്രമിച്ചു.

ശിലകളിൽ വെറും അസ്തിത്വമാത്രമായി പ്രകാശിക്കുന്ന ജീവൻ സസ്യവർഗ്ഗങ്ങളിൽ വരുമ്പോൾ ബാഹ്യവസ്തുക്കളെപ്പററിയുള്ള ഒരവ്യക്തബോധം എന്ന നിലയിൽ പ്രത്യക്ഷപ്പെടുന്നു. അതും കഴിഞ്ഞു് മൃഗാവസ്ഥയിലേക്കു വരുമ്പോഴേക്കും, ബാഹ്യലോകത്തിലെ സംഭവങ്ങളെയും, കുറച്ചൊക്കെ ആന്തരികസംഭവങ്ങളെക്കൂടിയും താരതമ്യേന കുറെ അധികം തീവ്രമായി അവ അനുഭവിയ്ക്കാൻ തുടങ്ങുന്നതായി കാണുന്നു.

എന്നാൽ യഥാർത്ഥ മനുഷ്യനാവുമ്പോഴേയ്ക്കും, ബാഹ്യലോകത്തെ മാത്രമല്ല, അന്തർല്ലോകത്തെയും പ്രകാശിപ്പിച്ചുകൊണ്ടുനില്ക്കുന്ന ചേതനാവസ്ഥയുടെ സിംഹഭാഗവും അയാൾക്കു കാണാൻ കഴിയുന്നു.

അങ്ങനെ നാം പ്രകൃതിയെ പഠിക്കുമ്പോൾ, ഉപരിപ്ലവമായ നാമരൂപങ്ങളുടെ ഉള്ളടക്കങ്ങൾക്കടിയിൽ, ആശയക്കുഴപ്പങ്ങൾക്കും പ്രശ്നങ്ങളുടെ സങ്കീർണ്ണതയ്ക്കു മടിയിൽ, നിശ്ശബ്ദമായി, സ്വയം പൂർത്തീകരിച്ചുകൊണ്ടിരിക്കുന്ന ഒരു പദ്ധതി നമുക്കു കാണാൻകഴിയും. ഈ പദ്ധതി പൂർത്തിയാക്കുക എന്നതായിരിക്കണം ജീവിതത്തിൻെറ മഹത്തും ഉൽകൃഷ്ടവുമായ ലക്ഷ്യം. ഏറ്റവും താഴ്ന്ന ജീവികൾതൊട്ട് ഏറ്റവും ഉയർന്നതുവരെ, ചേതനാവസ്ഥയുടെ അധികതരമായ പ്രകടനം കാണുന്നുണ്ട്; അതിനാൽ, കഴിയുമെങ്കിൽ, ആ ആത്മസാക്ഷാൽക്കരണമായിരിയ്ക്കണം, ശാന്തവും പൂർണ്ണവും, ദിവ്യവും ഉജ്ജ്വലവുമായ ജീവിതലക്ഷ്യം. നമ്മുടെ മനസ്സും ബുദ്ധിയും ദേഹവും വിഷയങ്ങളും ഈ ആത്മസാക്ഷാൽക്കാരത്തിലെത്തുവാൻവേണ്ടി, നമ്മിലുള്ള ശുദ്ധബോധകേന്ദ്രത്തെ അറിയുവാൻവേണ്ടി, ജീവിതയാതനകൾ നിറഞ്ഞ ഈ കർമ്മജഗത്തിൽ നാം അവതരിച്ചു. അധികാരത്തിൻെറ പരിമിതികളും, ലോകത്തിൻെറ അപൂർണ്ണതകളും എല്ലാം അതിവേഗം ലക്ഷ്യത്തിലേയ്ക്കു നയിക്കുന്ന രാജപാതയിൽക്കൂടി ത്വരിതഗതിയിൽ നമ്മെ പായിയ്ക്കാനുള്ള ചാട്ടയടികളാണ്.

ജഡവസ്തുക്കളുമായി നാമെത്രകണ്ടു ലീനമായി തീരുന്നുവോ അത്രകണ്ട് നമ്മുടെ ദുഃഖങ്ങൾ അധികമായിരിയ്ക്കും. നമുക്കു ബന്ധമില്ലാത്തവയിൽനിന്നു, ദിവ്യജ്ഞാനവും, വിവേകവും വഴിയായി നമ്മെത്തന്നെ വേർപെടുത്തുന്നതാണ്, നമ്മിലുള്ള ശുദ്ധ, നിത്യസ്വരൂപത്തെ പ്രാപിയ്ക്കാനുള്ള മാർഗ്ഗം.

ദേഹമെന്ന നിലയിൽ, നാം അന്യരിൽനിന്നു വിഭിന്നരാണ്; ഒരു പ്രത്യേക നാനാത്വം ലോകത്തിൽ തലപൊന്തിച്ചു നില്ക്കുന്നുമുണ്ട്. എന്നാൽ മനസ്സിൻെറ ജനാലയിൽക്കൂടി നോക്കുമ്പോൾ, വികാരങ്ങളുടെ ഏകീകരണശക്തിയിൽ, ലോകത്തിൻെറ ഒരു വലിയ ഏകത നമുക്കു കാണാൻകഴിയും. കിഴക്കോ പടിഞ്ഞാറോ, മനുഷ്യരിലോ മൃഗങ്ങളിലോ എവിടെയായാലും, ക്ലേശിക്കുന്ന കുട്ടികൾക്കുവേണ്ടി കണ്ണീർതൂകുന്ന മാതൃഹൃദയം എ

വിടെയും ഒന്നുതന്നെ. അതിലും ഉയൎന്ന ബുദ്ധിയുടെ തലത്തിൽ നിന്നു നോക്കുമ്പോറം കുറച്ചുകൂടി വലിയ ഒരു ഏകത ജീവിത ത്തിൽ കാണാൻകഴിയും. അന്തർരാഷ്ട്രീയ സാമ്പത്തികനീതിയു ടേയും ആഗോളയുദ്ധത്തിൻെറയും ഈ യുഗത്തിൽ, ബുദ്ധിയുടെ നിലവാരത്തിൽനിന്നു നോക്കിക്കാണാൻ കഴിയുന്ന ജീവിതത്തി ൻെറ ഏകതയെ ഇത്തലമുറക്കു മനസ്സിലാക്കിക്കൊടുപ്പാൻ വളരെ ബുദ്ധിമുട്ടേണ്ടതില്ല.

നമ്മിൽതന്നെയുള്ള അഗാധതരവും സൂക്ഷ്മവുമായ നിലവാ രത്തിൽനിന്നു് ഈ നാനാത്വത്തിൻെറ ലോകത്തിനെ വീക്ഷിക്കു മ്പോറംതന്നെ, ക്രമേണ അധികാധികമായി ഈ നാനാത്വം ഇല്ലാതായി തോന്നുന്നുണ്ടെങ്കിൽ സൎവ്വവ്യാപിയായ ഒരു ദിവ്യ മായ ഏകതയെ ദശിക്കാൻ കഴിയുന്ന ഒരു സൂക്ഷ്മതമമായ സത്യം നമ്മിൽതന്നെ ഉണ്ടായിരിക്കുമെന്നും, ഇവിടെ ദ്വേഷവും ദുഃഖ വുംപോലെ അവിടെ സ്നേഹവും ശാന്തിയും സ്വാഭാവികമായി രിക്കുമെന്നും നമുക്കു വിശ്വസിക്കാം.

ജീവിതം ഒന്നാണു്. ബാഹ്യലോകത്തെപ്പററിയോ ബാ ഹ്യലോകത്തേയും അന്തർല്ലോകത്തേയും പററിയുമോ ബോധമു ണ്ടായിരിക്കുമ്പോറം ഒരാറം ജീവിക്കുന്നു എന്നു നാം പറയുന്നു. ബാഹ്യ–ആന്തര–ബോധപ്രകടനം ഏതു നിമിഷത്തിൽ ഇല്ലാതാ കുന്നുവോ ആ നിമിഷത്തിൽ അവൻ മരിച്ചു എന്നു നാം പറ യുന്നു. അതിനാൽ ബോധം എന്ന നിലയിൽ, ബോധപൂൎവ്വം ജീവിക്കുകയാണു് യഥാൎത്ഥപൂൎണ്ണജീവിതം. വിവിധോപാധിക ളിൽകൂടി, വിവിധ അളവിൽ പ്രത്യക്ഷപ്പെടുന്ന, ഏകമേവാദ്വി തീയജീവിതത്തെ ശരിക്കു് ജീവിക്കുക എന്നുവെച്ചാലതാണു്. മനസ്സു് എത്രകണ്ടു് ശുദ്ധമാകുന്നുവോ, ചിത്തവൃത്തികറം എത്ര കണ്ടു ചുരുങ്ങുന്നുവോ, അത്രകണ്ടധികമായി ഒരാളിൽകൂടി ബോധം പ്രകാശിക്കുന്നു. അയാറം, അയാളുടെ പ്രേമത്തിൻെറ പ്രേരക ശക്തിയിൽകൂടി ലോകത്തെ മുഴുവൻ തങ്കലേക്കാകൎഷിക്കുന്ന പ്ര വാചകനും, ഋഷിയും മുനിയുമായിത്തീരുന്നു.

ഈ പ്രപഞ്ചത്തിലാകമാനം കാണപ്പെടുന്ന വിഭിന്നോപാ ധികളിലെല്ലാംകൂടി പ്രകാശിക്കുന്ന പാവനജീവിതവുമായി, ബോധപൂൎവ്വജ്ഞാനം എന്ന നിലക്കു്, ഏകത അനുഭവിക്കാനും സമഞ്ജസമായി ജീവിക്കാനും അയാറംക്കപ്പോറം സാധിക്കുന്നു.

അയാൾ ഈശ്വരമനുഷ്യനാണ്; അവന്റെ അവസ്ഥ അതിമാനുഷാവസ്ഥയാണ്. അത്തരമൊരാൾ—അയാളെ കൃഷ്ണനെന്നോ, ക്രിസ്തുവെന്നോ, മഹമ്മദെന്നോ, മാധവനെന്നോ, ബുദ്ധനെന്നോ, ശങ്കരനെന്നോ, വിവേകാനന്ദനെന്നോ, ദയാനന്ദനെന്നോ, രമണനെന്നോ, അരവിന്ദനെന്നോ, എന്തുവേണമെങ്കിൽ വിളിച്ചുകൊള്ളൂ—കാലാകാലങ്ങളിൽ ലോകത്തെ നയിക്കുവാൻ ഭൂമുഖത്തവതരിക്കുന്നു.

അയാളുടെ പ്രേമത്തിന്റെ മാന്ത്രികശക്തിയിലും, ബുദ്ധിയുടെ കൂർമ്മതയിലും ബലത്തിലുംകൂടി, മനുഷ്യനിലെ മൃഗീയത തുടച്ചുനീക്കി, അത്തലമുറയെ മുഴുവൻ, അന്യോന്യസ്നേഹത്തിന്റെയും ധാരണയുടെയും അടിസ്ഥാനത്തിൽ, ശാന്തിമയമായ സഹവർത്തിത്വത്തിന്റെ ഉന്നതരംഗത്തിലേക്കുയർത്തുവാൻ അയാൾ പരിശ്രമിക്കുന്നു.

## അദ്ധ്യായം 6

# വേദങ്ങൾ—ജീവിതത്തിൻെറ ശാസ്ത്രം

മുൻപ്രസ്താവിച്ച നാലു മാർഗ്ഗങ്ങളിലേതെങ്കിലും ഒന്നിൽ കൂടെ സമന്വയം സാധിച്ച മനസ്സും ബുദ്ധിയും നല്ല ചുറുചുറുക്കും വീക്ഷണസൂക്ഷ്മതയും സമ്പാദിക്കുന്നു എന്നു് നാം കണ്ടു കഴിഞ്ഞു. അവരുടെ പുതിയ വീക്ഷണശക്തിയോടുകൂടി ജീവിതത്തെ വീക്ഷിക്കയും അതിൻെറ മൂല്യങ്ങളെ പരിശോധിക്കുകയും ചെയ്യുമ്പോൾ, അവർ അത്യന്തം അസംതൃപ്തരാകുകയും, കുറേക്കൂടി പൂർണ്ണവും ദിവ്യവുമായ ഒരു ജീവിതദർശനത്തിന്നു വേണ്ടി അത്യന്തം ആഗ്രഹിക്കുകയുംചെയ്യുന്നു. നമ്മുടെ പുണ്യ ഗ്രന്ഥങ്ങൾ വിളിച്ചുപറയുന്ന, വർത്തമാനകാലവുമായുള്ള ഈ അസന്തുഷ്ടി, ഹിന്ദുമതത്തെ കുററം പറയാനുള്ള ക്രിസ്ത്യൻപാതിരിമാരുടെ വിഷയമായിത്തീർന്നിരിക്കുന്നു. മതം മാററപ്പെട്ട ഭാഗ്യഹീനന്മാരായ ഹിന്ദുക്കളൊഴികെ മററുള്ളവർക്കെല്ലാം അവരുടെ മേൽ ദയമാത്രമേ തോന്നാനുള്ളു.

വർത്തമാനത്തോടുള്ള ഈ അസന്തുഷ്ടി, വളർച്ചയെ ശ്വാസം മുട്ടിച്ചു നശിപ്പിക്കയോ വരട്ടുകയോ ചെയ്യുന്ന ഒരു അശുഭ പ്രതീക്ഷയല്ല, പ്രത്യുത വളരാനും വികസിക്കാനുംവേണ്ട അക്ഷമ ഉളവാക്കുന്ന ഒരുഗ്രശക്തിയാണു്. ഇന്നത്തെ അപൂർണ്ണതകളെപ്പററി നമുക്കു ബോധമില്ലെങ്കിൽ, കുറച്ചുകൂടി മാന്യതരമായ ഒരു ജീവിതാവസ്ഥയിലേക്കു നമുക്കുയരാൻ സാദ്ധ്യമല്ല. നിലവിലിരിക്കുന്ന പോരായ്മകളെപ്പററിയുള്ള പൂർണ്ണമായ അറിവുണ്ടാകുകയും, ത്യാഗത്തിലും പ്രയത്നത്തിലുംകൂടി നേടാവുന്ന ഒരു ഉൽകൃഷ്ടതരവും മാന്യതരവുമായ അവസ്ഥ ചൂണ്ടിക്കാണിക്കപ്പെടുകയും ചെയ്യുമ്പോഴാണു്, എല്ലാ വിപ്ലവങ്ങളും രൂപമെടുക്കുന്നതു്. തല്ക്കാലാവസ്ഥയുടെ കുറവുകളെപ്പററി അങ്ങേ അററം ഊന്നിപ്പറയുകമാത്രമോ, അല്ലെങ്കിൽ, വരാനിരിക്കുന്ന ഒരു നിലയുടെ ഉൽകൃഷ്ടത ചൂണ്ടിക്കാണിയ്ക്കുമാത്രമോ ചെയ്താൽ, ഒരിക്കലും ഒരു

വിപ്ലവപ്രസ്ഥാനം ഉണ്ടാവുകയില്ല; പിന്നെയോ, ഈ രണ്ടു വശങ്ങളും ശരിക്ക്, തുല്യമായും ശ്രദ്ധയോടും, ഊന്നിപ്പറഞ്ഞെങ്കിൽമാത്രമേ ഒരു തലമുറ, സംഘടിതമായ ഒരു വിപ്ലവത്തിന്നൊരുങ്ങൂ എന്നു് നമുക്കറിയാം.

ഓരോന്നായെടുത്താൽ, ഇവ രണ്ടും ശക്തിഹീനങ്ങളാണ്; എന്നാൽ രണ്ടുംചേൎന്നാൽ, വൎത്തമാനത്തിൽനിന്നു് ഉജ്ജ്വലഭാവിയിലേയ്ക്കു് മുന്നേറുവാൻ ആഹ്വാനംചെയ്യുന്ന ഒരു പൂൎണ്ണകാഹളമായിത്തീരുകയുംചെയ്യും. അതിനാൽ, വികാരങ്ങളും വിക്ഷോഭങ്ങളും നിറഞ്ഞ, മാംസദാഹംമാത്രം ശ്രദ്ധിയ്ക്കപ്പെടുന്ന ജീവിതത്തിന്റെ—ദേഹമനോബുദ്ധികൾകൊണ്ടുമാത്രം വിലയിരുത്തപ്പെടുന്ന ഒരു ജീവിതത്തിന്റെ—അപൂൎണ്ണതകളെപ്പററി വേദങ്ങൾ ഊന്നിപ്പറയുന്നതു്, തല്ക്കാലാവസ്ഥയുടെ അപൂൎണ്ണത ചൂണ്ടിക്കാണിക്കുവാൻവേണ്ടി മാത്രമാണു്. ദിവ്യജീവിതത്തിന്റെ സമുന്നതസാദ്ധ്യതകളിലേയ്ക്കു് മാനവദൃഷ്ടിയെ ഉയൎത്തുമ്പോൾ, ഋഷിമാർ, മനുഷ്യനു് സ്വപ്രയത്നംകൊണ്ടു് സ്വായത്തമാക്കാനുള്ള ഒരുൽകൃഷ്ടലക്ഷ്യം ചൂണ്ടിക്കാണിക്കയാണു് ചെയ്യുന്നതു്.

ജീവിതത്തിന്നു് ഒരു മഹത്തായ ലക്ഷ്യം വേണമെന്നാവശ്യപ്പെടുന്ന, സമന്വയസിദ്ധിയോടുകൂടി സമാജസേവകന്മാരായ ആളുകൾ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള അന്വേഷണബുദ്ധിയോടുകൂടി എല്ലാ സമാജങ്ങളിലും വൎത്തിക്കുന്നുണ്ടു്. ഏതെങ്കിലും ഒരു കാലത്തു്, ഏതെങ്കിലുമൊരു സമുദായത്തിൽ, മതത്തെക്കുറിച്ചു പൊതുവായ ഒരു പരിഹാസമുണ്ടാകുന്നെങ്കിൽ, അതു മതത്തിന്നു് യാതൊരവമതിയുമല്ല; പ്രത്യുത, അതു് എത്രയും താണ മൃഗീയാവസ്ഥയിലേയ്ക്കും, അസന്മാൎഗ്ഗികാവസ്ഥയിലേയ്ക്കും ആ തലമുറ അധഃപതിച്ചുകഴിഞ്ഞു എന്നുള്ളതിന്റെ ഒരു ശോകപൂൎണ്ണമായ വ്യാഖ്യാനം മാത്രമാണതു്. ഞാനും ആവൎത്തിക്കുന്നു, മൃഗങ്ങളെ സംബന്ധിച്ചിടത്തോളം മതം അനാവശ്യവും അപ്രായോഗികവുമാണു്. ബലംപ്രയോഗിച്ചടിച്ചേല്പിച്ചാൽ തകരാറും കുഴപ്പവും ഉണ്ടാകും............ബൈബിൾ പോത്തുകൾക്കുള്ള ഗ്രന്ഥമല്ല; കൊറാൻ വ്യാഘ്രങ്ങളെ പാഠിപ്പിക്കാനുള്ളതല്ല; വേദങ്ങൾ സൎപ്പങ്ങൾക്കുപയോഗിയ്ക്കാനുള്ളവയല്ല.

അതിനാൽ വേദങ്ങളിൽ സ്ഥാപിയ്ക്കപ്പെട്ടിരിക്കുന്ന ജീവിതശാസ്ത്രം, സമ്പൂൎണ്ണസമന്വയത്തിന്റെയും, സമാജവികാസത്തി

ൻെറയും ശാസ്ത്രീയപദ്ധതി ഉഠംക്കൊണ്ടിട്ടുണ്ട്. അതിനാപ്പുറം, പൂണ്ണവികാസം പ്രാപിച്ചവരുടെ സഹായത്തിനായി, സ്വന്തം പരിമിതികളുടെ ചുമർകെട്ടിൽനിന്നു, ദിവ്യപൂണ്ണതയുടെ അനന്തസാദ്ധ്യതകളിലേയ്ക്കു മനുഷ്യനെ നയിക്കുന്നതിന്നു, ലോകം ഇന്നോളം അറിഞ്ഞിട്ടുള്ളതിൽ ഏററവും ഉയൻ്ന ആദ്ധ്യാത്മിക സിദ്ധാന്തങ്ങഠം അതിൽ പ്രഖ്യാപിച്ചിട്ടുണ്ട്. വികസിതമനസ്സുകഠംക്കും, സജീവബുദ്ധികഠംക്കും, ആത്മദശ്നത്തിലൂടെ പൂണ്ണത നേടുവാനുള്ള ഒരു തുറന്ന ക്ഷണനക്കത്തൊണ് തത്വശാസ്ത്രം.

ക്രിസ്തുമതമോ, ഇസ്ലാംമതമോ, ബുദ്ധമതമോ, ജൈനമതമോപോലെ, ഏതെങ്കിലും ഒരു ഏകാകിയായ പ്രവാചകൻ, അയാളുടെ ഭാഷയിൽ, അത്തലമുറയുടെ ഉപയോഗത്തിന്നുവേണ്ടി അയാളുടെ അറിവ് വിളിച്ചുപറയുന്നതല്ല ഹിന്ദുമതം. സമ്പൂണ്ണതനേടിയ മനുഷ്യരുടേയും സ്വതസിദ്ധന്മാരായ പ്രവാചകരുടേയും, തപസ്വികളായ മുനികളുടേയും, സിദ്ധിനേടിയ ആചാര്യന്മാരുടേയും അനന്തപരമ്പരകഠം സമ്പാദിച്ചുനൽകിയ സംഭാവനകഠം ഒത്തുചേൻ്നു, മനുഷ്യപരിണാമത്തിൻെറ പൂത്തിക്ക് ഉതകുന്ന വിശുദ്ധജീവിതത്തിൻെറ ശാസ്ത്രമാണതു്.

പരിഹാസ്യമായ അവരുടെ അറിവില്ലായ്മയെ, അജ്ഞേയവാദത്തിൻെറ മങ്ങിയ തിളക്കംകൊണ്ടോ, നിരീശ്വരവാദത്തിൻെറ താർമഷികൊണ്ടോ മറയ്ക്കുവാൻ തുനിയുന്ന തിരക്കുപിടിച്ചവക്കും മൂഢബുദ്ധികഠംക്കും, ഹിന്ദുമതത്തിൽ അനേകമാചാര്യന്മാരും മുനികളുമുണ്ടെന്നുള്ള പരമാത്ഥം ഒരു ദുബ്ബലതയായിട്ടാണനുഭവപ്പെടുന്നതു്. ഒരു ഭ്രാന്തെടുത്ത മതഭ്രാന്തനോ, ചൂടുപിടിച്ച പാതിരിയോ ആണ് ഈ വാദം ഉന്നയിച്ചിരുന്നതെങ്കിൽ, പിതൃസഹജമായ ഉദാസീനതയോടെ നാമൊരു പുഞ്ചിരികൊണ്ടു് മറുപടി പറയുമായിരുന്നു. എന്നാലിന്നാകട്ടെ, നമ്മുടെ സംസ്കാരത്തിൻെറ സ്വന്തം കുട്ടികളും വിശ്വസിക്കുവാൻ കഴിവുള്ളവരും, ഈ ആശയം ഉപേക്ഷിക്കാൻ കഴിവില്ലാത്തവരായി കാണപ്പെടുന്നു. ഹിന്ദുമതം ഒരു സാർവജനീനമതമാണെന്നു മറന്നുകൊണ്ടു് ഹിന്ദുത്വത്തിൻെറ വിശാലസൌധത്തിൽ കടന്നുവരുമ്പോഴാണ് ഈ തകരാറ് അനുഭവപ്പെടുന്നതു്! അനേകകാലം കൂട്ടിലടച്ചിട്ടിരുന്ന കിളിയെ പെട്ടെന്ന് വിശാലാകാശത്തിലേയ്ക്കു തുറന്നുവിടുമ്പോഴുണ്ടാകുന്ന പരിഭ്രാന്തി മാത്രമാണിതു്.

മററ സാമ്പ്രദായികമതങ്ങളുടേയും തത്വസിദ്ധാന്തങ്ങളുടേയും ഓടകളിലും നിലവറകളിലുംനിന്നു ഹിന്ദുമതത്തിൻെറ വിസ്താരമേറിയ അന്തരീക്ഷത്തിലേയ്ക്കു് കയറിവരുമ്പോഠം ഈയൊരു കുഴപ്പം തീച്ചയായും അവക്കു് തോന്നും. ഏതെങ്കിലും ഒരു കാലത്തു ലോകസന്ദശ്നം നടത്തിയ ഒരു ഏകാന്താചാര്യൻ തൻെറ തലമുറയ്ക്കുവേണ്ടി പറഞ്ഞുകൊടുത്ത സിദ്ധാന്തങ്ങഠം ശാശ്വതമായംഗീകരിക്കുന്നതിൻെറ അയുക്തത, അല്പമൊന്നാലോചിച്ചാൽ മൂഢബുദ്ധികഠംക്കുകൂടിയും മനസ്സിലാകാതിരിയ്ക്കയില്ല.

ഒരുദാഹരണത്തിന്നു്, എൻെറ സ്നേഹിതന്മാരെ, ഫിസിക്സിൻേറയൊ കെമിസ്ട്രിയുടേയൊ നിമ്മാതാക്കഠം ആരെന്നു്, നിങ്ങഠംക്കു പറഞ്ഞുതരാൻ കഴിയുമോ? ജമ്മൻകാരനായ ഒരാഠം കണ്ടുപിടിച്ച ഒരു ജീവശാസ്ത്രസിദ്ധാന്തം അംഗീകരിക്കയും, ഭൌതികഘടനയെപ്പററി ഒരമേരിക്കൻ ശാസ്ത്രജ്ഞൻ കണ്ടുപിടിച്ചതു് അങ്ങേ അററംവരെ കഠിനമായെതിക്കയും ചെയ്യുന്ന ഒരു ശാസ്ത്രലോകം ഉണ്ടാകുമോ? അജ്ഞതയുടെ പാത്രത്തിൽ കട്ടിപിടിച്ച മൌഢ്യത്തിൻെറ ചോദ്യങ്ങളല്ലേ മുൻപറഞ്ഞവ? പ്രത്യേകഇനങ്ങളും കണ്ടുപിടുത്തങ്ങളും പ്രത്യേക വ്യക്തികളുടെയായിരിയ്ക്കാം. എന്നാൽ ശാസ്ത്രം മുഴുവനും ഒരാളുടെ പ്രവൃത്തിയായിരിയ്ക്കയില്ല; ആയിരിയ്ക്കാനും പാടില്ല. ഈ നിലയിൽനിന്നു നോക്കിയാൽ, അനേകാചാര്യന്മാരേയും പ്രവാചകന്മാരേയും അംഗീകരിക്കുന്ന വേദം താരതമ്യേന കൂടുതൽ ശാസ്ത്രീയമായ ഒരു ഗ്രന്ഥമാണു്. മററുള്ളവ ഏതെങ്കിലും ഒരു മഹാനെഴുതിയ അപൂണ്ണഗ്രന്ഥം മാത്രമാണു്; അവയിൽ പലതിലും ഒരാഠംക്കു പറയാനുള്ളതു് പറയാൻതന്നെ ന്യായമായ പൂണ്ണാവസരം നൽകപ്പെട്ടിട്ടില്ല. തൻെറ അറിവു് മുഴുവൻ പറയാൻ ക്രിസ്തു വായ് തുറന്നതിന്നുമുമ്പുതന്നെ അന്നത്തെ തലമുറ അദ്ദേഹത്തെ മൂകനാക്കിക്കളഞ്ഞു.

ഹിന്ദുമതത്തിൻെറ പുണ്യഗ്രന്ഥങ്ങഠം ബുദ്ധിപൂവ്വം പഠിയ്ക്കാനും മനസ്സിലാക്കാനും ആത്മാത്ഥമായിട്ടു് പരിശ്രമിയ്ക്കയെങ്കിലും ചെയ്തിട്ടുള്ളവക്കു്, ആ ഗ്രന്ഥങ്ങളുടെ വമ്പിച്ച കോശങ്ങഠംക്കുള്ളിൽ അടക്കം ചെയ്തിട്ടുള്ള വിജ്ഞാനം എത്ര പൂണ്ണമാണെന്നറിയാൻ കഴിയും.

ജീവിതത്തിൽനിന്നും അതിൻെറ ഭാരങ്ങളിൽനിന്നും വേർ

പെട്ട ഒരു മതം മൃതമാണെന്നു് നാം കണ്ടുകഴിഞ്ഞു. സമുദായം സജീവമാണു്, അതിൻെറ വ്യവസ്ഥിതി പുതിയ മാതൃകകരംക്കനു സരിച്ചു് എല്ലായ്പ്പോഴും മാറിക്കൊണ്ടിരിക്കും. മതം, അതി ൻെറ പ്രഖ്യാപനങ്ങരംക്കു് നിരക്കണമെങ്കിൽ, കാലത്തിൻെറ രോഗങ്ങരംക്കു് അതു പരിഹാരം നല്കണം. മതത്തിൻെറ പരി ധി വളത്താനും തദ്വാരാ സമാജത്തിൻെറ വളന്നുവരുന്ന ചുററു പാടുകരംക്കു യോജിയ്ക്കാനുംവേണ്ടി അതിന്നു് കാലാകാലങ്ങളിൽ കടന്നുപോകേണ്ടിവന്ന ആരോഗ്യകരമായ വിവിധവിപ്ലവങ്ങ ളുടെ ഒരു വ്യക്തചിത്രം വൈദികസാഹിത്യം നമുക്കു നല്കുന്നു.

സഞ്ചാരിവൎഗ്ഗങ്ങളായ ആര്യന്മാർ, അഫ്ഘാനിസ്ഥാനിലൂ ടെ വരവെ, വടക്കുപടിഞ്ഞാറനതിർത്തിദേശങ്ങരം കടന്നു്, ദക്ഷിണാപഥത്തിലൂടെ ഫലഭൂയിഷ്ഠമായ ഗംഗാസമതലത്തിൽ നിവസിച്ചു്, ആന്തരമായും ബാഹ്യമായും വളന്നുതുടങ്ങി.

മഞ്ഞുനിറഞ്ഞ വിശാല മരുപ്രദേശങ്ങളെ മാത്രം കണ്ടി രുന്ന ഉത്തരധ്രുവവാസികരംക്കു് തുടിക്കുന്ന സൌന്ദര്യത്തിൻെറ ഒരാഴമേറിയ സങ്കല്പമുണ്ടായിരുന്നെന്നോ, പച്ചപിടിച്ച മൈതാ നങ്ങളുടേയും, തലയാട്ടിനില്ക്കുന്ന പുഷ്പങ്ങളുടേയും അഴകനുഭവി യ്ക്കാൻ സാധിച്ചിരുന്നെന്നോ പറഞ്ഞുകൂടാ. ചരിത്രത്തിൻെറ പുലരിയിൽ, ലളിതജീവിതം നയിച്ചിരുന്ന ആര്യൻകുടിയേറി പ്പാപ്പുകാർ, ഈ മുഗ്ദ്ധഭൂമിയുടെ ഫലസമൃദ്ധമായ അഴകും, നാണം കുണുങ്ങി ഒഴുകുന്ന നദികളും, അസൂയപ്പെട്ടുനില്ക്കുന്ന വനങ്ങളും കണ്ടു് മതിമറന്നിരിക്കണം. സൌന്ദര്യലഹരികൊണ്ടു് മദിത രായ പൂർവ്വികാര്യന്മാർ, ഉദിച്ചുയരുന്ന ഉഷാദേവിയേയും, കള കളം പെയ്തൊഴുകുന്ന അരുവിയേയും ഗജ്ജിച്ചുകൊണ്ടു മുന്നേറുന്ന ഗംഗയേയും തലയുയത്തിനില്ക്കുന്ന ഹിമാലയത്തിലെ മമ്മരസ ല്ലാപം ചെയ്യുന്ന പച്ചിലക്കാടുകളേയും കാലവഷങ്ങളുടെ വെല്ലു വിളികളേയുംകുറിച്ചു പാട്ടുകരം നിർമ്മിച്ചു പാടുവാൻ തടുക്കാനാ വാത്ത പ്രേരണയ്ക്കു് വശംവദരായിതീന്നു. നാലുപാടും സൌന്ദ ര്യത്തിൻെറ പ്രതിരൂപങ്ങരം അവരെനോക്കി പുഞ്ചിരിതൂകി. അതിൻെറ രാഗത്തിന്നും താളത്തിന്നുമൊത്തു പാട്ടുപാടി നൃത്തം വെയ്ക്കാൻ അവരുടെ മനസ്സു് ഇക്കിളിപൂണ്ടു. ഈദൃശസൌന്ദര്യ ചിത്രങ്ങരം അവരുടെ അന്തരാത്മാവിൽനിന്നു പ്രകൃതിയെ പൂജി യ്ക്കുന്നതും ആരാധിക്കുന്നതുമായ ഗാനങ്ങളെ ഇളക്കിവിട്ടു.

പ്രകൃതിയുടെ സൌന്ദര്യത്തിലും ശക്തിയിലുംകൂടി പ്രപഞ്ച വ്യവസ്ഥയെ നിയന്ത്രിച്ചും ആജ്ഞാപിച്ചും, നിലനിത്തിയും വ്യവസ്ഥപ്പെടുത്തിയുംപോരുന്ന, നാമരൂപങ്ങൾക്കുപിന്നിൽ മറഞ്ഞുനില്ക്കുന്ന ഒരു നിരാകാരദിവ്യശക്തിയെ അവർ കണ്ടറിഞ്ഞു് ആ മഹച്ഛക്തിയെ അത്യന്തം ശ്രേയസ്കരവും, സദാ പ്രേമപൂൎണ്ണവും ആയി അവർ കണ്ടു. അപ്പോഴേയ്ക്കും സമൃദ്ധിയുടെ ആഹ്ലാദകരവും സുഖമയവുമായ ദിനങ്ങൾ പോയി, മത്സരത്തിൻേറയും കലഹത്തിൻേറയും നാളുകൾ, ഒരുപക്ഷേ ജനസംഖ്യാകുഴപ്പംകൂടി, വന്നു. മഴകളുടെ അഭാവം വെറും കാവ്യമയമായ ജീവിതത്തിന്നു് കണ്ണീരിൻെറ കയ്പു കലത്തി. ചരിത്രത്തിൻെറ പ്രാരംഭകാലത്തു് നൈൽനദീതീരത്തിലെന്നപോലെ ഇവിടേയും ആൎയ്യന്മാൎക്കു് ഉഴവും മററു കാൎഷികോപകരണങ്ങളും കണ്ടുപിടിക്കേണ്ടിവന്നിരിക്കും; അതേതുടന്നു സ്വകാൎയ്യസ്വത്തുടമയും വന്നിരിക്കണം.

ജീവിതമത്സരം വൎദ്ധിച്ചതോടെ, സ്വപ്രയത്നം അധികമാകുകയും, വിജയത്തിന്നുള്ള അത്യാവശ്യകത അടിയന്തിരവും ബലവത്തും ആയിത്തീരുകയും ചെയ്തു. ലോകത്തിലെ ഏതു പുരുഷപ്രയത്നത്തിലും, അതിന്നുള്ള പദ്ധതി എത്ര ശരിയായിരുന്നാലും വേണ്ടില്ല, മനുഷ്യപരിശ്രമത്തിൻെറ വിജയത്തിന്നു വിഘാതങ്ങളായ അദൃശ്യശക്തികൾ എവിടെനിന്നോ വന്നിരിക്കുന്നതായി, എല്ലാ കാലത്തും നമുക്കു കാണാം. നെപ്പോളിയൻേറയും, അയാളുടെ വിജയോന്മത്തരായ സൈന്യങ്ങളുടേയും വിജയപതാകകളെ, റഷ്യൻപ്രദേശങ്ങളിലെ മഞ്ഞും അനവസരത്തിലുള്ള ഒരു മഴയും തട്ടിത്തകത്തതായി നമുക്കറിയാമല്ലൊ.

അതേ സന്ദൎഭങ്ങളിൽ, ജീവിതത്തെ ആത്മാൎത്ഥമായഭിമുഖീകരിക്കുന്ന സത്യസന്ധരായ വീരന്മാർ അവരുടെ വിയപ്പും പ്രയത്നവും, പ്രകൃതിക്കുപിന്നിലുള്ള അദൃശ്യശക്തികളാൽതന്നെ അനുഗ്രഹിക്കപ്പെടുന്നുവെന്നു ഉറപ്പു കിട്ടുവാൻ ഇച്ഛപ്പെട്ടു. ഹിന്ദുസമാജത്തിൻെറ വളച്ചയുടെ ഈ ഘട്ടത്തിൽ, സ്വാഭാവികവും ശാസ്ത്രീയവുമായിത്തന്നെ, അവർ പ്രകൃതിക്കു പിന്നിലുള്ള പ്രഭുവിനോടു് തങ്ങളുടെ പുരുഷപ്രയത്നത്തിൻെറ ഭാഗത്തു് നില്ക്കുവാൻ പ്രാൎത്ഥിച്ചു.

പ്രാതിഭാസികപ്രകടനങ്ങളിലൂടെ പ്രകാശിക്കുന്ന ആ ഉഗ്ര

ശക്തിയെ അവർ വിവിധപേരുകളാൽ വിളിക്കാനാരംഭിച്ചു. ഫിസിക്സിൽ ഒരേ ഒരു ശക്തിയെ പ്രകാശം, ചൂട്, വിദ്യുച്ഛക്തി എന്നെല്ലാം വിളിക്കുന്നതുപോലെ, വേദങ്ങളിൽ വായു, വരുണൻ, അഗ്നി, യമൻ എന്നെല്ലാം വിളിക്കപ്പെടുന്ന ദേവതകാ എല്ലാം പ്രകൃതിശക്തികളുടേയും അവയുടെ പ്രവത്തനങ്ങളുടേയും പ്രതിനിധികളാണെന്നു കാണാം. അവയെ പ്രത്യക്ഷീകരിയ്ക്കാൻ ശാസ്ത്രീയവും, മനശ്ശാസ്ത്രപരവുമായ ഒരു തന്ത്രപദ്ധതി നിമ്മിയ്ക്കപ്പെട്ടു. ബ്രാഹ്മണങ്ങളിൽ പ്രതിപാദിയ്ക്കപ്പെട്ടിട്ടുള്ള വിശദമായ കമ്മപദ്ധതിയാണവ.

കുടിയേറിപ്പാപ്പായിരുന്നു അവരുടെ ആദ്യത്തെ പ്രശ്നം. അവരുടെ ഹൃദയത്തിൽനിന്നു ഗാനകവിതകളായി പൊട്ടിപ്പുറപ്പെട്ട പ്രകൃതിയോടുള്ള ആദിമസമീപനങ്ങാ ചേന്നതാണ് വേദങ്ങളിലെ മന്ത്രഭാഗങ്ങാ. വേദങ്ങളിലെ പ്രമുഖഭാഗങ്ങളായ ബ്രാഹ്മണങ്ങളുടെ പ്രതിപാദ്യവിഷയം, ആവാഹനപദ്ധതിയുടെ താന്ത്രികവിവരണങ്ങളാണ്. ബ്രാഹ്മണങ്ങളുടെ പ്രാരംഭഭാഗങ്ങളിൽ മന്ത്രങ്ങാക്കെതിരായുള്ള ഒരു ലഘുവിപ്ലവമായ കാണാം. എന്നാലും അതൊരു സൃഷ്ടിപരമായ വളച്ച്യയായിരുന്നു, അല്ലാതെ വിനാശവിപ്ലവമല്ലായിരുന്നു എന്നു വ്യക്തമാണ്. പുഷ്ടമായി വേദങ്ങളിലെ ബ്രാഹ്മണഭാഗങ്ങളിൽ മന്ത്രഭാഗത്തിൻെറ ഉത്തമാംശങ്ങാ ശേഖരിയ്ക്കപ്പെട്ടിട്ടുണ്ടെന്നു കാണാം.

സാധാരണക്കാരോ, ശുദ്ധധ്യാനശീലരോ ആയവക്ക് ലഭ്യമല്ലാത്തവിധം തന്ത്രവിധികാ സങ്കീണ്ണവും കുഴപ്പംപിടിച്ചതുമായിത്തീന്ന ഒരു കാലം വന്നു. തൽഫലമായി, മറ്റൊരു വിപ്ലവത്തിന്നു ശക്തി സംഭരിയ്ക്കപ്പെടുന്നതായും, പരിണാമരൂപേണ വേദത്തിൻെറ അന്ത്യഭാഗങ്ങളായ ഉപനിഷത്തുക്കളുണ്ടായതായും കാണാം. ശ്രീ വ്യാസനാൽ ശേഖരിച്ച് പ്രസിദ്ധീകരിയ്ക്കപ്പെട്ട വൈദികസാഹിത്യം, ഋഗ്വേദം, യജുവ്വേദം, സാമവേദം, അഥവ്വേദം എന്നീ നാലു ഭാഗങ്ങളായി ഇന്നു നമുക്കു ലഭിയ്ക്കുന്നു. അതിലോരോന്നിനേയും, വ്യാസൻെറ ശാസ്ത്രീയദൃഷ്ടി മൂന്നു വിഭാഗങ്ങളായി—മന്ത്രങ്ങാ, ബ്രാഹ്മണങ്ങാ, ഉപനിഷത്തുകാ എന്നിങ്ങനെ—വിഭജിച്ചു.

അങ്ങനെ ഓരോ വേദത്തിന്നും, പ്രത്യേക മന്ത്രങ്ങളും ബ്രാഹ്മണങ്ങളുമുള്ളതുപോലെ നാലു വേദങ്ങാക്കും പ്രത്യേക

ഉപനിഷത്തുകളും ഉണ്ട്. എല്ലാ വേദങ്ങളുടേയും ഉപനിഷത് ഭാഗങ്ങൾ ഒരുമിച്ചുചേർത്താൽ, കിട്ടുന്ന സമ്പൂർണ്ണതത്വശാസ്ത്രം, ഹിന്ദുക്കളുടെ മാത്രം ജീവിതസംസ്കാരത്തിൻെറ അസ്ഥിവാരത്തെ— എല്ലാകാലത്തിലേയും എല്ലാ ആചാര്യന്മാരുടേയും സിദ്ധാന്തങ്ങളുടെയുംതന്നെ അടിസ്ഥാനത്തെ,—അതു് പ്രതിനിധീകരിക്കുന്നുവെന്നു കാണാം. അത്ര സമ്പൂർണ്ണവും, വിശിഷ്ടവുമാണു് ഉപനിഷത്തുകളിലെ ചർച്ചാവിഷയമെന്നു കാണാം.

അങ്ങനെ ഇന്നോളം 283 ഉപനിഷത്തുകൾ കണ്ടെത്തപ്പെട്ടിട്ടുണ്ടു്. അവയിൽ 108 എണ്ണം യാഥാസ്ഥിതികരുടെ അംഗീകാരം ലഭിച്ചതാണു്. അവയിൽ 11 എണ്ണം അതിപ്രധാനങ്ങളായി കരുതപ്പെടുന്നു. എന്തെന്നാൽ, ഈ സമീപകാലത്തെ ആചാര്യന്മാർ അവയ്ക്കു് അവരുടെ വ്യാഖ്യാനങ്ങൾ നല്കിയിട്ടുണ്ടു്.

## അദ്ധ്യായം 7

# മനുഷ്യൻെറ ഉയർച്ച

വനാന്തരത്തിൽവെച്ചു വഴിതെററുന്ന ഒരാഠംക്കു പരിചിത പന്ഥാവിലേയ്ക്കു തിരികെ എത്തിച്ചേരുവാൻ സുഗമമല്ലെങ്കിലും സുനിശ്ചിതമായ മാർഗ്ഗം മുൻപോട്ടുപോയ വഴിയെതന്നെ തിരിച്ചുപോവുകയാണു്. ഭൌതികമായ ദുഃഖത്തിൻേറയും പരിമിതികളുടേയും ഇരുണ്ട ഗർത്തങ്ങളിൽ നാം വഴുതി വീഴുവാനിടയാക്കിയ നമ്മുടെ തെററുകഠം എന്തെന്നു മനസ്സിലാക്കുവാൻ ശ്രമിക്കുന്നതു് നമ്മുടെ യഥാർത്ഥപ്രകൃതിയുടെ പ്രാക്തനമായ മാഹാത്മ്യം ഗ്രഹിക്കുന്നതിനു സഹായകമായിരിക്കും.

നാം സർവ്വാതിശായിയായ മഹിമാവിൽനിന്നും ചിദാനന്ദരൂപമായ പ്രകൃതിയിൽനിന്നും പരിമിതികഠംക്കു വിധേയരും അജ്ഞരും നശ്വരപ്രകൃതിയുള്ളവരുമായ മനുഷ്യരായി അധഃപതിച്ചിരിക്കയാണു്. ഈ സാങ്കല്പികമായ പതനം എങ്ങിനെ സംഭവിച്ചുവെന്നു് അറിയുന്നതു നമ്മുടെ ദിവ്യധാമത്തിലേയ്ക്കു തിരിച്ചെത്തുന്നതിനു് അവശ്യം ആവശ്യമാണു്.

സത്യത്തിൽനിന്നും യഥാർത്ഥമായിട്ടു് അധഃപതനം മനുഷ്യനു് സംഭവിക്കുന്നുവെന്നു വേദാന്തം സമ്മതിക്കുന്നില്ല. 'തത്വമസി' എന്ന മഹാമന്ത്രം ഉപനിഷത്തുകളെല്ലാം ആവർത്തിച്ചാവർത്തിച്ചു് ഉദ്ഘോഷിക്കുന്നു. എന്നിട്ടും നമുക്കു് ഓരോരുത്തർക്കും വ്യക്തിഗതമായ അസ്തിത്വവും ബലഹീനതകളും ദുഃഖങ്ങളും പരിമിതത്വവും ഉണ്ടെന്നു നാം കരുതുന്നു. നമ്മിലുള്ള ദ്വൈതഭാവത്തിൻെറ അനിവാര്യമായ അനിഷ്ടഫലമാണിതു്. ദൃഗ്‌വിഷയമായ ഈ ലോകം പ്രത്യക്ഷവും നാം ജീവിക്കുന്ന ഓരോ നിമിഷവും അനുഭവഗോചരവുമായിരിക്കുന്നു.

എന്നാൽ ഐന്ദ്രിയവസ്തുക്കഠംനിറഞ്ഞ ഈ ലോകം സത്യമല്ലെന്നു വേദാന്തം ഊന്നിപ്പറയുന്നു. ഇതു വെറും പരിമിതമായ

ഒരു ഭ്രമം മാത്രമാണ്. ഈ ഭ്രമം അവസാനിപ്പിക്കുവാൻ കഴിയും. മതിഭ്രമം സംഭവിച്ച ഒരാൾ രജ്ജുവിൽ സർപ്പത്തെ കാണുന്നതുപോലെ ഈ ലോകം യഥാർത്ഥമാണെന്ന് നമുക്കു തോന്നിപ്പോകുന്നതാണ്. ഭയപീഡിതൻ അവൻെറ അജ്ഞതയിൽ സ്തംഭത്തെ ഭൂതമായി തെററിദ്ധരിക്കുന്നു; ഭൂതരൂപം അവനു യാഥാർത്ഥ്യമാണ്. നമ്മുടെ മുമ്പിൽ കാണുന്ന മരുമരീചിക അസത്യമത്രേ; മരുസ്ഥലം മാത്രമേ സത്യമായിട്ടുള്ളു.

ഇപ്രകാരംതന്നെ സത്ചിദാനന്ദം മാത്രമാണ് സത്യം. ഈ ലോകവും നമ്മുടെ ജീവിതത്തിൽനിന്നും വ്യക്തിഗതമായി ഉണ്ടായിട്ടുള്ള 'അഹം'ഭാവവും സത്യത്തിന്മേലുള്ള അദ്ധ്യാസങ്ങളാണ്. അവയെല്ലാം അയഥാർത്ഥമാണ്. ബഹുത്വഭാവം പരിതാപകരമായ ഒരു മോഹാവസ്ഥയാണ്. ഏകത്വം മാത്രമാണ് യാഥാർത്ഥ്യവും സത്യവും.

ഇന്ന് നാം അവിദ്യയിൽ, സത്യമായതേതോ അതിനെക്കുറിച്ചുള്ള അജ്ഞതയിൽ, മോഹാവേശിതരായി കഴിയുകയാണ്. "ഈ ഭ്രമം എങ്ങിനെയുണ്ടായി" എന്നതാണ് നമ്മുടെ ഓരോരുത്തരുടേയും മനസ്സിൽ ഉദിക്കുന്ന പ്രധാനപ്രശ്നം. അന്വേഷ്ടാവിൻെറ മുൻപിൽ വിലങ്ങുതടിയായി നിൽക്കുന്ന ഈ ഭ്രമത്തെ 'മായ' എന്ന വാക്കുകൊണ്ടു വേദാന്തം വിശദീകരിക്കുന്നു.

അഗ്നിയിൽ ചൂടെന്നപോലെ തത് എന്ന പരമാത്മാവിൽ സ്ഥിതിചെയ്യുന്ന അപരിജ്ഞേയമായ ശക്തിവിശേഷമാണ് മായ—വേദാന്തം മായയെ ഇങ്ങിനെയാണ് നിർവ്വചിക്കുന്നത്. ചൂടു നിശ്ശേഷം നീക്കപ്പെട്ടാൽ അഗ്നിക്കു സ്വതന്ത്രമായ സ്ഥിതി ലഭിക്കുന്നില്ല. അതുപോലെ അഗ്നിയുടെ അഭാവത്തിൽ ചൂടും ശേഷിക്കുന്നില്ല. അപ്രകാരംതന്നെ മായ പരമാത്മാവിൽ അന്തർല്ലീനമായിരിക്കുന്നു. അഗ്നി താപമാണ്; താപം അഗ്നിയും.

മായയെക്കുറിച്ചുള്ള സൂക്ഷ്മജ്ഞാനത്തിൻെറ അഭാവത്തിൽ ഇത് വേദാന്തികൾ അവരെ അഭിമുഖീകരിയ്ക്കുന്ന പ്രധാന പ്രശ്നങ്ങളിൽനിന്ന് ഒഴിയുന്നതിനും പ്രശ്നകർത്താവിൻെറ മനസ്സിൽ അജ്ഞേയമായ ആശയങ്ങൾകൊണ്ടു കുഴപ്പം സൃഷ്ടിക്കുന്നതിനും വേണ്ടി ഉണ്ടാക്കിയിട്ടുള്ള കൌശലപൂർണ്ണമായ ഒരു പദമാണെന്നു നാം സംശയിച്ചുപോയേക്കാം. എന്നാൽ ആ സംശയം ഭാഷയിൽ നമുക്കുള്ള പാണ്ഡിത്യക്കുറവിൽനിന്നും ഉത്ഭവിക്കുന്ന

താണു്. സംസ്കൃതത്തിൽ 'മായാ' എന്ന പദത്തിന്റെ വ്യുത്പത്തി 'യാ മാ സാ മായാ' 'യാതൊന്നു് ഇല്ലയോ അതു 'മായ' എന്നാണു്. നമ്മുടെ സംശയങ്ങളും ആശങ്കകളും അസ്ഥാനത്താണെന്നു് ഇതിൽനിന്നും വ്യക്തമാണല്ലോ.

നമ്മുടെ അനുഭാവത്തോടും സഹകരണത്തോടുംകൂടി നമ്മെ വ്യാമോഹിപ്പിക്കുന്ന മായയെക്കുറിച്ചു വിശദീകരിക്കുന്നതിനു് ബാലനായ സോമദത്തന്റെ പിതാവിന്റെ കഥ വേദാന്തത്തിൽ പലപ്പോഴും ഉദ്ധരിക്കപ്പെടുന്നുണ്ടു്. ഈ കഥ എന്തെന്നു നമുക്കു പരിശോധിക്കാം.

പുതിയതായി സന്യാസം സ്വീകരിച്ച ഒരു ഭിക്ഷു ഒരു മദ്ധ്യാഹ്നത്തിൽ യാത്രാക്ലേശപരവശനായി ഗംഗാതീരത്തിലുള്ള ഒരു നികുഞ്ജത്തെ ശരണംപ്രാപിച്ചു. അവിടെ ഉണ്ടായിരുന്ന നാതിവിസ്തൃതമായ ഒരു പാറയിൽ വിശ്രമാൎത്ഥം അദ്ദേഹം നിവൎന്നുകിടന്നു. ക്രമേണ അദ്ദേഹം ഒരു ദിവാനിദ്രയിൽപ്പെട്ടു. സുബോധാവസ്ഥവിട്ടു് അബോധാവസ്ഥയിലേക്കു പ്രവേശിക്കുന്നതിനിടക്കു് ഗംഗാതീരത്തിൽ ജലമെടുക്കുന്നതിനായിവന്ന രണ്ടു ഗ്രാമീണകന്യകകളിൽ അദ്ദേഹത്തിന്റെ ശ്രദ്ധ പതിഞ്ഞു. ജലമെടുത്തുകൊണ്ടു് അവർ അപ്രത്യക്ഷരായെങ്കിലും ആ കാഴ്ച അൎദ്ധനിദ്രാവസ്ഥയിൽ ആണ്ടിരുന്ന അദ്ദേഹത്തിന്റെ മനസ്സിൽ താഴെപറയുന്ന ചിന്താഗതി ഉല്പാദിപ്പിച്ചു.

"അവരിൽ ഒരാളെ ഞാൻ പാണിഗ്രഹണം ചെയ്താലെന്താണു്? തീൎച്ചയായും അതു് നല്ല ഒരു കാൎയ്യമാണു്. മനോഹരമായ ഒരു ചെറിയ വീടു് ഞാൻ പണിയിക്കും. മൂന്നു വിസ്താരമേറിയ മുറികൾ അതിൽ വേണം. ഉഗ്രനും ഗംഭീരനുമായ ഒരു പതിയായി ഞാൻ പെരുമാറും."

"എന്റെ സ്വന്തം നിലങ്ങളിൽ പണിയെടുത്തു സുഖവും സംതൃപ്തിയുമുള്ള ഒരു ജീവിതം ഞാൻ നയിക്കും. എന്റെ ആദ്യസന്താനം—കൊഴുത്തു സുന്ദരനായ ഒരു സുതൻ—ആ കുഞ്ഞിനെ ഞാൻ സോമദത്തനെന്നു നാമകരണംചെയ്യും. ഞങ്ങൾ മൂന്നുപേരുംകൂടി ഒരേ കട്ടിലിൽ സുഖമായി കിടന്നു് ഉറങ്ങും."

"പക്ഷേ, കട്ടിലിൽ കുഞ്ഞിനുംകൂടി സ്ഥലം മതിയാകുമോ?" ഞാൻ ഭാൎയ്യയോടു പറയും, ദേവി! നമ്മുടെ കുഞ്ഞിനു്

അല്പംകൂടി സ്ഥലം കൊടുക്കൂ; അവൻ താഴെ വീണുപോയാലോ?''

''അയ്യോ, നാഥാ, ഞാൻ എങ്ങിനെ നീങ്ങും? എങ്ങോട്ടു നീങ്ങും? അങ്ങയ്ക്കു് അരികിലേയ്ക്കു് അല്പം നീങ്ങിക്കിടക്കരുതോ?''

''ഓഹോ''.........ധിംംം.........സോമദത്തന്റെ പിതാവു് അദ്ദേഹത്തിന്റെ വശത്തേയ്ക്കു് അല്പം നീങ്ങിക്കിടന്നു. പായുടെ അവിസ്തൃതി അതിന്നു് അനുവദിച്ചില്ല. സമനില തെററി അദ്ദേഹം ഗംഗാജലത്തിൽ നിപതിച്ചു. നിദ്രയിൽ നിന്നും ഉണർന്നു് അദ്ദേഹം നീന്തി കരയ്ക്കുകയറി.

സുഹൃത്തുക്കളെ, ആ ഭിക്ഷുവിന്റെ പതനത്തിന്നു് എന്തായിരുന്നു ഹേതു? നിദ്രോന്മുക്തനായതിനുശേഷം തന്റെ നവവധുവിനേയും ഏകപുത്രനേയും വീണ്ടെടുക്കുവാൻ അദ്ദേഹം എങ്ങോട്ടാണു് പോകേണ്ടിയിരുന്നതു്?

ആ പാവപ്പെട്ട ഭിക്ഷു തന്നിൽതന്നെ സോമദത്തന്റെ ലോകം സൃഷ്ടിക്കുകയും അതിൽതന്നെ പൂർണ്ണമായ സാത്മീഭാവം പൂണ്ടു് ആ സ്വപ്നലോകം യഥാർത്ഥമാണെന്നുകരുതി അതിൽ ജീവിക്കുകയും ചെയ്തു. അതായിരുന്നു അയാളുടെ പതനഹേതു.

ഇപ്രകാരംതന്നെ നാമെല്ലാം പരിശുദ്ധവും അനശ്വരവുമായ പരമാത്മാവിനെ ഉറക്കെക്കൊള്ളുന്നു; എന്നാൽ, ഒരു സ്വപ്നദശയിൽ ഈ ആത്മാവു തന്നത്താൻ മറന്നു് സ്വന്തമായ 'സംസാര' സ്വപ്നം കാണുകയാണു്. ഈ സ്വപ്നാവസ്ഥയിൽ നിന്നും ഉണരുവിൻ. അസത്യങ്ങളായ ഭാവനകളുടെ ഇടുങ്ങിയ തലങ്ങളിൽനിന്നും പുറത്തുകടന്നു ശ്രുതികളാകുന്ന ഗംഗാജലത്തിൽ സ്നാനംചെയ്തു് ആത്മീയപ്രബുദ്ധത കൈവരുത്തുവിൻ! ഒററയടിക്കു് അയഥാർത്ഥമായ ആ സ്വപ്നത്തെ അവസാനിപ്പിക്കുവിൻ!!

സോമദത്തന്റെ പിതാവു് തന്റെ ഗാർഹികജീവിതം നയിക്കുന്നതിനും ഒടുവിൽ ഗംഗാജലത്തിൽ പതിക്കുന്നതിനും ഇടയാക്കിയ ശക്തിയാണു് 'മായ'. അദ്ദേഹത്തിന്റെ മനസ്സിൽതന്നെയുണ്ടായിരുന്ന ഇല്ലായ്മ ''യാതൊന്നില്ലയോ അതു്''' അതിന്റെ സ്വകീയരൂപത്തിൽ അദ്ദേഹത്തിൽ സ്ഥിതിചെയ്യുകയായിരുന്നു.

മൂന്നു വ്യത്യസ്തവും സ്ഥിരവുമായ ഗുണങ്ങളായി മായ ലോകത്തിൽ പ്രത്യക്ഷപ്പെടുന്നു. സത്വം അല്ലെങ്കിൽ പ്രവർത്തനരാ

ഹിത്യം (unactivity), രജസ്സ് അല്ലെങ്കിൽ പ്രവൃത്തി (activity), തമസ്സ് അല്ലെങ്കിൽ അലസത (inactivity) ഇവയാണ് ഈ മൂന്നു ഗുണങ്ങൾ. ഇവ ഒരിയ്ക്കലും സമ്മിശ്രിതമായി കാണുന്നില്ല. ഓരോ വ്യക്തിയിലും ഈ ഗുണങ്ങൾ വ്യത്യസ്തമായ അനുപാതത്തിൽ കാണപ്പെടുന്നു. ഒരേ വ്യക്തിയിൽതന്നെ ഇവ അപ്പഴപ്പോൾ മാറി മാറി പ്രകടമായിക്കൊണ്ടുമിരിക്കുന്നു.



സത്വഗുണപ്രധാനവും പരിശുദ്ധവുമായ മായയിൽ അനശ്വരമായ ബുദ്ധി അല്ലെങ്കിൽ പരമമായ സത്യം പ്രതിഫലിപ്പിയ്ക്കപ്പെടുമ്പോൾ പരമാത്മാവിന്റെ വ്യക്തവും സ്പഷ്ടവുമായ

പ്രതിബിംബം ലഭ്യമാകുന്നു. ഇതാണ് ഈശ്വരത്വം. രാജസ താമസഗുണങ്ങളോടു സത്വഗുണം സമ്മിശ്രമായിരിക്കുമ്പോഠം ഈ പ്രതിബിംബം മങ്ങിയതായിരിക്കുന്നു. ഇതാണ് വ്യക്തി ഗതവും അഹംബുദ്ധിയിൽ കേന്ദ്രീകൃതവുമായ 'ജീവൻ'

മുകളിൽ കൊടുത്തിട്ടുള്ള പടം നോക്കുക. ഈശ്വരത്വം നമ്മുടെ ചുററുമുള്ള ലോകത്തിൽ മൂന്നു പ്രധാന സിദ്ധികളായി പ്രത്യക്ഷപ്പെടുന്നു. ഓരോ നിമിഷവും വസ്തുക്കഠം സൃഷ്ടിയ്ക്ക പ്പെടുകയും ജനിക്കുകയും ചെയ്യുന്നു. അപ്രകാരംതന്നെ വസ്തു ക്കളും ജീവജാലങ്ങളും അനുനിമിഷം നശിയ്ക്കുകയും നശിപ്പി യ്ക്കപ്പെടുകയും ചെയ്യുന്നു. അജ്ഞാതമായ ഉത്പത്തിയ്ക്കും അതു പോലെ അനിശ്ചിതമായ വിനാശത്തിനുമിടയ്ക്കു് ഇവ സംരക്ഷി യ്ക്കപ്പെടുകയും ചെയ്യുന്നു. അവൻെറ ചുററും കാണുന്ന ഈ പ്രവ ത്തനശക്തികഠം, മനസ്സിലാകത്തക്കവിധത്തിൽ, സ്രഷ്ടാവു് അല്ലെങ്കിൽ ബ്രഹ്മാവെന്നും സംരക്ഷകൻ അല്ലെങ്കിൽ വിഷ്ണു വെന്നും സംഹാരകൻ അല്ലെങ്കിൽ മഹേശ്വരനെന്നും വ്യവഹരി യ്ക്കപ്പെടുന്നു.

ഘടം നിമ്മിക്കുവാൻ തുടങ്ങുന്നവനു് താൻ നിമ്മിക്കാൻ പോകുന്ന വസ്തുവിനെക്കുറിച്ചു് പൂവ്വജ്ഞാനം ഉണ്ടായിരിക്കണം. അതുപോലെ സ്രഷ്ടാവിനു് തൻെറ സൃഷ്ടിയെക്കുറിച്ചു ജ്ഞാന മുണ്ടായിരിക്കണം. അങ്ങിനെ ബ്രഹ്മാവു് വിദ്യയുടേയും ജ്ഞാ നത്തിൻേറയും ഈശ്വരിയായ സരസ്വതിയെ പത്നിയാക്കി. സംരക്ഷകനു് സംരക്ഷണശക്തിവേണം. ഒരു അകിഞ്ചനൻ കുടുംബനാഥനാകുന്നതിനോ കുടുംബം സംരക്ഷിക്കുന്നതിനോ പ്രാപ്തനാകുന്നില്ല. അതിനാൽ സമ്പത്തിൻേറയും സമൃദ്ധിയു ടേയും അധികാരിണിയായ ലക്ഷ്മീദേവി വിഷ്ണുപത്നിയായി. നശ്വരവസ്തുക്കഠം ഇല്ലാതെ പരമശിവനു് സംഹാരകമ്മം സാദ്ധ്യ മല്ലല്ലോ. ഈ ഭൌതിക പ്രപഞ്ചത്തിൻെറ അഭാവത്തിൽ രുദ്രപ്ര ഭാവം പ്രകടമാകുന്നില്ല. അതുകൊണ്ടു പ്രകൃതിയാകുന്ന ഉമാദേ വി പരമശിവൻെറ സഹധമ്മിണിയും സഹപ്രവത്തകയുമായി വത്തിക്കുന്നു.

ഈ ത്രിമൂത്തികഠംക്കു പ്രത്യേകമായ വ്യക്തിത്വം കല്പിതമാ യിരിക്കുന്നതുപോലെ വ്യത്യസ്തങ്ങളായ ദിവ്യശക്തികളുമുണ്ടു്. പു രാണങ്ങഠം ഇവരുടെ ഏകത്വം പ്രകീത്തനം ചെയ്യുന്നുവെങ്കിലും

ഏകാഗ്രചിത്തരും അതിപ്രബുദ്ധരുമായവർക്കുമാത്രമേ അതിസൂക്ഷ്മമായ ആ ഗീതം ഗ്രാഹ്യമായിത്തീരുന്നുള്ളു. ഗുരുക്കന്മാരുടേയും ഗുരുവായ ശ്രീദത്താത്രേയമഹർഷിവര്യനിൽ നാം ഈ മൂന്നു് ഈശ്വരന്മാരുടേയും, ശ്രീദുർഗ്ഗാഭഗവതിയിൽ ഈ മൂന്നു് ഈശ്വരപത്നിമാരുടേയും സമഷ്ടിത്വം കാണുന്നു.

ഈശ്വരന്മാരെക്കുറിച്ച് നമുക്കു തോന്നുന്ന ബഹുത്വം എങ്ങിനെയിരുന്നാലും ഈശ്വരസത്ത ഒന്നുമാത്രമേ ഉള്ളു. യഥാർത്ഥത്തിൽ വ്യക്തിഗതമായി അവരിൽ ഓരോരുത്തരും നിസ്സഹായരാണു്. സൃഷ്ടി കൂടാതെ മററു രണ്ടു ധർമ്മങ്ങളും അസാദ്ധ്യമാണു്. അതുപോലെ വിഷ്ണുവിനെക്കൂടാതെ മററു രണ്ടുപേരും അപ്രധാനന്മാരായിത്തീരുന്നു. ശിവതത്വം പ്രവർത്തിക്കാതിരുന്നാൽ ബ്രഹ്മാവും വിഷ്ണുവും പ്രവർത്തനമില്ലാത്തവരാകും. സുസംഘടിതമായി മാത്രമേ ഈ മൂർത്തിത്രയത്തിനു് പ്രവർത്തിക്കുവാനും സ്വയം ആവിഷ്കൃതമാകാനും സാദ്ധ്യമാകൂ. ഏകത്വരൂപമായ ഈശ്വരസത്ത മാത്രമേ സത്യമായിട്ടുള്ളു; ബഹുത്വം മതിഭ്രമവും മിഥ്യാബോധവുമാകുന്നു.

മുൻപറഞ്ഞതുപോലെ 'സത്വമായ'യിൽ പരിശുദ്ധ സത്യത്തിന്റെ പ്രതിഫലനമാണു് ഈശ്വരസത്തയെങ്കിൽ പരിശുദ്ധമല്ലാത്ത 'സത്വമായാ'മാദ്ധ്യമത്തിൽ പരമമായ സത്യത്തിന്റെ പരിഛിന്നവും അവ്യക്തവുമായ പ്രതിഫലനമാണു് സംസാരവർത്തിയായ ഓരോ വ്യക്തിയിലും കാണുന്ന അഹംബുദ്ധി. രജസ്സ് പ്രവർത്തനതല്പരതയും തമസ്സ് പ്രവർത്തനരാഹിത്യം അല്ലെങ്കിൽ അലസതയുമാണു്. ഗോമയം കലക്കിയ ജലം സൂര്യബിംബത്തെ പ്രതിഫലിപ്പിക്കുന്നതുപോലെയാണു് രജസ്സിലും തമസ്സിലും ജീവാത്മാവു് പ്രകടമാകുന്നതു്. ചാണകവെള്ളത്തിലെ സൂര്യപ്രതിബിംബം പളുങ്കുപോലെ പരിശുദ്ധമായ ഗംഗാജലത്തിലെ പ്രതിബിംബംപോലെ ശുദ്ധമോ അചഞ്ചലമോ മൂലരൂപത്തോളം വ്യക്തമോ ആകാൻ നിവൃത്തിയില്ലല്ലോ.

ഈ അവ്യക്തതയും ചഞ്ചലത്വവും എങ്ങിനെ സംഭവിക്കുന്നുവെന്നു് മേൽ കാണിച്ചിരിക്കുന്ന പടത്തിന്റെ വലത്തുഭാഗം നോക്കി മനസ്സിലാക്കാവുന്നതാണു്.

തമോഗുണം നമ്മിൽ രണ്ടുവിധത്തിൽ പ്രവർത്തിക്കുന്നു. അതു്

വിക്ഷേപം അല്ലെങ്കിൽ മാനസികമായ വിക്ഷോഭത്തേയും, ആവരണം അല്ലെങ്കിൽ സത്യത്തിനു സംഭവിക്കുന്ന അവഗുണ്ഠനത്തേയും ഉത്ഭൂതമാക്കുന്നു. ഇവയെന്താണെന്നു പരിശോധിക്കാം. ഇവ രണ്ടും പരസ്പരാവലംബികളാണെന്നു് ഓക്കേണ്ടതാണു്. വിക്ഷേപം ആവരണകാരണമായും ആവരണം വിക്ഷോഭകാരണമായും ഭവിക്കുന്നു.

തമസ്സിൻെറ ശക്തി മൂന്നു വ്യത്യസ്തമായ നിഷേധരൂപങ്ങളായി പ്രവർത്തിക്കുന്നു. അറിവില്ലായ്മ, മനസ്സിലാകായ്മ, അനുഭവമില്ലായ്മ ഇവയാണു് ഈ നിഷേധരൂപങ്ങൾ. ഇവ നശിപ്പിക്കുന്നതിനു ശ്രവണം, മനനം, നിദിധ്യാസനം എന്ന മൂന്നു പ്രധാന മാർഗ്ഗങ്ങൾ വേദാന്തം നിർദ്ദേശിക്കുന്നു. ഈ ഭൌതികലോകത്തിലെ നിരന്തരമായി മാറിക്കൊണ്ടിരിക്കുന്ന പ്രവാഹത്തിനു പിറകിൽ ഈശ്വരസത്തയുണ്ടെന്നു് സ്വതന്ത്രമായി നിരീക്ഷിച്ചും നിരൂപണം ചെയ്തും മനസ്സിലാക്കുന്നതിനുള്ള കഴിവു് നമ്മിൽ പലരിലും ഇല്ലെന്നുള്ളതാണു് മേല്പറഞ്ഞ ആവരണശക്തിയുടെ മൂന്നു ദുരന്തഫലങ്ങളിൽ ഒന്നാമത്തേതു്. "എനിക്കു് അറിഞ്ഞുകൂടാ" എന്നതാണു് ആവരണത്തിൻെറ ഏറ്റവും ഉത്കടമായ അവസ്ഥ, ദിവ്യന്മാരായ ആചാര്യന്മാരുടെ മുഖത്തു നിന്നും നേരിട്ടോ ശ്രുതികളിൽനിന്നും പരോക്ഷമായോ ഉള്ള 'ശ്രവണം' കൊണ്ടു് അറിഞ്ഞുകൂടാ എന്ന അവസ്ഥ നീക്കം ചെയ്യാം.

ഇങ്ങിനെ അജ്ഞാനമാകുന്ന ഇല്ലായ്മ നീക്കം ചെയ്തുകഴിയുമ്പോൾ അതിനേക്കാൾ സൂക്ഷ്മതരമായ മറെറാന്നു പ്രാധാന്യം പ്രാപിക്കുന്നു. "എനിക്കു മനസ്സിലാക്കാൻ കഴിയുന്നില്ല" എന്ന അവസ്ഥയാണു് ഇതു്. ബുദ്ധിപൂർവ്വമായ വിശകലനംകൊണ്ടും ചിന്താശീലംകൊണ്ടും ഈ വിഷമവും തരണംചെയ്യാം. അപ്പോൾ അനന്തങ്ങളായ നാമരൂപാദികളിൽകൂടി ഏകത്വത്തിൻെറ നേർമ്മയുള്ള ഒരു തന്ത്രി കടന്നുപോകുന്നുവെന്നു് അന്വേഷകനു് ബോദ്ധ്യപ്പെടുന്നു. അദ്വൈതബോധം അല്ലെങ്കിൽ പരമാത്മാവിൻെറ സാന്നിദ്ധ്യം അയാൾക്കു് അനുഭവപ്പെടുന്നു.

എന്നാൽ സാധാരണയായി തത്വശാസ്ത്രാദ്ധ്യേതാക്കൾ ഈ ഘട്ടത്തിലെത്തുമ്പോൾ ജീവിതത്തിൻെറ സങ്കീർണ്ണത്വത്തിൽ

സുസ്ഥിരമായ സത്യത്തെക്കുറിച്ച് അവർക്കുണ്ടാകുന്ന ബുദ്ധിപരമായ ഈ ഉണർവ്വിനെ അനുഭവരൂപത്തിൽ എത്താത്തതുകൊണ്ട് അപ്രായോഗികമായി തള്ളുന്നു. ഈ 'ആവരണ'ത്തിന്റെ പ്രവർത്തനത്തെ വേദാന്തസാധകന്മാർക്കായി നിശ്ചയിച്ചിട്ടുള്ള നിദിധ്യാസനംകൊണ്ട് നശിപ്പിയ്ക്കേണ്ടതാണ്. തുടർച്ചയായ പരിശീലനംകൊണ്ട് സ്വയം സ്വീകരിയ്ക്കുന്ന നിശ്ചിത ചിന്താഗതിയിൽക്കൂടിതന്നെ മനസ്സിനെ നയിക്കുകയും സമാനസ്വഭാവമില്ലാത്ത ഇതരമാർഗ്ഗങ്ങളിൽനിന്നും കർശനമായി അതിനെ പിൻതിരിപ്പിക്കുകയും ചെയ്ത് ആന്തരികമായി ആത്മശിക്ഷണം സാധിക്കുന്ന ഒരു രീതിയാണ് 'നിദിധ്യാസനം.' ഒടുവിൽ സാധകൻ നിദ്രയിലെന്നപോലെ മനസ്സിനെ പരിപൂർണ്ണമായ നിശ്ചലാവസ്ഥയിൽ എത്തിക്കുന്നു. എന്നാൽ നിദ്രാവസ്ഥയ്ക്കു വിപരീതമായി അയാളുടെ പ്രജ്ഞ അത്യന്തം പ്രകാശവും സൂക്ഷ്മതയുമുള്ളതായും ഇരിക്കുന്നു. സവികല്പസമാധിയിലെ സർവ്വാതിരിക്തമായ ആനന്ദവും വിജ്ഞാനവും സാധകൻ അനുഭവിക്കുമ്പോൾ അയാളുടെ ആന്തരികഘടനയിലുള്ള ആവരണത്തിന്റെ അവസാന ലക്ഷണങ്ങൾപോലും നിമ്മാർജ്ജനം ചെയ്യപ്പെടുന്നു.

രാജസതാമസഗുണങ്ങളുടെ പ്രകടമാലിന്യങ്ങളിൽ ഒന്നായ 'ആവരണ'ത്തെക്കുറിച്ചാണ് നാം ഇവിടെ ഇതുവരെ പ്രതിപാദിച്ചത്. വിക്ഷേപം എന്നുപറയുന്ന മാനസികവിക്ഷോഭങ്ങളാണ് രണ്ടാമത്തേത്, വിക്ഷേപത്തിൽനിന്നും ഉപബോധാവസ്ഥയിലുള്ളതും അപ്രകടവുമായ ലോകം ഉത്ഭവിക്കുന്നു. ഇതിൽനിന്നും പഞ്ചഭൂതാത്മകവും പ്രകടവുമായ ലോകത്തിന് സ്ഥൂലമായ പ്രാധാന്യം ലഭിക്കുന്നു. പഞ്ചഭൂതങ്ങളുടെ പരസ്പരപ്രവർത്തനമായ പഞ്ചീകരണത്തിൽനിന്നും നാമരൂപങ്ങളും ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ഉണ്ടാകുകയും നിത്യഖിന്നനും അസമർത്ഥനും നശ്വരശീലനും നിസ്സഹായനുമായ സംസാരജീവി ഉത്ഭവിക്കുകയും ചെയ്യുന്നു.

ഇതോടുകൂടി (പടത്തിന്റെ ഇടത്തുവശത്തുള്ള അസ്ത്രചിഹ്നം സൂചിപ്പിക്കുന്നതുപോലെ) മനുഷ്യന്റെ അധഃപതനം പൂർത്തിയാകുന്നു. നിത്യവും ശുദ്ധവും മുക്തവുമായ പരമാത്മാവിന്റെ അവസ്ഥയിൽനിന്നും മായയുടെ വിലാസത്താൽ സോമദത്തന്റെ പിതാവിനെപ്പോലെ നമ്മുടെ കുറവുകളും പരിമിതികളും

വിഭാവനംചെയ്തു നാം പണിയാത്ത കുടിലുകളിൽ, വിവാഹം ചെയ്യാത്ത പത്നിയോടും, ജനിയ്ക്കാത്ത പുത്രനായ സോമദത്ത നോടുംകൂടി ജീവിക്കാൻതുടങ്ങുന്നു!

പക്ഷെ ഈ അധഃപതനവാദത്തിൽ അവസാനിക്കുന്ന നിഗമനങ്ങളോടുകൂടിയതും വിഷാദാത്മകവുമായ ഒരു തത്വസം ഹിതയല്ല വേദാന്തം. ആത്മജ്ഞാനത്തിൽ വിശ്വസിക്കുന്ന വക്ക് അവരിൽതന്നെ സ്ഥിതിചെയ്യുന്നതും സത്യവും അനശ്വ രവുമായ ഓങ്കാരസ്വരൂപം ദർശിക്കുന്നതിനും അങ്ങിനെ ഉദ്ബു ദ്ധരാകുന്നതിനുംവേണ്ടിയാണ് നിഷേധാത്മകവും സ്വപ്നമാത്രവു മായ ഈ അധഃപതനസിദ്ധാന്തം ആവിഷ്കരിക്കപ്പെട്ടിട്ടുള്ളത്.

ലോകത്തിലുള്ള എല്ലാ മതങ്ങളും ഹിന്ദുമതത്തിലെ എല്ലാ വ്യത്യസ്തയോഗങ്ങളും—അവയുടെ സമീപനരീതികൾ വിഭിന്നമാ യിരുന്നാലും—മനുഷ്യന്റെ കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും നിയന്ത്രണവിധേയമാക്കണമെന്ന് ഏകസ്വരത്തിൽ നിർബ്ബന്ധി ക്കുന്നു. ഇവയെല്ലാം പൂർണ്ണമായി സാധിപ്പിക്കുന്ന ഒരേ ഒരു കാര്യം ബാഹ്യവും ആന്തരികവുമായ ആത്മസംയമനമാണ്.

കർക്കശമായി അടിച്ചമർത്തുന്നതുകൊണ്ടുമാത്രം ഇന്ദ്രിയസംയ മനം സാധ്യമാകുന്നില്ല. അവിദ്യയാൽ പരിപുഷ്ടമാക്കപ്പെട്ട് അനേകം അഭിലാഷങ്ങൾ നമ്മുടെ മനസ്സിന്റെ അഗാധതയിൽ സ്ഥിതിചെയ്യുന്നുണ്ട്. ഇവയുടെ തായിവേരായ അവിദ്യ നശി പ്പിക്കപ്പെടാത്തപക്ഷം ഇന്ദ്രിയങ്ങൾ വേണ്ടവിധത്തിൽ നിയന്ത്രി ക്കപ്പെടുകയില്ല. മായയുടെ നിഴൽപാടുകളെങ്കിലും നമ്മിലു ണ്ടെങ്കിൽ അഭിലാഷങ്ങൾ തലപൊക്കിക്കൊണ്ടേയിരിയ്ക്കും. ഇവ ഇന്ദ്രിയങ്ങളെ അവയുടെ വിഷയങ്ങളായ വസ്തുക്കളിൽ അല ഞ്ഞുതിരിയുന്നതിനായി ഉണർത്തിവിടുന്നു. വിജ്ഞാനംകൊണ്ടു മാത്രമേ അവിദ്യ നശിപ്പിക്കാൻ കഴികയുള്ളൂ.

അഭിലാഷകാരണമായ ഈ ഭ്രാന്തി അല്ലെങ്കിൽ ഈ അവി ദ്യ നശിക്കുവാൻ നമ്മുടെ യഥാർത്ഥപ്രകൃതിയെക്കുറിച്ചുള്ള 'അറി വ്''—'ശിവോഹം' എന്നുള്ള ബോധം,—'ഞാൻ അനശ്വരനും നിത്യനുമാണ്; നാമരൂപപ്രകൃതിയല്ല എന്റേത്; പരമമായ ജ്ഞാനത്തിന്റെ ഏകാത്മകസ്വരൂപമാണ് ഞാൻ' എന്ന ബോ ധം—നമുക്കുണ്ടാകണം.

ഈ ജ്ഞാനമാണ് നമ്മുടെ യഥാര്‍ത്ഥസ്വരൂപം. അതു് നമുക്കു സൃഷ്ടിക്കാവുന്ന അവസ്ഥയല്ല. നമ്മെ ഇരുളില്‍ താഴ്ത്തുന്നതും കുഴക്കുന്നതും വിഭ്രമിപ്പിക്കുന്നതുമായ അജ്ഞാനത്തെ അവസാനിപ്പിക്കുകയാണ് ആവശ്യമായിട്ടുള്ളതു്; മേഘങ്ങള്‍ നീങ്ങുമ്പോള്‍ താല്ക്കാലികമായി മറയ്ക്കപ്പെട്ടിരുന്നതും എന്നാല്‍ ശാശ്വതപ്രകാശമുള്ളതുമായ സൂര്യന്‍ പ്രത്യക്ഷനാകുന്നു.

ആത്മവിദ്യ അഭ്യസിക്കുന്ന ആള്‍ക്കു് 'മനന'ഘട്ടത്തിലെത്തുമ്പോഴേക്കു് ഐന്ദ്രിയലോകത്തിലെ മായികമായ ശാന്തിയെക്കുറിച്ചും അവാസ്തവികമായ ആനന്ദാനുഭൂതി തേടുന്നതിലുള്ള വിഫലതയെക്കുറിച്ചും ബുദ്ധിപരമായി കൂടുതലായ ജ്ഞാനം സിദ്ധിക്കുന്നു. ഇവിടെയാണു് ഇന്ദ്രിയസംയമനം യഥാര്‍ത്ഥത്തില്‍ ആരംഭിക്കുന്നതു്. ഇന്ദ്രിയങ്ങള്‍ അല്പാല്പമായി സ്വാധീനമായിത്തുടങ്ങുമ്പോള്‍ ഐന്ദ്രിയലോകവുമായുള്ള സമ്പര്‍ക്കം മൂലമുണ്ടാകുന്ന വിക്ഷോഭങ്ങള്‍ കുറഞ്ഞുതുടങ്ങുന്നു. അപ്പോള്‍ അയാള്‍ക്കു ആന്തരികമായി അനേകം മടങ്ങു് ആനന്ദവും ശാന്തിയും പ്രശാന്തതയും ലഭിക്കുന്നു. തല്‍ഫലമായി ധ്യാനമണ്ഡലം പൂര്‍വ്വാധികം ഉച്ചമാകുകയും മനസ്സിന്റെ ഏകാഗ്രത സൂക്ഷ്മവും സ്ഥിരവുമായിത്തീരുകയും ചെയ്യുന്നു.

ഇവയെല്ലാം ഒത്തുചേര്‍ന്നാണു് പ്രവര്‍ത്തിക്കുന്നതു്. ആവരണം നിയന്ത്രിതമാകുന്തോറും വിക്ഷേപം ശാന്തമായിത്തീരുന്നു; മാനസികവിക്ഷോഭങ്ങള്‍ കുറയുന്തോറും ആവരണം അപ്രത്യക്ഷമാകുന്നു. ക്രമേണ, അഭ്യാസത്തിന്റെ തീവ്രതയനുസരിച്ച്, തമസ്സിന്റെ യുഗ്മരൂപത്തിലുള്ളതും ഭയജനകവുമായ ആവിഷ്കരണങ്ങള്‍ നിയന്ത്രിതമായിത്തീരുന്നു. രജസ്തമോജന്യമായ 'മല'ങ്ങള്‍ നശിക്കുകയും നമ്മിലുള്ള സത്വഗുണാംശം വര്‍ദ്ധിക്കുകയും ചെയ്യുന്നു.

ശ്രുതിമന്ത്രങ്ങള്‍ ശ്രവിക്കുകയും മനനംചെയ്യുകയും ധ്യാനിക്കുകയും ചെയ്യുന്നതുകൊണ്ടു മാനസികമായ ക്ഷോഭങ്ങളും പങ്കിലാവസ്ഥയും ദൂരീകൃതമായിത്തീരും. നിത്യസത്യസ്വരൂപനായ ജ്ഞാനസൂര്യന്‍ സ്വഭാവികമായി തെളിഞ്ഞു് പ്രതിബിംബിക്കും. സത്യത്തിന്റെ വ്യക്തതമവും അത്യന്തം യഥാര്‍ത്ഥവുമായ പ്രതിബിംബമാണു് ഈശ്വരസത്ത. അതിനാല്‍ സാധകനില്‍ ഈ ഘട്ടത്തില്‍ ദിവ്യത്വവും ഈശ്വരത്വവും ഒട്ടേറെ പ്രത്യക്ഷപ്പെടുന്നു.

അത്ഭുതപ്രവൃത്തികൾ ഇപ്പോൾ സാധകന് നിഷ്പ്രയാസമാണ്. ശരീരത്തിന് സ്വാഭാവികമായ ആകർഷണീയത ലഭിക്കുന്നു. ദയ ജന്മവാസനയും, സ്നേഹം ജീവശ്വാസവും, അനുകമ്പ ശരീരധാതുക്കളും, സത്യം വിശേഷഗുണവും, പ്രഭുത്വം ജന്മവകാശവുമായിത്തീരുന്നു. ചുരുക്കത്തിൽ ദരിദ്രനായാലും, നിരാഹാരനായാലും, രോഗിയായാലും ആരോഗ്യവാനായാലും, പ്രഹൃഷ്ടനായാലും ദുഃഖിതനായാലും അയാൾ ദിവ്യചൈതന്യവാനായ ഭരണകർത്താവായും നേതാവായും ജ്ഞാനോപദേഷ്ടാവായും വർത്തിക്കുന്നു.

സാധകൻ ഈ ഘട്ടത്തിൽ തന്റെ സാധന അവിശ്രാന്തമായി തുടരുകയും അറിയാനും അനുഭവിക്കാനുമുള്ള ദിവ്യമായ ആവേശം നിലനിർത്തുകയും തന്റെ ഈശ്വരത്വത്തിൽനിന്നും ലഭ്യമായ ആനന്ദവും ശക്തിയുംപോലും ത്യജിക്കുന്നതിനുള്ള വൈരാഗ്യമുള്ളവനാകുകയും ചെയ്യുന്നപക്ഷം അദ്ദേഹം തന്റെ അവഗാഢമായ സമാധായുടെ ഉച്ചകോടികളിൽ 'സത്വ'ത്തിന്റെ അത്യുന്നതമായ കൊടുമുടികൾക്കുമപ്പുറം ഉയരുന്നുകയും ഈശ്വരന്മാരേയും അതിക്രമിക്കുന്ന 'സത്വതീത'നായിത്തീരുകയും ചെയ്യുന്നു. 'പരമാത്മ'സ്വരൂപമായ സത്യം തന്നിൽതന്നെ സ്ഥിതിചെയ്യുന്നുവെന്നു ധരിക്കുകയും തദ്ഭാവം സ്വീകരിക്കുകയും ചെയ്യുന്നു. 'ഓം'കാരം പ്രാപിച്ച് ഓംകാരത്തിൽ നിർലീനനായി ഓംകാരസ്വരൂപനായിത്തീരുന്നു. ഇതു് പരമപദപ്രാപ്തിയാണ്! പരിപൂർണ്ണമായ അന്തിമലക്ഷ്യം!! അനന്തമായ ചിദാനന്ദം!!!

അദ്ദേഹത്തിൽ എല്ലാം അടങ്ങിയിരിക്കുന്നു. സർവ്വലോകങ്ങളും അദ്ദേഹത്തിൽനിന്നാണ് ഉത്ഭവിക്കുന്നതു്. അവ അദ്ദേഹത്തിൽതന്നെ സ്ഥിതിചെയ്യുന്നു, അദ്ദേഹത്തെ ലക്ഷ്യമാക്കി ചരിക്കുന്നു, ഒടുവിൽ അദ്ദേഹത്തിൽ ലയിച്ച് അനശ്വരമായ പരമോന്നതസത്യമായിത്തീരുന്നു.

പടത്തിൽ ഇടതുവശത്തുള്ള അസ്ത്രചിഹ്നം ഓംകാരരൂപമായ പരമപദത്തിൽനിന്നും ഭ്രാന്തിയിലേയ്ക്കുള്ള മനുഷ്യന്റെ അധഃപതനഗതിയെയും തൽഫലമായുള്ള ദുഃഖത്തെയും കാണിക്കുന്നു. വലതുവശത്തുള്ള ചിഹ്നം ദുഃഖത്തിന്റെ ഉപത്യകയിൽനിന്നും ആത്മജ്ഞാനമാകുന്ന സച്ചിദാനന്ദപദത്തിലേയ്ക്കുള്ള ആരോഹണത്തെയാണ് സൂചിപ്പിക്കുന്നതു്.

ആത്മനിയന്ത്രണവും ഇന്ദ്രിയനിഗ്രഹവുംകൂടാതെ ആദ്ധ്യാത്മികമായ വളർച്ച് സാധ്യമല്ലെന്നു് ഇതിൽനിന്നും ഗ്രഹിയ്ക്കാമല്ലോ. ശ്രവണമനനനിദിധ്യാസങ്ങൾ കൂടാതെ ആത്മനിയന്ത്രണം സഫലമാകുകയില്ല. ഉപനിഷത്തുകൾ അദ്ധ്യയനം ചെയ്യുക. അവയെക്കുറിച്ച് സ്വതന്ത്രമായും ഗാഢമായും ചിന്തിക്കുക. പതിവായി ധ്യാനംചെയ്യുക. ഇവയോടൊപ്പംതന്നെ അഭിലാഷങ്ങൾ നിയന്ത്രിച്ച് ഇന്ദ്രിയങ്ങളെ കീഴടക്കുക. ബുദ്ധിപൂർവ്വകമായി അഭ്യസിക്കുക. വിജയം തീർച്ചയായും നിങ്ങളുടേതായിരിക്കും. എല്ലാ ശ്രുതികളും ഇക്കാര്യം ഉറപ്പുതരുന്നുണ്ടു്. ഈ ജന്മത്തിൽതന്നെ വിശ്വാസത്തോടും ക്ഷമയോടും സേവനം, പ്രേമം, പരിശുദ്ധി, ധ്യാനം എന്നീ മാർഗ്ഗങ്ങളിൽക്കൂടി ആത്മജ്ഞാനം നേടുക. ഉപദേശകാംക്ഷികളായി തങ്ങളെ സമീപിച്ചിട്ടുള്ളവരോടെല്ലാം ആചാര്യന്മാർ 'നിങ്ങൾക്കു സാധ്യമാകും' എന്ന നിർവ്വിശങ്കമായ ഉറപ്പാണു് നല്കിയിട്ടുള്ളതു്.

## മഹാഭാരതം ചുരുക്കം

ഇന്ത്യയിലെ മികച്ച രണ്ട് ഇതിഹാസങ്ങളാണ് മഹാഭാരതവും രാമായണവും. ഇവയിൽ മഹാഭാരതത്തിൽ അടങ്ങിയിട്ടുള്ള വിജ്ഞാനസമ്പത്തിനെ അടിസ്ഥാനപ്പെടുത്തി അതിനെ 'അഞ്ചാംവേദം' എന്നുകൂടി പറഞ്ഞുവരുന്നുണ്ട്. വാസ്തവം പറയുന്നതായാൽ, ഇതിൽ അടങ്ങിയിട്ടുള്ള ലക്ഷത്തിൽപരമുള്ള ശ്ലോകങ്ങളിൽ പ്രസ്താവിച്ചിട്ടില്ലാത്ത, അറിയപ്പെടുവാനുള്ള, ഒരു തത്വവും വേറൊരു ഗ്രന്ഥത്തിൽനിന്നും നമുക്കു കിട്ടുവാൻ സാധിക്കുന്നതല്ല. അത്രയ്ക്ക് മനസ്സിരുത്തി വിസ്തരിച്ചാണ് പുരാണേതിഹാസകർത്താവായ വ്യാസൻ മഹാഭാരതം രചിച്ചിട്ടുള്ളത്. അന്നത്തെ കാലത്ത് നടപ്പിലുണ്ടായിരുന്ന ഐതിഹ്യങ്ങളും, പുരാണകഥകളും, സദാചാരപരമായ അമൂല്യതത്വങ്ങളെ വെളിവാക്കുന്ന കഥകളും, തത്വപരമായും ചരിത്രപരമായും ഉള്ള പല പ്രതിപാദനങ്ങളും ഇതിൽ അടങ്ങിയിട്ടുണ്ട്. ഒരേ രാജവംശത്തിൽപ്പെട്ട രണ്ടു ശാഖകളുടെ സംഘട്ടനമാകുന്ന പശ്ചാത്തലത്തെ അടിസ്ഥാനമാക്കി അതിൽക്കൂടി നവങ്ങളായ ആദർശങ്ങളേയും ആദ്ധ്യാത്മികതത്വങ്ങളേയും കഥാരൂപേണ നെയ്തെടുക്കുകയാണ് അദ്ദേഹം ചെയ്തിരിക്കുന്നത്.

ക്രിസ്താബ്ദത്തിന്ന് വളരെക്കാലം മുമ്പ് വടക്കെ ഇന്ത്യയിൽ ഭരതരാജവംശജരായ പാണ്ഡു എന്നും ധൃതരാഷ്ട്രരെന്നും പേരായ രണ്ടു രാജാക്കന്മാർ ഉണ്ടായിരുന്നു. ഇവരിൽ മൂത്തവനായ ധൃതരാഷ്ട്രർ അന്ധനായിരുന്നതുകൊണ്ട് ഇളയ സഹോദരനായ പാണ്ഡുവാണ് രാജ്യം ഭരിച്ചിരുന്നത്. എന്തുകൊണ്ടെന്നാൽ, സനാതനധർമ്മപ്രകാരം അംഗഭംഗം വന്നിട്ടുള്ള രാജാക്കന്മാർ ഭരിക്കുവാൻ അർഹരല്ലെന്നാണ് നിശ്ചയം.

രാജാവായ പാണ്ഡുവിന് കുന്തി എന്നും മാദ്രി എന്നും പേരായ രണ്ടു ഭാര്യമാർ ഉണ്ടായിരുന്നു. അവരിൽ ആദ്യത്തെ ഭാര്യയായ കുന്തിയിൽ അദ്ദേഹത്തിന്ന് മൂന്നാൺമക്കളും—യുധി

ഷ്ഠിരൻ, ഭീമൻ, അർജ്ജുനൻ—രണ്ടാമത്തെ ഭാര്യയായ മാദ്രിയിൽ ഇരട്ടപെററ കുട്ടികളായ നകുലസഹദേവന്മാരും ജനിച്ചു. പാണ്ഡുവിൻെറ ജ്യേഷ്ഠനായ ധൃതരാഷ്ട്രർ ഗാന്ധാരി എന്ന രാജകുമാരിയെ വിവാഹം ചെയ്യുകയും അവരിൽ അദ്ദേഹത്തിന്ന് നൂറെറാന്നു മക്കറം ഉണ്ടാവുകയും ചെയ്തു. പതിവ്രതയായ ഗാന്ധാരി പാതിവ്രത്യധർമ്മമനുസരിച്ചു കണ്ണിൻെറ കാഴ്ചകൊണ്ടുള്ള രസാനുഭൂതികളൊന്നും തനിക്കും അനുഭവിക്കേണ്ട എന്ന് തീരുമാനിച്ച് കണ്ണ് തന്നെത്താൻ കെട്ടിയാണ് നടന്നിരുന്നത്.

രാജാവായ പാണ്ഡു, ഒരു ബ്രാഹ്മണനെ അറിയാതെ കൊന്നതിൻെറ പാപം തീക്കുന്നതിന്നായി തപസ്സു ചെയ്യുവാൻ കാട്ടിലേക്കു പോയി. പാണ്ഡുവിൻെറ മരണശേഷം അദ്ദേഹത്തിൻെറ കുട്ടികളെ സംരക്ഷിച്ചു വന്നിരുന്നത്, (അദ്ദേഹത്തിനു വേണ്ടി രാജ്യം ഭരിച്ചു വന്നിരുന്ന) പിതാമഹനായ ഭീഷ്മർതന്നെയാണ്. ഒരു മികച്ച വില്ലാളിയും യോദ്ധാവും ആയ ദ്രോണാചാര്യരെന്ന പ്രഖ്യാതനായ ബ്രാഹ്മണനെയാണ് ഭീഷ്മർ അവരെ അസ്ത്രവിദ്യ പഠിപ്പിക്കുവാൻ നിയമിച്ചത്.

മഹാഭാരതത്തിലെ ഏററവും മഹത്വമുള്ള കഥാപാത്രമാണ് ഭീഷ്മർ. അദ്ദേഹം തൻെറ അച്ഛനുവേണ്ടി നിത്യബ്രഹ്മചര്യവ്രതം അനുഷ്ഠിച്ചു. ഭീഷ്മരുടെ അച്ഛനായ ശന്തനു മത്സ്യഗന്ധി എന്നു പേരായ ഒരു മുക്കുവത്തിത്തരുണിയിൽ അനുരക്തനായി അവളെ വിവാഹം കഴിക്കുവാൻ ആശിച്ചു. തൻെറ മകളിലുണ്ടാകുന്ന പുത്രനു രാജ്യാവകാശം കൊടുത്തെങ്കിൽ മാത്രമേ, അവളെ വിവാഹം ചെയ്യാൻ അനുവദിക്കുകയുള്ളൂ എന്ന നിർബന്ധമായിരുന്നു, അവളുടെ പിതാവിന്. എന്നാൽ മൂത്ത പുത്രനായ ഭീഷ്മർ ജീവിച്ചിരിക്കെ അങ്ങിനെ ഒരു വാഗ്ദത്തം കൊടുക്കുവാനുള്ള സാധ്യത അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. കുണ്ഠിതനായ രാജാവ് എന്തു ചെയ്യണമെന്നറിയാതെ വിഷണ്ണനായി. വിവരമറിഞ്ഞ ഭീഷ്മർ രാജ്യാവകാശം ഒഴിഞ്ഞുകൊടുക്കുകയും നിത്യബ്രഹ്മചാരീവ്രതം സ്വീകരിക്കുകയും ചെയ്തു. ഭീഷ്മരുടെ നിശ്ചയദാർഢ്യത്തിൽ സന്തുഷ്ടനായ പിതാവ് "നീ സ്വച്ഛന്ദമൃത്യുവായി ഭവിക്കട്ടെ" എന്നനുഗ്രഹിച്ചു.

ദ്രോണാചാര്യർ പാണ്ഡവന്മാരേയും കൌരവന്മാരേയും ഒരു പോലെ അസ്ത്രശാസ്ത്രവിദ്യകറം അഭ്യസിപ്പിച്ചു. ഒരേ പരിത

സ്ഥിതിയിൽ ഒരേ സംരക്ഷണയിൻകീഴിൽ അവർ അങ്ങിനെ വളൎന്നുവന്നു എങ്കിലും, കാലം നീളുന്തോറും അവർതമ്മിൽ അകലുവാനുള്ള ഒരു മനോഭാവം രണ്ടുകൂട്ടരിലും വളൎന്നുതുടങ്ങി. ഓരോരുത്തരും അവരവരുടെ ഇഷ്ടപ്രകാരം പറയുവാനും പ്രവൃത്തിക്കുവാനും തുടങ്ങി. യുധിഷ്ഠിരൻ ധൎമ്മിഷ്ഠനും സ്ഥിരനിഷ്ഠനും ശാന്തനും ആയിരുന്നു. എങ്കിൽ ഭീമൻ ബലശാലിയും പരാക്രമിയും ആയിരുന്നു. കലഹങ്ങളുണ്ടാകുമ്പോൾ അങ്ങോട്ടു കൊടുക്കുവാനും ഇങ്ങോട്ടു വാങ്ങുവാനും ഭീമൻ തയ്യാറായിരുന്നു. അൎജ്ജുനനാകട്ടെ, തന്റെ പെരുമാററത്തിലും പരാക്രമത്തിലും അന്നത്തെ യുവാക്കന്മാൎക്കെല്ലാം മാതൃകയായിരുന്നു. അങ്ങിനെ സ്വതവെ സൽസ്വഭാവികളും ധൎമ്മനിഷ്ഠരും ആയിരുന്ന പാണ്ഡവന്മാരുടെ സ്വഭാവശുദ്ധിയും മഹാമനസ്കതയും, ആത്മാൎത്ഥതയും സ്നേഹവും ചുററുപാടുകൾ കഷ്ടതരമാകുന്തോറും കൂടുതൽ പ്രശോഭിക്കുവാൻ തുടങ്ങി.

പഞ്ചപാണ്ഡവന്മാരായ ഇവരിൽനിന്നും നേരെ വിപരീതമായ സ്വഭാവത്തോടുകൂടിയവരായിരുന്നു കൌരവന്മാർ. അവരിൽ മൂത്താളായ ദുര്യോധനൻ ചതി, ക്രൂരത, അസൂയ മുതലായ ദുസ്വഭാവങ്ങളുടെ വിളനിലമായിരുന്നു. തന്റെ കാര്യസാദ്ധ്യത്തിനുവേണ്ടി എന്തു നീചപ്രവൃത്തി ചെയ്യുന്നതിനും സദാ സന്നദ്ധനായിരുന്നു. കുട്ടിക്കാലംമുതല്ക്കുതന്നെ യുധിഷ്ഠിരൻ തന്റെ രാജ്യാവകാശത്തിനു തടസ്ഥമാണെന്നറിഞ്ഞ ദുര്യോധനൻ അവരെ അകററുവാനുള്ള മാൎഗ്ഗം തേടിക്കൊണ്ടിരുന്നു. പക്ഷെ അതേസമയത്തുതന്നെ ഭീമാൎജ്ജുനന്മാരോട് കിടപിടിക്കുവാനുള്ള പ്രാപ്തി തനിക്കില്ലെന്നും അറിയാമായിരുന്നു. ചെറുപ്പത്തിൽ ഒരിക്കൽ അസൂയയാലും അഹങ്കാരത്താലും ദുര്യോധനൻ ഭീമനെ വിഷം കൊടുത്തു കൊല്ലുവാൻ ശ്രമിയ്ക്കുകകൂടി ചെയ്തിട്ടുണ്ട്. എന്നാൽ തന്റെ ശക്തിവിശേഷത്താൽ ഭീമൻ അതിൽനിന്നു രക്ഷപ്പെട്ടു, എന്നേയുള്ളു.

അങ്ങിനെ രണ്ടു കൂട്ടരിലുംവെച്ച് മൂത്താളായ യുധിഷ്ഠിരനെ ഭാരതസിംഹാസനത്തിലെ രാജാവായി വാഴിക്കേണ്ട സമയവും എത്തിച്ചേൎന്നു. രാജാവെന്ന നിലയ്ക്കു സകല രാജ്യഭാരവും നീതിന്യായപാലവും അദ്ദേഹംതന്നെ ഏറെറടുത്ത്, ഭീഷ്മപിതാമഹന്റേയും ദ്രോണാചാര്യരുടേയും ഉപദേശപ്രകാരം തൃപ്തികരമാം

വണ്ണം നടത്തുവാൻ തുടങ്ങി. കമ്മകുശലതയാലും ധമ്മാനുഷ്ഠാനത്താലും നീതിന്യായ പരിപാലനത്താലും അദ്ദേഹം കുറഞ്ഞൊരു കാലംകൊണ്ടു് എല്ലാവക്കും സമ്മതനായ ഒരു രാജാവായി.

ദുര്യോധനൻെറ ഹൃദയാന്തഭാഗത്ത് പുകഞ്ഞുകൊണ്ടിരുന്ന അസൂയാഗ്നി യുധിഷ്ഠിരൻെറ ഭാസുരമായ ഭാഗ്യോദയത്തിൽ ആളിക്കത്തുവാൻ തുടങ്ങി. ധൃതരാഷ്ട്രക്കാകട്ടെ തൻെറ മക്കളും സഹോദരമക്കളും തമ്മിൽ യാതൊരു ഭേദഭാവവും ഉണ്ടായിരുന്നില്ല. എങ്കിലും മൂത്ത പുത്രനായ ദുര്യോധനനോട് അദ്ദേഹത്തിന്ന് വലിയ മമതയും എന്തെന്നില്ലാത്ത സ്നേഹവും ആയിരുന്നു. തൽഫലമായി പാണ്ഡവന്മാരെ നശിപ്പിയ്ക്കുവാനുള്ള ദുര്യോധനൻെറ കുതന്ത്രങ്ങൾക്കെല്ലാം അദ്ദേഹത്തിന്ന് മനസ്സില്ലാമനസ്സോടെ വഴങ്ങികൊടുക്കേണ്ടിവന്നു. ദുര്യോധനന് അപ്രിയമായ ഒരു വാക്കുപോലും ധൃതരാഷ്ട്രക്കു് പറയുവാൻ സാധിച്ചിരുന്നില്ല.

ഒരിക്കൽ പിതാവായ ധൃതരാഷ്ട്രരുടെ അറിവോടുകൂടി ദുര്യോധനൻ പാണ്ഡവന്മാരേയും അവരുടെ മാതാവിനേയും ഉന്മൂലനാശം ചെയ്യുവാൻ നിശ്ചയിച്ച്, അതിനായി ഒരു വഴി കണ്ടുപിടിച്ചു. അരക്കുകൊണ്ടു് ഒരു കെട്ടിടം പണിചെയ്യിച്ച് അതിൽ കുന്തിദേവിയേയും മക്കളേയും താമസിക്കുവാൻ ക്ഷണിച്ചു. അവർ വന്നു താമസിക്കുമ്പോൾ രാത്രി എല്ലാവരും ഉറങ്ങിക്കിടക്കുമ്പോൾ വീടിന് തീവെച്ച് ഒന്നിച്ചു കൊല്ലുവാനായിട്ടാണ് ദുര്യോധനൻ ഉദ്ദേശിച്ചിരുന്നത്.

ഉദ്ദേശിച്ച മാതിരിതന്നെ ദുര്യോധനൻ പ്രവത്തിച്ചു. അദ്ധരാത്രി കുന്തീദേവിയും പുത്രന്മാരും ഗാഢനിദ്രയിലാണ്ട സമയത്ത് അരക്കില്ലത്തിന് തീവെച്ച് ദഹിപ്പിച്ചു. പക്ഷേ ഗുണശാലികളായ ചില ചാരന്മാർ മുഖേന പാണ്ഡവന്മാക്ക് ഇവരുടെ ഉദ്ദേശം മനസ്സിലാക്കുവാൻ സാധിച്ചിരുന്നതിൻെറ ഫലമായി അവർ ഗൂഢമായ ഒരു മാഗ്ഗത്തിൽകൂടി വിദൂരമായ ഒരു കാട്ടിൽ രക്ഷപ്രാപിച്ചു. ദുര്യോധനൻെറ കപടപ്രവൃത്തികൾക്കു വിധേയരായ അവർ അവിടെ നിസ്സഹായരായി അലഞ്ഞുതിരിയുവാൻ ഇടവന്നു.

ഇക്കാലത്താണ് ദ്രൗപദിയുടെ സ്വയംവരത്തെ പററിയുള്ള വാർത്ത അവർക്കറിയുവാൻ ഇടവന്നത്. പാഞ്ചാല (അ

തായത് ഇന്നത്തെ ആഗ്ര–ഗ്വാളിയോർ) രാജാവായ ദ്രുപദമഹാരാജാവിൻെറ പുത്രിയായ ദ്രൌപദി വടക്കേ ഇന്ത്യയിൽ പേരുകേട്ട ഒരു സൌന്ദര്യധാമമായിരുന്നു.

സ്വയംവരത്തിൽ പങ്കുചേരുന്നതിന് ദുര്യോധനൻ തുടങ്ങിയ പല പ്രമുഖരാജാക്കന്മാരും വന്നുചേർന്നിരുന്നു. പാണ്ഡവന്മാരും ബ്രാഹ്മണവേഷധാരികളായി സ്വയംവരസദസ്സിൽ സന്നിഹിതരായിരുന്നു. ഒരു മത്സരപരീക്ഷയോടുകൂടിയാണ് ദ്രുപദരാജാവ് സ്വയംവരം നിശ്ചയിച്ചിരുന്നത്. വളരെ മുകളിലായി ആകാശത്തിൽ കെട്ടിതൂക്കിയിരിക്കുന്ന മത്സ്യത്തിൻെറ കണ്ണിൽ, അതിൻെറ മുമ്പിൽ എപ്പോഴും തിരിഞ്ഞുകൊണ്ടിരിക്കുന്ന ഒരു ചക്രത്തിൽകൂടി ചുവട്ടിൽ ഒരു പാത്രത്തിൽ വെള്ളം വെച്ചിരിക്കുന്നതിൽ പ്രതിഫലിക്കുന്ന ആ ഛായയെമാത്രം നോക്കി പിന്നോട്ട് മുകളിലേക്കായി അമ്പെയ്ത് കൊള്ളിക്കുന്നവനാണ് ജയിക്കുന്നവനും കന്യകാദാനത്തിന്നർഹനാകുന്നവനും എന്നായിരുന്നു നിശ്ചയം.

രാജാക്കന്മാർ ഓരോരുത്തരായി മുന്നോട്ട് വന്നു ലാക്ക് ഖണ്ഡിക്കുന്നതിലേക്കായി അവരുടെ മിടുക്കിനെ പരിശോധിക്കുവാൻ തുടങ്ങി. അവരെല്ലാം നിരാശരാവുകയല്ലാതെ ആരും വിജയികളായില്ല. അവസാനം, ആൾക്കൂട്ടത്തിൻെറ ഇടയിൽ നിന്ന് ഒരു ബ്രാഹ്മണൻ മുന്നോട്ട് വന്നു. ബ്രാഹ്മണൻെറ അത്യാഗ്രഹം കണ്ടു കൂടിയിരുന്ന രാജാക്കന്മാരെല്ലാം ഉറക്കെ പരിഹസിച്ചു ചിരിച്ചു. എന്നാൽ ആ ബ്രാഹ്മണൻ ക്ലേശലെന്യേ അമ്പെടുത്ത് തൊടുത്ത് മുറപ്രകാരം മത്സ്യത്തിൻെറ കണ്ണ് തെറിപ്പിച്ചു. ബ്രാഹ്മണവേഷധാരിയായ ആ യുവാവ് വില്ലാളി വീരനായ അർജ്ജുനനല്ലാതെ വേറെ ആരുമായിരുന്നില്ല.

അതുപ്രകാരം ദ്രൌപദിയെ അർജ്ജുനന് വിവാഹം ചെയ്തുകൊടുക്കുകയും സഹോദരന്മാരോടുകൂടി ദ്രൌപദിയേയുംകൊണ്ട് അവർ ഗൂഢമായി താമസിക്കുന്ന സ്ഥലത്തേക്കു പോവുകയും ചെയ്തു. അവിടെ അമ്മയായ കുന്തി അവരുടെ വരവും പ്രതീക്ഷിച്ച് അക്ഷമയോടെ കാത്തിരിക്കുകയായിരുന്നു. വീടടുത്തതോടെ അവർ "അമ്മെ! ഞങ്ങൾ ഇന്നെന്താണ് കൊണ്ടുവന്നിരിക്കുന്നതെന്നു നോക്കു" എന്നു് ഉറക്കെ വിളിച്ചു പറഞ്ഞു. സ്നേഹസമ്പന്നയായ അമ്മ അകത്തുനിന്ന് തന്നെ അതിന് സമാ

ധാനമായി ''എന്തുതന്നെയായാലും എൻെറ മക്കൾ എല്ലാവരും കൂടി അതു വിതിച്ചെടുക്കു'' എന്നു പറഞ്ഞു. സാധുവായ ആ മാതാവു് വല്ല തീററസാമാനവും നായാടിക്കൊണ്ടു വന്നതായിരിക്കും എന്നു വിചാരിച്ചാണ് അങ്ങിനെ പറഞ്ഞത്. അമ്മയുടെ അഭിപ്രായവും വേദവ്യാസരുടെ ഉപദേശവുമനുസരിച്ച് ദ്രൗപദി എല്ലാവരുടേയും ഭാര്യയായി തീൻ്ന്നു.

ദ്രുപദരാജാവിൻെറ രാജധാനിയിലുണ്ടായ സ്വയംവരത്തിൽ ശ്രീകൃഷ്ണനും ജ്യേഷ്ഠനായ ബലരാമനും സന്നിഹിതരായിരുന്നു. ബ്രാഹ്മണവേഷധാരികളായ പാണ്ഡവന്മാരുടെ യാഥാത്ഥ്യം കൃഷ്ണൻ നല്ലപോലെ ധരിച്ചിരുന്നു. വിവാഹനന്തരം അവരുടെ വസതിയിലേക്ക് പിന്തുടന്ന് ചെന്നു.

ഈ കഥ തല്ക്കാലം ഇവിടെ നിൎത്തട്ടെ. കൃഷ്ണനെ പററി പറയുവാൻ ഉത്സാഹിക്കാം..

വൃഷ്ണിവംശജനായ ശ്രീകൃഷ്ണൻ മധുരാപുരിരാജാവായ കംസൻെറ സഹോദരിയായ ദേവകിയുടെയും വസുദേവൻേറയും മകനായിരുന്നു. കംസൻ ക്രൂരനും നിഷ്ഠുരനും ആയിരുന്നു. അദ്ദേഹത്തിൻെറ പിതാവായ ഉഗ്രസേനനെ ബന്ധനസ്ഥനാക്കിയിട്ടാണ് സിംഹാസനത്തിൽ കയറിയത്. ദുഷ്ടനായിരുന്ന കംസൻ പൈശാചികമായ തൻെറ ആഗ്രഹങ്ങൾക്കു വിരോധികളായ സകലരേയും അടിച്ചമത്തിയിരുന്നു എങ്കിലും സഹോദരിയായ ദേവകിയെ വലിയ വാത്സല്യമായിരുന്നു. അവരുടെ വിവാഹം വളരെ ആഡംബരത്തോടുകൂടിയാണ് കംസൻ നടത്തിച്ചത്. വിവാഹത്തിന്ന് ശേഷം അവരെ രഥത്തിൽ കയററി താൻതന്നെ രഥം തെളിച്ച് താമസിയ്ക്കുവാൻ സജ്ജമാക്കിയ വീട്ടിൽകൊണ്ടാക്കുവാൻ പുറപ്പെട്ടു. പോകുന്ന വഴിയ്ക്കു് ''ഇവക്കുണ്ടാകുന്ന എട്ടാമത്തെ പുത്രൻ നിന്നെ കൊല്ലും'' എന്ന ഒരശരീരി കേൾക്കുവാൻ ഇടയായി. ഇതുകേട്ട് ക്രോധാവിഷ്ടനായ കംസൻ അവരെ രണ്ടുപേരേയും വധിക്കുവാനായി തൻെറ വാൾ എടുത്തോങ്ങി. എന്നാൽ ദേവകി അവക്കുണ്ടാകുന്ന സകല കുട്ടികളെയും കംസനെ ഏല്പിച്ച് കൊടുത്തുകൊള്ളാമെന്നും വധോദ്യമത്തിൽനിന്നു പിൻവാങ്ങണമെന്നും കേണപേക്ഷിച്ചു. അതിനെ കംസൻ സ്വീകരിച്ചു. തൻെറ വധോദ്യമത്തിൽനിന്നും പിൻവലിച്ചു. പക്ഷെ അതുകൊണ്ടുമാത്രം തൃപ്തിപെ

ടാത്ത കംസൻ, അവരെ രണ്ടുപേരേയും കാരാഗൃഹത്തിൽ ഇട്ട ടയ്ക്കുവാൻ കല്പിച്ചു.

ഇതനുസരിച്ച് ഉണ്ടായ ഓരോരോ കുട്ടികളായി ആറു മക്കളേയും അവർ കംസനായി കൊടുക്കുകയും, കംസൻ അവരെയെല്ലാം വധിയ്ക്കുകയും ചെയ്തു. ഏഴാമത്തെ ഗർഭം സ്രവിക്കുകയാണുണ്ടായത്. ദേവകി എട്ടാമതും ഗർഭം ധരിച്ചു. പ്രസവദിവസവും വന്നുചേർന്നു. അന്ന് അഷ്ടമിരോഹിണി ദിവസമായരുന്നു. കൂരിരുട്ടും ഭയങ്കരമായ മഴയും. കാവൽക്കാർ എല്ലാവരും ഗാഢമായ നിദ്രയിലാണ്ടുപോയി.

പ്രസവം എളുപ്പത്തിൽ ആരുമറിയാതെ കഴിഞ്ഞു. വസുദേവക്ക് അത്ഭുതമായി. ഒരു ദിവ്യപ്രഭ എങ്ങും പരന്നു........ എന്ത്? സാക്ഷാൽ ഭഗവാൻതന്നെ മനുഷ്യരൂപേണ അവതരിക്കുകയൊ........!!എന്നുമാത്രമല്ല സംസാരിക്കുവാനും തുടങ്ങി. എന്ത്! എന്നെ ഗോകുലത്തിലുള്ള നന്ദഗോപരുടെ വസതിയിലേക്ക് ഉടനെ കൊണ്ടുപോവുക. അവിടെ ഒരു പെൺകുട്ടി ഇപ്പോൾ ഇതേസമയത്ത് ജനിച്ചിട്ടുണ്ട്. എന്നെ അവിടെ കിടത്തിയിട്ട് ആ കുട്ടിയെ ഇങ്ങോട്ടു കൊണ്ടുപോരൂ എന്ന് ആജ്ഞ നല്കി........" ഈ കേൾക്കുന്നതെല്ലാം ശരിയാണോ, അതോ വെറും തോന്നലോ, എന്നുകൂടി വസുദേവർക്കു സംശയം ഉണ്ടായി........!!

എന്നിരുന്നാലും പ്രബലമായ ഒരന്തഃപ്രചോദനത്താലെന്നപോലെ വസുദേവര് ആ കുട്ടിയെ എടുത്ത് മുന്നോട്ട് നടന്നു. ഹായ്, എന്തൊരത്ഭുതം; തന്നെ പൂട്ടിയിട്ട ചങ്ങലകൾ എല്ലാം താനേ വിട്ടുനീങ്ങി. അടച്ചിട്ട വാതലുകൾ താനേ തുറക്കപ്പെട്ടു. യമുനയിലെ വെള്ളം വഴിമാറി കൊടുത്തു. അദ്ദേഹം അതെല്ലാം തരണംചെയ്തു നന്ദൻെറ വസതിയിൽ എത്തിച്ചേർന്നു. അവിടെ എല്ലാവരും ഗാഢനിദ്രയിലാണ്ടിരുന്നു........കുട്ടികളെ തമ്മിൽ മാററിക്കിടത്തിയതിനുശേഷം മററെ കുട്ടിയേയുംകൊണ്ടു് വസുദേവര് മടങ്ങി.

മഴ അപ്പോഴും ചാററിക്കൊണ്ടിരുന്നു. വാതിലുകൾ എല്ലാം താനേ അടഞ്ഞു. ചങ്ങലയാൽ വീണ്ടും ബന്ധിക്കപ്പെട്ടവനായി. കുട്ടി ഉറക്കെ നിലവിളിക്കുവാൻ തുടങ്ങി. തുടച്ച്യായ കരച്ചിൽ കാവൽക്കാരെ ഉണർത്തി—ദേവകീദേവി പ്രസൂതയായി

എന്ന വിവരം കംസനെ അറിയിച്ചു—കംസൻ വന്നു് കുട്ടിയുടെ കാലു് പിടിച്ചു് തലയ്ക്കുമീതെ രണ്ടു് ചുററു് ചുററി ഒരു കല്ലിന്മേൽ ആഞ്ഞടിയ്ക്കുവാൻ ഭാവിച്ചു! അപ്പോഴേയ്ക്കും ആ കുട്ടി കയ്യിൽനിന്നു വഴുതി ആകാശത്തേയ്ക്കുയന്നു. അവിടെ നിന്നു് "എടാ, ദുഷ്ടാ!, നിന്നെ ഞാൻ കൊല്ലുമായിരുന്നു. പക്ഷെ നീ എൻെറ കാലുപിടിച്ചതുകൊണ്ടു് ഞാൻ അതു് ചെയ്യുന്നില്ലെന്നുമാത്രം. എന്നാൽ ഒരു കാര്യം ഓർത്തുകൊള്ളുക. നിന്നെ കൊല്ലുവാനുള്ള കുട്ടി ഗോകുലത്തിൽ ജനിച്ചു കഴിഞ്ഞു. സൂക്ഷിച്ചോ," എന്നുപറഞ്ഞു് അവിടെനിന്നു് ആ കുട്ടി അന്തർദ്ധാനംചെയ്തു.

ഗോകുലത്തിൽ എല്ലാവരും അത്ഭുത പരതന്ത്രരായി. യശോദാനന്ദന്മാക്കും അതി കോമളനായ ആ ബാലനിൽ എന്തെന്നില്ലാത്ത ആവേശവും സന്തോഷവും ഉളവായി. അവർ തന്നെത്താൻ മറന്നു ആ കുട്ടിയെ സ്നേഹിക്കുവാൻ തുടങ്ങി.

കംസനും മിണ്ടാതിരുന്നില്ല. അദ്ദേഹം ചാരന്മാരെ ഗോകുലത്തിലേക്കയച്ചു് അവിടെ ശ്രീകൃഷ്ണൻെറ പ്രായത്തിലുള്ള എല്ലാ ബാലന്മാരേയും ഹനിയ്ക്കുവാൻ ആജ്ഞാപിച്ചു. അങ്ങിനെ നിരപരാധികളായ അനവധി കുട്ടികറം മൃത്യുവിന്നു് ഇരയായി. എന്നാൽ നീലവർണ്ണനായ കൃഷ്ണന്നു് കംസൻെറ പ്രവൃത്തികളാൽ യാതൊരുപദ്രവവും പററിയില്ല. അദ്ദേഹം ക്രമേണ വളരുവാൻ തുടങ്ങി. കംസൻെറ അക്രമികറം പല പ്രാവശ്യം അദ്ദേഹത്തേയും പിടികൂടിയെങ്കിലും, അവരെയെല്ലാം അദ്ദേഹം വെറും ഒരു കുട്ടിക്കളി എന്ന നിലയിൽ കൊന്നൊടുക്കുകയാണുണ്ടായതു്.

കാലം അങ്ങിനെ നീങ്ങി. യശോദാദേവിയ്ക്കും മററുള്ള ഗോകുലവാസികറംക്കും അദ്ദേഹം പലതരത്തിലുള്ള ദിവ്യാനുഭവങ്ങളും അത്ഭുതങ്ങളും കാണിച്ചുകൊടുത്തു. എന്നാൽ അജ്ഞാനബാധിതരായ അവർക്കു് അതെല്ലാം ചില ഇന്ദ്രജാലങ്ങളെന്നപോലെ മാത്രമേ മനസ്സിലാക്കുവാൻ സാധിച്ചുള്ളു.........ആ നീലവർണ്ണത്തിന്നുള്ളിലുള്ള ചൈതന്യ വിശേഷം അറിയുവാനുള്ള ത്രാണി അവക്കാക്കും ഉണ്ടായില്ല. അവർ അദ്ദേഹത്തെ അവരുടെ ഓമനക്കുട്ടനായ നീലക്കാർവർണ്ണനായി മാത്രമേ അറിഞ്ഞുള്ളു.

കുട്ടി വളൎന്നു. മററുള്ള ചങ്ങാതിമാരായ ഗോപകുമാരന്മാരോടുകൂടി കൃഷ്ണനും പശുക്കളെ മേക്കുവാൻ പോയിത്തുടങ്ങി. ചെറുപ്പം മുതല്ക്കേ കൃഷ്ണനിൽ അടക്കുവാൻ വയ്യാത്ത ശക്തിയും പ്രസരിപ്പും ഉണ്ടായിരുന്നു. കളിയും ചിരിയും നേരംപോക്കുമല്ലാതെ വേറെ അന്യമായി യാതൊന്നും ആ വികൃതിക്കുട്ടനിൽ ഉണ്ടായിരുന്നില്ല. ഉള്ളവരായ ഗോപന്മാരിൽനിന്നും വെണ്ണ, പാൽ മുതലായവയെ മോഷ്ടിച്ച് ഇല്ലാത്തവരായ ഗോപബാലന്മാൎക്ക് വീതിച്ചുകൊടുക്കുക അദ്ദേഹത്തിന്റെ ഒരു നേരംപോക്കായിരുന്നു. അതിനെത്തുടൎന്നു യശോദാദേവിയുടെ അടുക്കൽ വളരെ നിവേദനങ്ങളും സത്യാഗ്രഹങ്ങളും ഉണ്ടാവുകയും അതിനെല്ലാം പ്രതിവിധി ചെയ്തുകൊടുക്കുകയും ചെയ്തു എങ്കിലും, ആ ദിവ്യമൂൎത്തിയായ കൃഷ്ണനെ ശിക്ഷിക്കുവാൻ തുനിഞ്ഞില്ല.

ഒരിക്കൽ ഗോപസ്ത്രീകളുടെ കലശലായ ആവലാതിയുടെ ഫലമായി യശോദ ആ സ്നേഹമൂൎത്തിയെ കെട്ടിയിടുവാൻ ഭാവിച്ചു. അദ്ദേഹം അവരുടെ അഭിലാഷത്തിന്ന് വഴങ്ങിക്കൊടുത്തു. എന്നാൽ ആ വിശ്വരൂപിയെ കെട്ടുവാനായി കൊണ്ടുവന്ന കയറെല്ലാം പോരാതെ വന്നു. അവസാനം നിരാശരായ ഗോപസ്ത്രീകൾ യശോദാദേവിയുടെ സഹായം ആവശ്യപ്പെട്ടു ചെന്നു. ഉടനെ ദേവി ഒരു ചെറിയ കയറ് കൊണ്ടുവന്ന് ഉദ്ദേശനിവൃത്തിയുണ്ടാക്കി. അഹങ്കാരികളായ ഗോപസ്ത്രീകളുടെ വാര കണക്കിനുള്ള കയറുകൊണ്ട് സാധിക്കാത്തതായ പ്രവൃത്തിയെ സ്നേഹമൂൎത്തിയായ യശോദയുടെ ഒരു മുഴം കയറുകൊണ്ട് നിറവേററി! ഹാ! ആ പരബ്രഹ്മസ്വരൂപിയുടെ കാരുണ്യം നോക്കു!! വേറൊരവസരത്തിൽ കൃഷ്ണൻ മണ്ണു തിന്നതായ ഒരാക്ഷേപം ഉണ്ടായി. ഇതു കേട്ട യശോദ, ഉണ്ണിയോട് വായ തുറക്കുവാൻ ആജ്ഞാപിച്ചു. അതുപ്രകാരം വായ തുറന്നപ്പോൾ ആ വായിൽ ഈരേഴു പതിനാല് ലോകവും അവർ കണ്ടു. അത്ഭുതപാരവശ്യത്താൽ അവർ എന്തോ എന്ന് വിചാരിച്ച് കണ്ണടച്ചു.

കൃഷ്ണൻ യഥാസുഖം ഗോകുലത്തിൽ വളരുന്നുണ്ടെന്നറിഞ്ഞ് കംസന് കണക്കിലധികം പരിഭ്രമമായി. അങ്ങിനെയിരിക്കെ നന്ദഗോപരും കൂട്ടരും അടുത്തുള്ളതായ വൃന്ദാവനത്തിലേക്ക് മാറി താമസിച്ചു. അവിടെ യമുനാതീരത്ത് കൂട്ടുകാരുമായി കളിച്ചു

വിഹരിച്ചുകൊണ്ടും രസാവഹങ്ങളായ കസൃതിപണികഠം ചെയ്തു കൊണ്ടും പരമാത്മസ്വരൂപിയായ കൃഷ്ണൻ ദിവസങ്ങഠം കഴിച്ചു പോന്നു. വൃന്ദാവനത്തിലെ കൃഷ്ണൻ സന്തോഷജീവിതത്തിൻെറ പ്രതിഫലനവും അദ്ദേഹത്തിൻെറ കയ്യിലുള്ള ഓടക്കുഴൽ അലൌ കിക സുഖത്തിൻേറയും അക്ഷയാനന്ദത്തിൻേറയും പ്രതീകവും ആയിരുന്നു. അവതാരങ്ങളിൽവെച്ച് കൃഷ്ണൻ മാത്രമാണ് ഒരി ക്കലും കരയാതെ എല്ലായ്പ്പോഴും ചിരിച്ചും രസിച്ചും സന്തോ ഷിച്ചും കളിച്ചും ജീവിച്ചിട്ടുള്ളത്. രാഷ്ട്രീയപ്രശ്നങ്ങഠം ആയാലും വേണ്ടില്ല, വീട്ടുകാര്യങ്ങളായാലും വേണ്ടില്ല, കാട്ടിലായാലും ശരി, യുദ്ധമദ്ധ്യത്തിലായാലും ശരി അദ്ദേഹം ജീവിതത്തെ പ്രേമപൂർവ്വം കൈകാര്യം ചെയ്യുകയാണുണ്ടായത്. അദ്ദേഹം ജീവചൈതന്യംതന്നെയാണ്!! സന്തുഷ്ടരായ ഗോപന്മാരും ഗോപസ്ത്രീകളും അദ്ദേഹത്തെ എല്ലായ്പ്പോഴും പിന്തുടന്നിരുന്നു.

കൃഷ്ണന് പന്ത്രണ്ടു വയസ്സായി. അദ്ദേഹത്തെ കൊല്ലുവാ നുള്ള കംസൻെറ സർവ്വപ്രയത്നങ്ങളും നിഷ്ഫലങ്ങളായി. അവ സാനമായി ഒന്നുകൂടി പ്രയോഗിക്കുവാൻ നിശ്ചയിച്ചു. മധുരാ പുരിയിൽ ഒരു കേമമായ ഉത്സവം കൊണ്ടാടുവാൻ തീച്ചപ്പെ ടുത്തി. അനവധി സാമന്തരാജാക്കന്മാരേയും പ്രമാണികളേയും അതിനായി ക്ഷണിച്ചു. ശ്രീകൃഷ്ണനും ബലരാമനും ആ ക്ഷണി ക്കപ്പെട്ടവരിൽ പെട്ടിരുന്നു എന്ന് പ്രത്യേകം സ്മരണീയമാണ്. വിവിധ തരത്തിലുള്ള പല കളികളും ഗുസ്തികളും ഉണ്ടായി രുന്നു. അത് കണ്ട് രസിക്കുവാനായി ഗോപന്മാർ ഒന്നടക്കം വന്നുകൂടിയിരുന്നു.

ശ്രീകൃഷ്ണനും ബലരാമനും ഉത്സവസ്ഥലത്ത് പ്രവേശിച്ചു. ഒരു മല്ലൻ ഓടിവന്ന് ശ്രീകൃഷ്ണനെ മല്ലയുദ്ധത്തിന്നായി ക്ഷണി ച്ചു. അയാളുടെ ഇംഗിതം മനസ്സിലാക്കിയ കൃഷ്ണൻ കുസലെന്യേ രംഗപ്രവേശം ചെയ്യുകയും ഒരൊററ ഇടിയോടെ അയാളെ കൊല്ലുകയും ചെയ്തു. ഉടനെ അദ്ദേഹം മുകളിലേക്കോടി കയറി, ഈ തമാശ നോക്കിക്കൊണ്ട് അന്തംവിട്ടു നിന്നിരുന്ന കംസനെ പിന്നിൽ ചെന്ന് ഒരു തള്ള് തള്ളി. വളരെ ഉയരത്തിൽ നിന്ന് ഉരുണ്ട് നിലത്തു വീണ കംസൻ ഉടനെ മൃതിയടഞ്ഞു. അതിനു ശേഷം കംസൻെറ അച്ഛനായ ഉഗ്രസേനനെ തടവിൽ നിന്നും വിമുക്തനാക്കി രാജാവാക്കി വാഴിച്ചു.

ഇതോടുകൂടി കൃഷ്ണന്റെ ജീവിതപരിപാടിയ്ക്കും മാററം സംഭവിച്ചു. അദ്ദേഹത്തിന്റെ കുട്ടിക്കളികളും വൃന്ദാവനലീലകളും നൃത്തവും പാട്ടും എല്ലാം അവസാനിച്ചു. അദ്ദേഹം വൃന്ദാവനത്തിലേക്ക് തിരികെ പോയില്ല. മഥുരാപുരിയിൽനിന്ന് ദ്വാരകയിലേക്ക് പോയി; അവിടെ ഒരു രാജ്യം സ്ഥാപിച്ചു താമസിച്ചു. അവിടെയിരുന്ന് അദ്ദേഹം രാജ്യങ്ങൾ സംബന്ധിച്ചുള്ള കുഴപ്പങ്ങൾ തീർക്കുക, ശരിയായ രാജ്യാവകാശികൾക്കുവേണ്ടി വാദിച്ച് അവരെ രാജാവാക്കുക എന്നു തുടങ്ങിയ ഗഹനങ്ങളായ പല കാര്യങ്ങളിലും ഇടപെട്ട് ഒത്തുതീർപ്പുണ്ടാക്കി. അങ്ങിനെ അന്യരുടെ ഗുണത്തിന്നു വേണ്ടി പ്രവൃത്തിക്കുകയും, അതേ സമയം താൻ അവയിലെല്ലാം ബന്ധപ്പെടാതേയും വർത്തിച്ചുപോന്നു. വാസ്തവത്തിൽ താൻതന്നെ നിർമ്മിച്ച ദ്വാരകയെ പോലും അദ്ദേഹം ഭരിച്ചില്ല. അധർമ്മത്തെ നശിപ്പിച്ച് ധർമ്മത്തെ സ്ഥാപിക്കുവാനുള്ള പരിശ്രമത്തിലാണ് അദ്ദേഹം സമയം വിനിയോഗിച്ചിരുന്നത്.

സദാ ഉന്മേഷവാനും പ്രയത്നശാലിയും ആയ അദ്ദേഹം അന്യർക്കുവേണ്ടി എല്ലായ്പ്പോഴും പ്രയത്നിക്കുകയും അവരുടെ പ്രശ്നങ്ങളെ തീർത്തുകൊടുക്കുകയും ചെയ്തിരുന്നു. എല്ലാററിലും അദ്ദേഹത്തിന്റെ സാന്നിദ്ധ്യം ഉണ്ടായിരുന്നു എങ്കിലും അവയിൽനിന്നെല്ലാം അകന്നു വിട്ടുമാറിയിട്ടാണ് അദ്ദേഹം സ്ഥിതി ചെയ്തിരുന്നത്. അന്നത്തെ കാലത്തുണ്ടായിരുന്ന എല്ലാ രാഷ്ട്രീയ പ്രശ്നങ്ങൾക്കും എല്ലാവരും പരിഹാരം നേടിയിരുന്നത് അദ്ദേഹത്തെ സമീപിച്ചാണ്. അദ്ദേഹം ഉപദേശിക്കുകയല്ലാതെ, ആരേയും അത് സ്വീകരിയ്ക്കുവാനായി നിർബ്ബന്ധിച്ചിരുന്നില്ല. ഒരേ സ്ഥലത്ത് ഒന്നിച്ചിരുന്നാലും വിദൂരസ്ഥനായിട്ടാണദ്ദേഹം നിന്നിരുന്നത്. അദ്ദേഹം തന്റെ ജീവിതം പരിപൂർണ്ണമായും, ഗീതയിൽ പറഞ്ഞമാതിരി, ഒന്നിനോടും ബന്ധപ്പെടാതെ എല്ലാററിനേയും സ്നേഹിച്ചും, പരിചരിച്ചും, അന്യർക്കുവേണ്ടി എല്ലായ്പ്പോഴും പ്രവൃത്തിച്ചും, എല്ലാററിലും ഇടപെട്ടും എന്നാൽ ഫലത്തെ ഒരിക്കലും ഇച്ഛിക്കാതേയും, ഒരു പരിപൂർണ്ണ യോഗിവര്യനായി ജീവിച്ചു. ലോകത്തിലെ ഒരു താല്ക്കാലിക താമസക്കാരനെന്ന നിലപാടേ അദ്ദേഹം സ്വീകരിച്ചുള്ളു!''

ഇനി ആദ്യം നിറുത്തിവെച്ച കഥ തുടരാം. കൃഷ്ണൻ, നവ

വധുവായ ദ്രൌപതിയെ അനുഗ്രഹിയ്ക്കുന്നതിനായി കുന്തീദേവി യുടെ കുടിലിൽ എത്തിച്ചേൎന്നു. പുതിയതായുണ്ടായ ബന്ധത്താ ലും ശ്രീകൃഷ്ണൻെറ സഖ്യത്താലും പാണ്ഡവന്മാർ ധൈര്യം അവ ലംബിച്ച് വീണ്ടും സ്വരാജ്യത്തേയ്ക്കു മടങ്ങിപ്പോയി. ധൃതരാ ഷ്ട്രരെ വിവരം അറിയിച്ചു. ഭീഷ്മരുടെ നിദ്ദേശപ്രകാരം പകുതി രാജ്യം അവൎക്കും, പകുതി അദ്ദേഹത്തിൻെറ മക്കൾക്കും കൊടുക്കു വാനായി ധൃതരാഷ്ട്രർ സമ്മതിച്ചു.

യുധിഷ്ഠിരൻ ഇന്ദ്രപ്രസ്ഥത്തിലാണ് തൻെറ പുതിയ തല സ്ഥാനം സ്ഥാപിച്ചത്. കാലത്തിൻെറ മാററങ്ങൾക്കൊന്നും വിധേയമാവാതെ പൊരുതി നില്ക്കുന്ന അതിൻെറ അവശിഷ്ടങ്ങൾ ഇന്നും ദില്ലിയിൽ പോയാൽ കാണാവുന്നതാണ്. ഇന്ന് അത് വിനോദസഞ്ചാരികളുടെ ഒരു പ്രധാന നിരീക്ഷണകേന്ദ്രവുംകൂടി യായിത്തീൎന്നിട്ടുണ്ട്.

യുധിഷ്ഠിരൻെറ രാജ്യഭാരത്താൽ ആ രാജ്യം പ്രബലപ്പെടു കയും ഐശ്വര്യപൂൎണ്ണമാവുകയും ചെയ്തു. പ്രജകളെല്ലാം സന്തു ഷ്ടരായി. സഖാവായ ശ്രീകൃഷ്ണൻെറ ഉപദേശപ്രകാരമാണ് യുധിഷ്ഠിരൻ എന്തും പ്രവൃത്തിച്ചുവന്നിരുന്നത്. അർജ്ജുനനും കൃഷ്ണനും ആണ് ഉററസഖാക്കളായിരുന്നത്. അവരെ രണ്ടു പേരേയും ഒന്നിച്ചല്ലാതെ കാണുവാൻതന്നെ പ്രയാസമായിരുന്നു.

ഇന്ദ്രപ്രസ്ഥത്തിലെ രാജാവായി യുധിഷ്ഠിരനെ അഭിഷേകം ചെയ്ത അവസരത്തിൽ ദുര്യോധനനും സഹോദരന്മാരും, പങ്കെ ടുക്കുവാൻ എത്തിച്ചേൎന്നവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്നു. യുധി ഷ്ഠിരൻെറ യശസ്സിലും പ്രതാപത്തിലും അസൂയ തോന്നിയ ദുര്യോധനൻ ഏതുവിധേനയും അദ്ദേഹത്തിൻെറ സൽപ്പേരിനു കളങ്കം വരുത്തുവാൻ ശ്രമിച്ചു.

തൻെറ വഞ്ചനപ്രവൃത്തികളിൽ വേണ്ട സഹായവും പ്രോത്സാഹനവും അമ്മാമനായ ശകുനിയിൽനിന്നും ദുര്യോധ നന് ലഭിച്ചിരുന്നു. വലിയ ചൂതുകളിക്കാരനായ അദ്ദേഹം ദുര്യോധനന് പററിയ ചങ്ങാതിയായിരുന്നു. സത്യം, ദയ, ബഹുമാനം ഇവയെല്ലാം എന്താണെന്നുതന്നെ അദ്ദേഹത്തിന്ന റിയാമായിരുന്നില്ല.

സൎവ്വസൽഗുണസമ്പന്നനാണ് യുധിഷ്ഠിരൻ എന്നിരുന്നാ ലും അദ്ദേഹത്തിന്ന് ചൂതുകളിയോട് വലിയ ആവേശമായിരു

ന്നു. ഒരിക്കൽ കളിയിൽ പ്രവേശിച്ചാൽ പിന്നീടദ്ദേഹം മതി മറന്നാണ് പ്രവൃത്തിക്കുക. യുധിഷ്ഠിരൻെറ ഈ ദൌർബ്ബല്യം നല്ല പോലെ മനസ്സിലാക്കിയ ദുര്യോധനൻ ഇതുതന്നെ നല്ല അവസരമെന്നോർത്ത് അദ്ദേഹത്തെ ശകുനിയുമായി ചൂതുകളിയ്ക്കുവാൻ ക്ഷണിച്ചു. അതിനായി ധൃതരാഷ്ട്രരുടെ അനുമതിയും മേടിച്ചു. ഇന്ദ്രപ്രസ്ഥത്തിൽനിന്ന് പാണ്ഡവന്മാർ എത്തിചേർന്നു. ചൂതുകളി തുടങ്ങി. ദുര്യോധനനാൽ പ്രത്യേകമായുണ്ടാക്കിയ ചൂതുകൊണ്ടാണ് ശകുനി കളി ആരംഭിച്ചത്.

കളിയിൽ യുധിഷ്ഠിരൻ തോല്ക്കുവാൻ തുടങ്ങി. തോല്ക്കുന്തോറും യുധിഷ്ഠിരൻെറ വാശി വർദ്ധിക്കുകയാണുണ്ടായത്. അദ്ദേഹം എന്തും പണയംവെയ്ക്കുവാൻ തുനിഞ്ഞു. തൻെറ രാജ്യം, സഹോദരന്മാർ, ഭാര്യ—എല്ലാം പണയപ്പെട്ടുപോയി. ചതി പ്രയോഗത്താലാണ് ശകുനി ജയിക്കുന്നത് എന്ന് മനസ്സിലാക്കുവാൻ അദ്ദേഹത്തിന്ന് സാധിച്ചില്ല.

ദുര്യോധനൻെറ സന്തോഷത്തിന്ന് അതിരില്ലാതായി. അദ്ദേഹം തൻെറ ഇളയ സഹോദരനായ ദുശ്ശാസനനെ വിളിച്ച് ദ്രൌപദിയെ രാജസഭയിലേക്ക് വലിച്ചിഴച്ചുകൊണ്ടുവന്ന് പരസ്യമായി ആക്ഷേപിക്കുവാൻ ആജ്ഞാപിച്ചു. ചൂതുകളിയിൽ തോററതിനാൽ മുൻനിശ്ചയ പ്രകാരം അവരു അവരുടേതായി. അനർഹമായ വിജയലഹരിയാൽ ഉന്മത്തരായ ആ ചപല ഹൃദയർ മൃഗീയമായ വിധത്തിൽ ആ സാധ്വി പതിവ്രതയെ എല്ലാവരുടേയും മുൻപിൽവെച്ച് നഗ്നയാക്കുവാൻ മുതിർന്നു. ദുശ്ശാസനൻ അവളുടെ സാരിക്കുത്ത് പിടിച്ച് അഴിക്കുവാൻ തുടങ്ങി. പക്ഷെ ധരിച്ചിരുന്ന സാരി അവസാനമില്ലാത്തതായി തീർന്നു. എത്ര അഴിച്ചിട്ടും പിന്നേയും അത്രയ്ക്കു ദേഹത്തിൽ ചുററിയിരിക്കുന്നതായി കണ്ടു. ദുശ്ശാസനൻ ക്ഷീണിച്ചു. കാരുണ്യമൂർത്തിയായ ആ ഭഗവാൻ കൃഷ്ണൻ അവളുടെ പ്രാർത്ഥനയെ സ്വീകരിച്ചു, അവളെ കാത്ത്രക്ഷിച്ചതായിരുന്നു.

സഭയിലുണ്ടായിരുന്ന എല്ലാവരും അത്ഭുതപരതന്ത്രരായി. ദുശ്ശാസനൻെറ ഈ അക്രമപ്രവൃത്തിയിൽ അവർ രോഷാകുലരായി. ഐശ്വര്യപ്രമത്തതയാൽ മദോന്മത്തരായി തീരുന്ന മനുഷ്യമൃഗങ്ങളോട് ആരുടെ സാന്ത്വനോപദേശങ്ങളും വിലപ്പോവുകയില്ലല്ലോ. മക്കളുടെ ഈ നീചപ്രവൃത്തിയിൽ വൃദ്ധനായ ആ

അന്ധനും ഭയചകിതനായിത്തീൎന്നു. പതിവ്രതയായ ഒരു സ്ത്രീയുടെ ശാപം അവരുടെ കുലത്തെ ഉന്മൂലനാശം വരുത്തുവാൻ മതിയാകുമെന്ന് അദ്ദേഹത്തിന്നറിയാമായിരുന്നു. അതിനാൽ തന്റെ മക്കരം ചെയ്തതിന് പരിഹാരമായി അദ്ദേഹം ദ്രൌപതിയെ അടുക്കലേക്ക് വിളിച്ച് ഇഷ്ടമുള്ള മൂന്നു വരങ്ങരം ആവശ്യപ്പെടുവാൻ നിബ്ബന്ധിച്ചു.

ആദ്യത്തെ വരമായി അവരം യുധിഷ്ഠിരനെ സ്വതന്ത്രയാക്കുവാൻ അപേക്ഷിച്ചു; രണ്ടാമതായി മററ പാണ്ഡവസഹോദരന്മാരെ അവരുടെ ആയുധങ്ങളോടുകൂടി വിമുക്തരാക്കുവാൻ അപേക്ഷിച്ചു. രണ്ടും നിറവേററി കൊടുത്തു. അതിനുശേഷം "മൂന്നാമതായി എന്താണ് വേണ്ടത്" എന്ന് ധൃതരാഷ്ട്രർ ചോദിച്ചപ്പോരം അവരം കുറച്ചുനേരം ആലോചിച്ചതിന് ശേഷം "പാണ്ഡവന്മാർ സ്വതന്ത്രരായാൽ പിന്നെ വേണ്ടത് അവർ ചെയ്തുകൊള്ളും. അവൎക്കാരുടേയും സഹായം ആവശ്യമുണ്ടാവുകയില്ല" എന്ന് മറുപടി പറഞ്ഞു.

തന്റെ പ്രയത്നങ്ങളെല്ലാം കേവലം നിഷ്പ്രയോജനമായിതീൎന്നുകൊണ്ട് ദുൎയ്യോധനൻ വീണ്ടും തന്റെ അച്ഛന്റെ അടുക്കൽ ചെന്ന് ഒരിക്കൽക്കൂടി പാണ്ഡവന്മാരുമായി ചൂതുകളിക്കുവാൻ സമ്മതം കൊടുപ്പാൻ നിബ്ബന്ധിച്ച് സമ്മതിപ്പിച്ചു. ദുൎയ്യോധനനോട് അപ്രിയം പറയുവാനുള്ള മനഃകരുത്ത് അദ്ദേഹത്തിന്നുണ്ടായിരുന്നില്ല. ഈ മനോദൌർബ്ബല്യമാണ് അദ്ദേഹത്തിന്റെ നാശത്തിന്നും ദുഃഖങ്ങരക്കും പ്രധാന കാരണമായിരുന്നത്.

യുധിഷ്ഠിരനെ വീണ്ടും ചൂതു കളിയ്ക്കുവാൻ ക്ഷണിച്ചു. അതിനെ സ്വീകരിയ്ക്കേണ്ടത് ക്ഷത്രിയരുടെ ആഭിജാത്യത്തിന്ന് ആവശ്യമാകയാൽ അദ്ദേഹം ക്ഷണനം സ്വീകരിച്ചു. ചൂതുകളിയിൽ തോല്ക്കുന്ന കക്ഷി രാജ്യം വിട്ടു പന്ത്രണ്ടു കൊല്ലം കാട്ടിൽ പോയി വനവാസം ചെയ്യണമെന്നും അതിനുശേഷം ഒരു കൊല്ലം (അതായത് പതിമൂന്നാമത്തെ) നാട്ടിൽ എവിടെയെങ്കിലും മററാരും തങ്ങളെ തിരിച്ചറിയാത്തവിധത്തിൽ താമസിയ്ക്കണമെന്നും ആയിരുന്നു നിശ്ചയം. ഈ ഒരു കൊല്ലത്തെ അജ്ഞാതവാസത്തിന്നിടയിൽ ആരെങ്കിലും അവരെ കണ്ടറിയുകയാണെന്നുവരികിൽ, വീണ്ടും ഒരു പന്ത്രണ്ടു കൊല്ലക്കാലം കാട്ടിൽ വസിയ്ക്കണ

മെന്നും ആയിരുന്നു. ഈ നിശ്ചയങ്ങളെ ഇരുകക്ഷികളും സ്വീക രിച്ചാണ് കളി ആരംഭിച്ചത്. യുധിഷ്ഠിരൻ വീണ്ടും തോററു.

സത്യനിഷ്ഠരായ പാണ്ഡവന്മാർ കാട്ടിലേയ്ക്കു പോകുവാൻ യാത്രയായി. അവർ വലിയച്ഛനായ ധൃതരാഷ്ട്രരുടെ അടുക്കൽ ചെന്നു യാത്ര ചോദിച്ചു. അദ്ദേഹം പറഞ്ഞു "മക്കളെ! പന്ത്ര ണ്ടു കൊല്ലത്തെ വനവാസവും ഒരു കൊല്ലത്തെ അജ്ഞാതവാസ വും വിജയകരമാംവണ്ണം നിർവ്വഹിച്ച് നിങ്ങളുടെ രാജ്യത്തേയ്ക്ക് വരുമ്പോഠം ഇന്ന് ഇറങ്ങിപ്പോയ മതിരി വീണ്ടും ചൂതു കളിയ്ക്കു വാനായി തിരിച്ചുവരാം എന്ന്. യാതോരുവിധത്തിലുള്ള അഭി പ്രായവ്യത്യാസങ്ങളും തമ്മിൽ ഉണ്ടാവരുതെന്നായിരുന്നു നി ശ്ചയം. പാണ്ഡന്മാരുടെ അഭാവത്തിൽ ദുര്യോധനൻ ഇന്ദ്രപ്ര സ്ഥത്തിന്റെ ഭരണവും തല്ക്കാലത്തേയ്ക്ക് ഏറ്റെടുത്തു.

പാണ്ഡവന്മാർ അവരുടെ വനവാസം തപോനിഷ്ഠയോടെ മഹർഷിമാരുടെ ഇടയിൽ ഈശ്വരസേവാ നിരതന്മാരായി കഴി ച്ചുകൂട്ടി. ഈ കാലഘട്ടത്തിൽ ശ്രീകൃഷ്ണനും അർജ്ജുനനും ആദ്ധ്യാ ത്മികപരവും മതപരവുമായ വിഷയങ്ങളെക്കുറിച്ച വളരെനേരം ഇരുന്ന് ചർച്ചചെയ്യുക പതിവായിരുന്നു. അവർ ജീവൻ, ഈശ്വ രൻ, വിശ്വം, ആത്മാവ് എന്നിവയെക്കുറിച്ചും സംസാരിച്ചി രുന്നു. പാണ്ഡവന്മാരുടെ വനവാസകാലത്തെ ജീവിതത്തെ ക്കുറിച്ചു വളരെ രസകരമായവിധത്തിൽ മഹാഭാരതത്തിൽ പ്രതി പാദിച്ചിട്ടുണ്ട്.

അങ്ങിനെ പന്ത്രണ്ടു കൊല്ലവും കഴിഞ്ഞു. പതിമൂന്നാമ ത്തെ കൊല്ലം അവർ വിരാടരാജാവിന്റെ രാജധാനിയിൽ കഴി ച്ചുകൂട്ടുവാൻ തീർച്ചയാക്കി. അവിടെ അവർ അഞ്ചുപേരും ദ്രൗ പദിയും വേലക്കാരുടെ വേഷത്തിലായിരുന്നു താമസിച്ചിരുന്നത്. ദുര്യോധനൻ അവരെ കണ്ടുപിടിയ്ക്കുന്നതിനായി പഠിച്ച പണി പതിനെട്ടും നോക്കി. പക്ഷെ എല്ലാം വ്യർത്ഥമായി എന്നേയുള്ളു. പതിമൂന്നാമത്തെ കൊല്ലാവസാനത്തോടെ അവർ നാട്ടിലേയ്ക്കു തിരിച്ചു.

പാണ്ഡവന്മാർ അവരുടെ രാജ്യം തിരികെ ആവശ്യപ്പെട്ടു. അവർ പോകുമ്പോഠം പറഞ്ഞതായ വലിയച്ഛന്റെ വാക്കുകഠം അതിനു വേണ്ട പ്രചോദനം അവക്കു കൊടുത്തു. എന്നാൽ അതു വരെ എതിരാളികഠം ആരുമില്ലാതെ സ്വേച്ഛാധികാരത്തോടുകൂടി

വാണുവന്ന ദുര്യോധനൻ അവരുടെ അവകാശവാദം വിലവെച്ചു കൊടുക്കുവാൻ തുനിഞ്ഞില്ല. അദ്ദേഹം അടുത്തുള്ള രാജാക്കന്മാരെല്ലാവരുമായി ഇതിനിടയ്ക്ക് സഖ്യത്തിലേപ്പെട്ടുകഴിഞ്ഞിരുന്നു. സൈന്യങ്ങളും, ഖജനാവ് മുതലായവയെല്ലാം ദുര്യോധനൻ തൻെറ നേരിട്ടധീനത്തിലാക്കി. ഭീഷ്മപിതാമഹനും ദ്രോണാചാര്യരും യുധിഷ്ഠിരന് രാജ്യം മടക്കിക്കൊടുക്കുവാൻ നിബ്ബന്ധിച്ചു. ശ്രീകൃഷ്ണനും തമ്മിൽ യോജിച്ചു പോകുന്നതിനുവേണ്ടി യുക്തിപൂർവ്വം പറഞ്ഞുനോക്കി. പക്ഷെ ദുര്യോധനൻ ഒന്നിനും വഴിപ്പെട്ടില്ല. ചൂതിൽ തോററ രാജ്യം പണയം ചെയ്ത യുധിഷ്ഠിരന് ന്യായമായി അതിനു ഇനി അവകാശമില്ല എന്നായിരുന്നു ദുര്യോധനൻെറ വാദം. അഞ്ചു ഗ്രാമമല്ല, അഞ്ചു വീടല്ല, ഒരു വീടല്ലാ, ദുശി കുത്തുവാനുള്ള സ്ഥലംപോലും ഞാൻ പാണ്ഡവന്മാക്ക് കൊടുക്കുകയില്ല''എന്നായിരുന്നു ദുര്യോധനൻെറ മറുപടി.

അങ്ങിനെ യുദ്ധം അനിവാര്യമായിത്തീൎന്നു. അതിനുവേണ്ട സന്നാഹങ്ങളും ധൃതഗതിയിൽ നടന്നുതുടങ്ങി. പാണ്ഡവന്മാരും സഹായത്തിന്നഭ്യൎത്ഥിച്ചുകൊണ്ട് ബന്ധുക്കളേയും കൂട്ടുകാരേയും സമീപിച്ചു. പലരും സഹായം വാഗ്ദാനം ചെയ്തു. ശ്രീകൃഷ്ണൻെറ സഹായം ആവശ്യപ്പെട്ടുകൊണ്ട് അർജ്ജുനനും ദുര്യോധനനും അദ്ദേഹത്തിൻെറ അടുക്കൽ ചെന്നു. അദ്ദേഹം മറുപടി പറഞ്ഞു: "രണ്ടുപേരും സഹായത്തിന്നു് ഒന്നിച്ചു വന്നാവശ്യപ്പെട്ടതുകൊണ്ട് ഞാൻ ഒരു കാര്യം ചെയ്യാം. എൻെറ ആയുധങ്ങളും സൈന്യങ്ങളും ഒരു ഭാഗത്തേയ്ക്കു തരാം. മറേറ ഭാഗത്ത് നിരായുധനായി ഞാനും ചേരാം'' എന്നഭിപ്രായപ്പെടുകയും ഇതിൽ ഏതാണ് വേണ്ടതെന്ന് അദ്ദേഹം ദുര്യോധനനോടാദ്യം ചോദിയ്ക്കുകയും ചെയ്തു. സംശയമെന്യേ ദുര്യോധനൻ സൈന്യങ്ങളേയും ആയുധങ്ങളേയും ആവശ്യപ്പെട്ടു. ശ്രീകൃഷ്ണൻ തൻെറ തേരാളിയാകുന്നതിൽ അർജ്ജുനൻ കണക്കിലധികം സന്തുഷ്ടനായിഭവിച്ചു.

യുദ്ധത്തിന്നുമുമ്പ്, യുദ്ധത്തിൽ വരാവുന്ന അനിഷ്ടസംഭവങ്ങളെക്കുറിച്ചും ഇഷ്ടജനവിയോഗങ്ങളെക്കുറിച്ചും പറഞ്ഞു മനസ്സിലാക്കി ധൈര്യം ക്ഷയിപ്പിയ്ക്കുവാനായി ധൃതരാഷ്ട്രർ സഞ്ജയനെ പാണ്ഡവസമീപത്തിലേയ്ക്ക് രഹസ്യമായി അയച്ചു. ധൃതരാഷ്ട്രരുടെ ആ ഉദ്ദേശം അർജ്ജുനനിൽ കുറിയ്ക്കു കൊണ്ടു.

അദ്ദേഹം പറഞ്ഞയച്ച അതേ വാക്കുകളും വാചകങ്ങളും തന്നെയാണ് അർജ്ജുനന്റെ വായിൽനിന്ന് വീഴുന്നത്. ഗീതയിലെ രണ്ടാമധ്യായത്തിൽ അത് വിശദമാക്കുന്നുണ്ട്. നല്ലവണ്ണം മനസ്സിരുത്തി ബുദ്ധിപൂർവ്വം ആലോചിച്ച് ഉപയോഗിക്കുന്നതായാൽ മാനസികായുധപ്രയോഗങ്ങൾ ഇന്നത്തെ മാരകായുധങ്ങളേക്കാൾ ഫലപ്രദങ്ങളും ശക്തിയുക്തവും ആകുന്നു എന്നു കാണാവുന്നതാണ്.

യുദ്ധസന്നാഹങ്ങൾ രണ്ടുഭാഗത്തും ത്വരിതഗതിയിൽ നടന്നുകൊണ്ടിരുന്ന സമയത്ത്, വരാൻപോകുന്ന യുദ്ധാനുഭവങ്ങളെക്കുറിച്ചോർത്ത് യുധിഷ്ഠിരന് പെട്ടെന്നൊരമ്പരപ്പും മനോവേദനയും ഉണ്ടായി. അപ്പോൾ ശ്രീകൃഷ്ണൻ യുധിഷ്ഠിരനെ കണ്ടു കാര്യസ്വഭാവങ്ങളും, യുദ്ധം കൂടാതെകഴിക്കുവാൻ താൻ ചെയ്ത കഠിനപ്രയത്നങ്ങളെക്കുറിച്ചും പറഞ്ഞു മനസ്സിലാക്കുകയും ചെയ്തു. യുദ്ധം അനിവാര്യമാണെന്നും, ദൈവേച്ഛപോലെ നടക്കാതിരിക്കയില്ലെന്നും ധരിപ്പിച്ചു. യാതൊരാളും ധർമ്മപുത്രരെ ഈ യുദ്ധത്തിന്റെ കാരണഭൂതനാണെന്ന് ഒരിക്കലും പഴി പറകയില്ലെന്നും, അതു കേവലം ധർമ്മസ്ഥാപനത്തിന്നുവേണ്ടിയുള്ള ഒരു യുദ്ധമാണെന്നും ഉറപ്പു കൊടുത്തു. ഇങ്ങിനെ കേട്ടതുകൊണ്ട് യുധിഷ്ഠിരനു വലിയ ധൈര്യം ഉണ്ടായി. പിന്നീട് യുദ്ധകാലത്തൊന്നും അദ്ദേഹം ഒരിക്കലും അധൈര്യത്തിന്നു വശംവദനായില്ല.

ഭീഷ്മപിതാമഹൻ, ദ്രോണാചാര്യർ, പാണ്ഡവസഹോദരനായ കർണ്ണൻ—ഇവരെല്ലാവരും കൌരവസേനയിൽ ഉൾപ്പെട്ടിരുന്നു. സഹോദരന്മാർ തമ്മിലുള്ള ഈ യുദ്ധത്തിന്റെ പര്യവസാനം എന്തായിരിക്കുമെന്ന് ദീർഘദർശികളായ ഭീഷ്മദ്രോണാദികൾക്ക് ആദ്യമേ അറിയാമായിരുന്നു. എന്നിരുന്നാലും, ധൃതരാഷ്ട്രരുടെ സേവനത്തിൽ ഇത്രനാൾ കഴിഞ്ഞിരുന്ന അവർ നിസ്സഹായരായിരുന്നു. "ചോറു തിന്നുന്നേടത്ത് കൂറ്" എന്നായിരുന്നു ഹിന്ദുക്കൾ ആദരിച്ചുവന്നിരുന്ന മുറ. കർണ്ണൻ അർജ്ജുനന്ന് പററിയ എതിരാളിയായിരുന്നു. അർജ്ജുനനോടൊപ്പംതന്നെ പൌരുഷവും അസ്ത്രശാസ്ത്രനൈപുണ്യവും കർണ്ണനുണ്ടായിരുന്നു.

(ആപൽക്കരമായ ആ നിശ്ചിതദിവസം) രണ്ടു സൈന്യങ്ങളും യുദ്ധഭൂമിയിൽ നിരന്നു. കൌരവസൈന്യത്തെ നയിച്ചി

രുന്നത് ഭീഷ്മരായിരുന്നു. ദ്രൌപദിയുടെ സഹോദരനും പാഞ്ചാലരാജാവായ ദ്രുപദൻെറ പുത്രനും ആയ ധൃഷ്ടദ്യുമ്നനാണ് പാണ്ഡവസൈന്യത്തിൻെറ നേതൃത്വം വഹിച്ചിരുന്നത്. കൌരവസൈന്യം പാണ്ഡവസൈന്യത്തേക്കാൾ എണ്ണത്തിലും വണ്ണത്തിലും കൂടുതലായിരുന്നു എന്നുള്ളതിന് സംശയമുണ്ടായിരുന്നില്ല. എന്നിരുന്നാലും പാണ്ഡവന്മാർ വളരെ ഓജസ്സോടും ഊർജ്ജസ്വലതയോടുംകൂടി പോരാടി. കൌരവന്മാരുടെ മനസ്സാക്ഷി കളങ്കഹീനമല്ലാതിരുന്നതുകൊണ്ട് കുററവാളികളുടെ മനോഭാവത്തോടുകൂടിയാണ് യുദ്ധം ചെയ്തത്.

പാണ്ഡവസൈന്യം ചക്രത്തിൻെറ ആകൃതിയിലും കൌരവസൈന്യം പക്ഷിയുടെ ആകൃതിയിലുമാണ് അണിനിരന്നത്. രണ്ടു ഭാഗക്കാരും യുദ്ധത്തിന്നു തയ്യാറായി കഴിഞ്ഞപ്പോൾ, ആവേശത്തോടും അക്ഷമയോടുംകൂടി യുദ്ധോത്സുകനായ അർജ്ജുനൻ എതിർകക്ഷിയുടെ സ്ഥിതിഗതികളെ നോക്കി കണ്ടറിയുവാനായി തൻെറ തേർ രണ്ടു സൈന്യങ്ങൾക്കും മദ്ധ്യേ കൊണ്ടുനിർത്തുവാൻ ആയി ശ്രീകൃഷ്ണനോടപേക്ഷിച്ചു.

അതുപ്രകാരം തേര് മദ്ധ്യത്തിൽ നിറുത്തി. അർജ്ജുനൻ സേനകളെ നല്ലപോലെ അവലോകനം ചെയ്തു മനസ്സിലാക്കി. സഞ്ജയനിൽക്കൂടിയുണ്ടായ വലിയച്ഛൻെറ പ്രതിവചനം അദ്ദേഹത്തിൻെറ ബുദ്ധിയിൽ ആഞ്ഞടിക്കുവാൻ തുടങ്ങി! അമ്മാമന്മാർ, സഹോദരന്മാർ, ബന്ധുക്കൾ, സ്നേഹിതന്മാർ, ഗുരുനാഥന്മാർ അതിനുംപുറമെ ഭീഷ്മപിതാമഹൻ—ഇവരെയെല്ലാമാണ് ശത്രുസൈന്യത്തിൻെറ മുൻപന്തിയിൽ അദ്ദേഹം കണ്ടത്. അർജ്ജുനന് രാജ്യം നേടി രാജഭോഗങ്ങളനുഭവിക്കണമെങ്കിൽ ഇവരെയെല്ലാം കൊല്ലേണ്ടത് അത്യാവശ്യമായിരുന്നു. ഉററവരും ബഹുമാന്യരും ആയ സ്വന്തപ്പെട്ടവരേയും ഗുരുജനങ്ങളേയും നശിപ്പിച്ച്, ആ രക്തപങ്കിലമായ രാജ്യവും, പ്രതാപവും, സ്വത്തും, സന്തോഷവും എനിക്ക് എന്തിനാണ്........! എന്നെല്ലാം അർജ്ജുനൻ വിചാരിച്ചു. ഈ പ്രവൃത്തി അദ്ദേഹത്തിന്ന് ദുസ്സഹമായി തോന്നി. കണ്ണുനീർ ധാരമുറിയാതെ ഒഴുകിത്തുടങ്ങി. അദ്ദേഹത്തിൻെറ കയ്യിൽനിന്ന് ഗാണ്ഡീവം തളർന്നു താഴെ വീണുപോയി! വിളർത്ത്, വിറച്ച്, വിവശനായ അദ്ദേഹം ശ്രീകൃഷ്ണനെ മിഴിച്ചുനോക്കി, ഇടറിയ സ്വരത്തിൽ യുദ്ധത്തിൻെറ നീചസ്വ

ഭാവത്തെക്കുറിച്ച് ഓരോന്നു മന്ത്രിക്കുവാൻ തുടങ്ങി. സമാധാന തല്പരന്മാർ സാധാരണ പറയാറുള്ള എല്ലാ യുക്തികളും അദ്ദേഹം എടുത്തുപറഞ്ഞുതുടങ്ങി. ധർമ്മശാസ്ത്രസിദ്ധാന്തങ്ങളേയും ധാരാളം ഉദ്ധരിച്ചു. ഒടുവിൽ "ഇത്ര അനവധി ആളുകളെ യുദ്ധത്തിൽ കൊന്ന് ഈ രാജ്യം ഭരിക്കുന്നതിനേക്കാൾ ഭേദം പിച്ച തെണ്ടി കാലം കഴിക്കുകയാണ്" എന്നു തീർത്തുപറഞ്ഞു.

ഒരു നല്ല മനശ്ശാസ്ത്രവിദഗ്ദ്ധനായിരുന്ന കൃഷ്ണൻ അർജ്ജുനന്റെ മനസ്സിൽ ഉണ്ടായ മനോഭ്രാന്തിയേയും അതിനുണ്ടായ കാരണങ്ങളേയും കണ്ടറിഞ്ഞ്, ഉള്ളിൽ തട്ടത്തക്കവിധത്തിലുള്ള കർക്കശവാക്കുകളെക്കൊണ്ട് അവയെ തട്ടിതകർത്ത്, പ്രവൃത്തിയോന്മുഖമാക്കണമെന്ന് തീർച്ചപ്പെടുത്തി. അതിലേക്കായി ഉദ്യുക്തനായി. മാനസികമായ ഒരു ശസ്ത്രക്രിയ നടത്തേണ്ടിവന്നു. അതിനായി ഏററവും മൂർച്ചയുള്ള കത്തികൾതന്നെ ഉപയോഗിച്ചു. "അല്ലയോ അർജ്ജുനാ! നേരിട്ടിരിയ്ക്കുന്ന ഈ ദുർഘടഘട്ടത്തിൽ ഈ വിധത്തിലുള്ള ഭീരുത്വം ഒരാര്യവംശജനായ നിനക്ക് ഒട്ടും യോജിച്ചതല്ല. ഇത് നിന്റെ ഭാവിശ്രേയസ്സിന്ന് തീർച്ചയായും ഒരു പ്രതിബന്ധമായി തീരുന്നതാണ്." എന്നു പറഞ്ഞു.

ഇപ്രകാരമുള്ള അധിക്ഷേപ പ്രയോഗങ്ങളായ വാക്കുകളാൽ സിരകൾക്കു ഇളക്കം തട്ടത്തക്കവിധത്തിലുള്ള ഒരു ചികിത്സ തന്നെ നടത്തി. അത് ഫലപ്രദവും ആയി. അർജ്ജുനൻ വീണ്ടും ഓരോന്നു പറഞ്ഞ് വിലപിയ്ക്കുവാൻ ആരംഭിച്ചു. ഭഗവാൻ വേണ്ടതെല്ലാം പറഞ്ഞോട്ടെ എന്നു തീർച്ചയാക്കി അതിനു വേണ്ട സമയവും സന്ദർഭവും അനുവദിച്ചു. അതിനുശേഷം ശ്രീമദ് ഭഗവത്ഗീത എന്ന ദിവ്യമായ സൂക്തികൾ മുഖേന തകർന്നു താറുമാറായി കിടക്കുന്ന അർജ്ജുനന്റെ മനോഗതികൾക്കു പരിപൂർണ്ണമായ ഒരു ചികിത്സ നടത്തി. ജീവിതതത്വത്തെ പററി—അതായത് യഥാർത്ഥ ഹിന്ദുമത സിദ്ധാന്തങ്ങളെപ്പററി ഉപദേശിക്കുന്നതിനായി പടക്കളത്തേക്കാൾ കൂടുതൽ സൌകര്യമായി വേറൊരു പരിതസ്ഥിതി ഉണ്ടാകുന്നതല്ലല്ലോ!

കാടുകളിൽ ഒഴിഞ്ഞ സ്ഥലത്ത് ഏകാന്തമായി മതപരിശീലനം നടത്തുവാനും അതുമാതിരി ജീവിയ്ക്കുവാനും എളുപ്പമാണ്. അത് ഒരു ക്ഷേത്രത്തിന്റേയോ പള്ളിയുടേയോ ഉള്ളിൽ വിശുദ്ധ സ്ഥലത്തായാൽ വളരെ രസാവഹമായിരിക്കും. ജീവി

ത്തിൽ പ്രായോഗികമല്ലാത്ത യാതൊരു തത്വസിദ്ധാന്തവും കാ ന്നുള്ളതല്ല. ഹിന്ദുമതസിദ്ധാന്തങ്ങളെ ഗീതയിൽ ശരിയ്ക്കും പ്രായോഗികമാക്കി കാട്ടിയിട്ടുണ്ട്. ജീവിതത്തിൽ, ഒരു വ്യക്തി യ്ക്ക്, നേരിടാവുന്ന അതിപ്രധാനങ്ങളായ ആപൽഘട്ടങ്ങളിൽ, പൂർവ്വികന്മാരായ യോഗിവര്യന്മാരുടെ വിജ്ഞാനസമ്പത്തിന്റെ പ്രഭാവങ്ങൾ എത്രത്തോളം ഉപയുക്തങ്ങളാകുമെന്ന് വ്യക്തമാ ക്കുന്നുണ്ട്. ഒരു വ്യക്തിയുടെ ആലോചനയില്ലാത്ത പ്രവൃത്തി യുടെ ഫലം എങ്ങിനെയാണ് ഒരു രാജ്യത്തിന്റെ ചരിത്രത്തിനു തന്നെ മാററം വരുത്തുക എന്നുള്ളതിന് മഹാഭാരതകഥ ഒരുത്തമ ദൃഷ്ടാന്തമാകുന്നു. ഒരു സാധാരണ മനുഷ്യനായ അർജ്ജുനന് ആത്മവീര്യത്തെ വീണ്ടെടുത്ത് പൂർണ്ണാവസ്ഥയെ പ്രാപിക്കുവാൻ ഗീതയ്ക്ക് ശക്തിയുണ്ടെങ്കിൽ, ഇന്ന് അർജ്ജുനസ്ഥിതിയെ പ്രാപി ച്ചിട്ടുള്ള ഏതൊരാൾക്കും ഭക്തിപൂർവ്വം ആശ്രയിയ്ക്കുന്നതാണെ ങ്കിൽ (അയാൾക്കും) അത് ഉപയോഗപ്രദമാകുന്നതാണ്.

ഭഗവാൻ യാതൊന്നാണോ കുറച്ചു വാക്കുകൾകൊണ്ടോ നോട്ടംകൊണ്ടോ അർജ്ജുനന് ഉപദേശിച്ചു കൊടുത്തത്, അതു തന്നെയാണ് 700 ശ്ലോകങ്ങൾവഴി ഭഗവാൻ വ്യാസൻ സഞ്ജ യനെക്കൊണ്ട് പറയിക്കുന്നത്.

യുദ്ധം കാണുവാൻ തനിക്കുണ്ടായ ആശ, നേരിട്ടുകണ്ട് തൃപ്തിയടയുന്നതിനായി, ജാത്യാ അന്ധനായിരുന്ന ധൃതരാഷ്ട്രക്ക് കണ്ണുകാണാറാക്കി. പക്ഷെ അധർമ്മത്തിൽനിന്നുടലെടുത്ത ആ യുദ്ധത്തിൽനിന്നു വരാവുന്ന ഭവിഷ്യത്തുക്കളെ നല്ലവണ്ണം മന സ്സിലാക്കിയ വൃദ്ധനായ ധൃതരാഷ്ട്രർ വ്യാസഭഗവാന്റെ ആ കാ രുണ്യത്തെ നിരാകരിച്ചു. എന്നാൽ അതേസമയത്തുതന്നെ നട ന്നുകൊണ്ടിരിക്കുന്ന സംഗതികൾ അപ്പോഴപ്പോൾ അറിഞ്ഞാൽ കൊള്ളാമെന്ന് ആവശ്യപ്പെട്ടു. അതുകൊണ്ട് സഞ്ജയന് ഹസ്തിനപുരത്തിലുള്ള അവരുടെ രാജധാനിയിൽ ഇരുന്നുകൊണ്ടു തന്നെ യുദ്ധരംഗത്തിലെ സംഭവങ്ങൾ കാണുവാനും കേൾക്കു വാനും ഉള്ള ദിവ്യശക്തിയുണ്ടാകുവാൻ വ്യാസഭഗവാൻ അനു ഗ്രഹിച്ചു.

സഞ്ജയന്റെ അനുഭാവത്തിന്റെ ചാച്ചൽ പാണ്ഡവന്മാ രോടായിരുന്നു എന്നുള്ളത് വ്യക്തമായി കാണാവുന്നതാണ്. അർജ്ജുനന്റെ ശൌര്യവും വീര്യവും ക്ഷീണിപ്പിയ്ക്കുവാൻ വൃദ്ധ

നായ അന്ധരാജാവ് എടുത്ത നിഷ്ഠുരമായ ചതിപ്രയോഗത്തിൽ താൻ മനമില്ലാമനസ്സോടെ ഭാഗഭാക്കാകേണ്ടി വന്നതിൽ സഞ്ജയനുണ്ടായിരുന്ന അപരാധബോധം തികച്ചും വ്യക്തമായിരുന്നു. ഗീതയെ ഇത്ര തന്മയത്വത്തോടുകൂടി പ്രതിപാദനംചെയ്ത്, ഭാവി തലമുറകൾക്കപ്പിച്ച 'നമ്മുടെ പ്രത്യേക ലേഖകനായ' സഞ്ജയനോടു തുല്യനായി വേറൊരു പ്രാപ്തനും മഹാനും ആയ വ്യക്തിയെ കാണാവുന്നതല്ല.

ഗീത എത്രത്തോളം അർജ്ജുനന് പ്രായോഗികമായിയെന്നുള്ളത് അർജ്ജുനൻെറ സ്വന്തം വാക്കുകളിൽനിന്നുതന്നെ മനസ്സിലാക്കാവുന്നതാണ്, "എൻെറ മനോഭ്രാന്തികളെല്ലാം തീരെ നശിച്ചിരിക്കുന്നു, എനിക്കു എൻെറ യഥാർത്ഥസ്വരൂപം മനസ്സിലായി" എന്ന് (17-ാം അദ്ധ്യായം 73-ാം ശ്ലോകം). പിന്നീടുണ്ടായ യുദ്ധത്തിൽ അർജ്ജുനൻ പ്രദർശിപ്പിച്ച പരാക്രമവും ധൈര്യവും ഗീതോപദേശത്തിൻെറ അനന്തരഫലമാണെന്ന് അനുമാനിയ്ക്കാം. തൻെറ ജീവിതകാലം മുഴുവൻ, എന്നുതന്നെ പറയാം, അദ്ദേഹം അനുഭവിച്ചുവന്നിരുന്ന തെററായ വികാരങ്ങൾക്കും മനോഭ്രാന്തിക്കും എല്ലാം പൂർണ്ണനിവാരണം സിദ്ധിച്ചിട്ടുണ്ടെന്ന് അദ്ദേഹത്തിൻെറ യുദ്ധത്തിൽ പ്രദർശിപ്പിച്ച വീര്യപരാക്രമങ്ങൾ നല്ലപോലെ വെളിവാക്കുന്നുണ്ട്. ദുര്യോധനൻെറ നീചവും അനീതിപരവുമായ വിജയങ്ങളിൽ ഒരു പക്ഷെ അദ്ദേഹത്തിന്ന് വെറുപ്പും അസൂയയും തോന്നിയിട്ടുണ്ടായിരിയ്ക്കാം അതുകൊണ്ട് വിപരീതമനോഭാവങ്ങൾ അദ്ദേഹത്തിലും ഉണ്ടാകാതിരുന്നില്ല. അസൂയ, ദേഷ്യം, ദ്വേഷം മുതലായ ദുർവ്വാസനകളെ നശിപ്പിയ്ക്കുവാൻ തക്ക മാർഗ്ഗങ്ങളും സന്ദർഭങ്ങളും കിട്ടായ്കയാൽ അവയെല്ലാം ഉള്ളിൽത്തന്നെ അടക്കി നിറുത്തേണ്ടിവന്നു. എന്തെന്നില്ലാത്ത പ്രതികാരശക്തികളെ പുറത്തു വിട്ടു എന്തിലും ഈ ദുർഘടഘട്ടത്തിൽ അവയെ ശരിയായ മാർഗ്ഗങ്ങളിൽക്കൂടി പ്രവൃത്തിപ്പിയ്ക്കുവാൻ സാധിയ്ക്കാഞ്ഞതിനാലാണ് അർജ്ജുനന് എന്തെന്നില്ലാത്ത പരിഭ്രമവും, സങ്കടവും, സന്തോഷവും, ഭീരുത്വവും ഉണ്ടായത്.

ഗീതോപദേശംവഴി ശ്രീകൃഷ്ണൻ അർജ്ജുനൻെറ മാനസികോപകരണങ്ങളെ ശരിയാക്കിയതോടുകൂടി, ആർക്കും കീഴടക്കുവാൻ സാധിക്കാത്തതായ ആ യോദ്ധാവ്, എഴുനേററ് ഗാണ്ഡീവം കയ്യിലെടുത്ത്, സംഹാരമൂർത്തിയുടെ നിലതന്നെ കൈക്കൊ

ളളുകയും, എണ്ണുവാൻ അസാദ്ധ്യമായ കൌരവസേനയെ ഒന്ന ടക്കം ഉന്മൂലനം ചെയ്യുകയും ചെയ്തു. പതിനെട്ടു ദിവസം ഇട മുറിയാതെ യുദ്ധം നടന്നു. ഒടുവിൽ ദുര്യോധനൻ ഭീമൻെറ ഗദാപ്രഹരമേററ് നിലംപതിച്ചു. ധൃഷ്ടദ്യുമ്നനാൽ ദ്രോണാചാ ര്യരും കൊല്ലപ്പെട്ടു. ദ്രോണാചാര്യരുടെ മകനായ അശ്വത്ഥാ മാവു് ധൃഷ്ടദ്യുമ്നനേയും കൊന്നു. ദ്രൌപദിയ്ക്കു് തൻെറ അഞ്ചു പുത്രന്മാരും നഷ്ടപ്പെട്ടുപോയി. യുദ്ധക്കളം രണ്ടു ഭാഗത്തുനിന്നും വീണ മൃതിയടഞ്ഞവരുടെ ശരീരംകൊണ്ടു് നിറഞ്ഞു. രാജാക്ക ന്മാരും, കണ്ണില്ലാത്തവരും, കാലില്ലാത്തവരും ചത്തവരും ചാവാ ത്തവരും ആയി ആ യുദ്ധഭൂമി ഭയാനകമായിത്തീൎന്നു. ആന, തേർ, കുതിര എന്നിവയും അങ്ങിങ്ങായി ചിന്നിച്ചിതറി കിടന്നി രുന്നു. പരുന്തു് അവയ്ക്കു ചുററും ഉന്നംനോക്കിക്കൊണ്ടു് ചുററി പറന്നിരുന്നു. യുദ്ധത്തിൽ ജീവിച്ചവരുടേയും മൃതിയടഞ്ഞവ രുടേയും ഭാര്യാപുത്രാദികളുടേയും ദയനീയമായ രോദനം അവി ടെയെങ്ങും മാറെറാലിക്കൊണ്ടു. ചോരപ്പുഴ ഒലിച്ചുകൊണ്ടി രുന്ന ആ യുദ്ധഭൂമിയിൽ അവർ അവരവരുടെ സ്വന്തക്കാരെ അന്വേഷിച്ചു് ഓടി നടന്നു. എല്ലാവരും സമുദായത്തിന് ഇങ്ങിനെ ഒരാപത്തു വരുത്തിക്കൂട്ടിയവരെ ശപിച്ചു.

കൌരവന്മാരുടെ അമ്മയായ ഗാന്ധാരി മരിച്ചുകിടക്കുന്ന തൻെറ ഓമനമക്കളെ അവസാനമായി പുണരുവാൻ മുന്നോട്ടു വന്നു. അവർ സമീപത്തേയ്ക്കു വരുന്ന ശ്രീകൃഷ്ണൻെറ പാദന്യാ സം കേട്ടു. വിരഹതാപത്താൽ എരിപൊരി കൊള്ളുന്ന ഒരു മാതൃഹൃദയത്തിൻെറ തീവ്രമായ വേദനയോടുകൂടി അവർ അദ്ദേ ഹത്തെ ശപിച്ചു, "ഹേ! കൃഷ്ണാ അവിടുന്നു് അടുത്തു നിന്നുകൊ ണ്ടു് ഇതെല്ലാം ചെയ്യിച്ചു. വംശനാശം സംഭവിയ്ക്കുന്നതു് നോ ക്കി നിന്നു കണ്ടു. ഇതെല്ലാം അങ്ങയുടെ മനഃപൂൎവ്വമായ ഉപേ ക്ഷയുടെ ഫലമാണു്. അതുകൊണ്ടു് അവിടുത്തെ വംശവും ഇതുപോലെതന്നെ തമ്മിൽ തല്ലി നശിച്ചുപോകട്ടെ. അതിലേയ്ക്കു കൃഷ്ണൻതന്നെ കാരണമായിത്തീരുകയും ചെയ്യും. കുരുക്ഷേത്ര ത്തിൽ നിന്നുകൊണ്ടു് വിരഹിതരായിത്തീൎന്ന സ്ത്രീജനങ്ങറം എപ്ര കാരം ആൎത്തനാദം ഉയൎത്തുവാൻ സംഗതി വന്നുവോ, അപ്രകാരം തന്നെ അങ്ങയുടെ സ്ത്രീജനങ്ങറംക്കും കരയുവാൻ സംഗതി വരട്ടേ. അതുമല്ല, ഇന്നയ്ക്കു് മുപ്പത്തി ആറാം കൊല്ലം ദാരുണമായവിധ

ത്തിൽ ഏകാന്തതയിൽ ചതിപ്രയോഗത്താൽ മരണമടയുവാൻ അങ്ങയ്ക്കും ഇടവരട്ടെ.''

ശ്രീകൃഷ്ണൻ ''അല്ലയോ ഗാന്ധാരീ, എനിക്ക് ഇവിടെനിന്ന് ഒഴിഞ്ഞുപോകുവാൻ ഒരു വഴി ഉണ്ടാക്കിത്തന്നതിന് സർവ്വ ഭാവുകങ്ങളും ഉണ്ടാകട്ടെ! വൃഷ്ണികൾ വളരെ പ്രബലന്മാരാകയാൽ അവർതമ്മിൽ തല്ലി നശിച്ചേ തീരൂ. എനിക്കും ഇവിടെനിന്ന് പോകേണ്ട സമയമായി. തൽക്കാലത്തേക്കുള്ള എന്റെ ഉദ്ദേശ സാദ്ധ്യങ്ങളും നിർവ്വഹിച്ചുകഴിഞ്ഞിരിയ്ക്കുന്നു.

പിന്നീട് കൃഷ്ണൻ ഗാന്ധാരിയ്ക്ക് ആത്മോപദേശം ചെയ്തു. അതോടെ അവരുടെ മനസ്സിൽ ഒരുണർവ്വ് ഉണ്ടായി, സംഭവങ്ങളെ ശരിയായ വെളിച്ചത്തിൽകൂടി കണ്ടറിയുവാൻ സാധിക്കുകയും ചെയ്തു. അവർക്ക് സമാധാനമായി. അതുമല്ല, യഥാർത്ഥ രാജസന്താനങ്ങൾക്ക്, പണത്തിനും പ്രതാപത്തിനും വേണ്ടി യുദ്ധം ചെയ്ത് യുദ്ധക്കളത്തിൽ അവസാനം പ്രാപിക്കുന്നതിലും കൂടുതലായ ഒരു മേന്മ മറ്റൊന്നില്ലെന്നു ബോദ്ധ്യപ്പെടുകയും ചെയ്തു.

യുധിഷ്ഠിരനെ രാജാവായി അഭിഷേകം ചെയ്തു. ധൃതരാഷ്ട്രരും ഗാന്ധാരിയും ബാക്കിയുള്ള ജീവിതം തപസ്സിലും ധ്യാനത്തിലും കഴിച്ചുകൂട്ടുന്നതിനായി കാട്ടിലേക്ക് പോയി. മൂപ്പത്താറു കൊല്ലം ധർമ്മപുത്രൻ എന്ന പേരിന് അന്വർത്ഥമാക്കി പാണ്ഡവന്മാരിൽ മൂത്താളായ യുധിഷ്ഠിരൻ രാജ്യം ഭരിച്ചു. വടക്കേന്ത്യാ അതിനു മുമ്പൊരിക്കലും ഉണ്ടായിട്ടില്ലെന്നു പറയത്തക്കവിധത്തിൽ സാംസ്കാരികമായും, സാമ്പത്തികമായും അദ്ദേഹത്തിന്റെ കീഴിൽ അഭിവൃദ്ധി പ്രാപിച്ചു.

ഗാന്ധാരിയുടെ ശപഥം നിറവേററുവാനുള്ള സമയവും അടുത്തു. ദ്വാരകയിൽ അഭ്യന്തരകലഹം പൊട്ടിപ്പുറപ്പെട്ടു. പ്രബലന്മാരായ എല്ലാവരും മരിച്ചുപോയി. അവിടെയുള്ള സ്ത്രീജനങ്ങളെ വന്നു കൊണ്ടുപോകുന്നതിനായി ശ്രീകൃഷ്ണൻ പാണ്ഡവന്മാർക്ക് ആളെ അയച്ചു. അദ്ദേഹം തന്റെ മായാമനുഷ്യത്വം വെടിയുവാനുള്ള സമയം അതിക്രമിച്ചുതുടങ്ങി എന്നു മനസ്സിലാക്കി. ഒരു മരത്തിന്റെ ചുവട്ടിൽ ഏകാഗ്രചിത്തനായി ശാശ്വതവും അമേയവും ആയ ആത്മസ്വരൂപത്തിൽ ലയിച്ചു കിടന്നു.

ഒരു നായാട്ടുകാരൻ താമരദളത്തിന്റെ നിറത്തോടുകൂടിയ അദ്ദേഹത്തിന്റെ കാലടി കണ്ട് മാൻ ചുരുണ്ടുകൂടി കിടക്കുകയാ

യിരിക്കുമെന്ന് വിചാരിച്ച് അതിനുനേരേ അമ്പെയ്തു. അടുത്തു വന്ന് നോക്കിയപ്പോഴാണ് തനിക്ക് പിണഞ്ഞ അബദ്ധത്തെ ക്കുറിച്ചോർത്തത്. അയാൾ കരഞ്ഞു മാപ്പപേക്ഷിച്ചു. ഭഗവാൻ ഒരു ചെറുപുഞ്ചിരിയോടുകൂടി അയാളെ അനുഗ്രഹിച്ചു. പരമാത്മാവാണെങ്കിലും, കാലാകാലങ്ങളിൽ ധർമ്മസ്ഥാപനത്തിനു വേണ്ടി അവതരിക്കുന്നതായാൽത്തന്നെ, ആ മനുഷ്യസഹജമായ സകല അനുഭവങ്ങളേയും പ്രവൃത്തികളേയും അനുസരിക്കേണ്ടി വരുന്നു. അദ്ദേഹത്തിൻെറ അവതാരം അവസാനിക്കുവാൻ ഒരു കാരണം അത്യാവശ്യമാണ്. അതവസാനിച്ചതോടെ അദ്ദേഹം തിരികെ തൻെറ അനന്തമായ അവസ്ഥയെ പ്രാപിച്ചു.

വൃന്ദാവനത്തിലെ കൃഷ്ണനായും ഗോപികളുടെ ഹൃദയനാഥനായും, മധുരയിലെ നായകനായും, കംസൻെറ വൈരിയായും, ജരാസന്ധൻെറ അന്തകനായും, ദ്വാരകയുടെ നിർമ്മാതാവായും, അർജ്ജുനൻെറ സഖാവായും, മഹാഭാരതത്തിലെ നടുനായകമായും പരിലസിച്ച ആ ഭഗവാൻ ശ്രീകൃഷ്ണൻ ദുഷ്ടനിഗ്രഹവും ശിഷ്ട പരിപാലനവും ചെയ്തും, പ്രേമത്തിൻെറ പരമാവസ്ഥയിൽ പ്രേമിക്കാവുന്നതായ വിധത്തിൽ പ്രേമിച്ചും, എന്നാൽ അവയിൽ നിന്നെല്ലാം തീരെ അകന്നുനില്ക്കാവുന്നതാണെന്നു പ്രത്യക്ഷപ്പെടുത്തിയും, ശരിയായ വിധത്തിൽ പരിപാലിക്കുന്നതിന് ന്യായമായ അവകാശികളെ ഏല്പിച്ചും എല്ലാററിലും എല്ലാ സന്ദർഭങ്ങളിലും ഭാഗഭാക്കാണെങ്കിലും അവയിൽനിന്നെല്ലാം തീരെ അകന്ന്, ഒരു വിധത്തിലും ബന്ധപ്പെടാതെ നില്ക്കാമെന്ന് കാണിച്ചും, തൻെറഅവതാരോദ്ദേശങ്ങളെ മുഴുവൻ നിറവേററിയും, തൻെറ മാനുഷമായ ഭാവത്തെ അവസാനിപ്പിച്ച് ജീവിതരംഗത്തുനിന്ന് അന്തർദ്ധാനംചെയ്ത് പരമാനന്ദസ്വരൂപത്തിൽ ലയിച്ചു!

അർജ്ജുനൻ ദ്വാരകയിൽ എത്തിയപ്പോൾ എല്ലാം നശിച്ച് പാഴായി ദുരിതാവസ്ഥയിൽ മുങ്ങിക്കിടക്കുന്ന ഒരു സ്ഥിതിയാണ് കണ്ടത്. അദ്ദേഹം അവിടെയുണ്ടായിരുന്ന നിസ്സഹായരും നിരാലംബികളും ആയ സ്ത്രീജനങ്ങളെയെല്ലാം ഒരുമിച്ചുകൂട്ടി അദ്ദേഹത്തിൻെറ രാജ്യത്തേക്കു കൊണ്ടുപോയി. മാർഗ്ഗമദ്ധ്യേ കൂട്ടക്കവർച്ചക്കാരുടെ അക്രമത്തിനു വിധേയരായി, പല സ്ത്രീകളേയും തട്ടിക്കൊണ്ടുപോയി. അർജ്ജുനന് ആ സമയത്ത് തൻെറ പ്രതാപമേറിയ ഗാണ്ഡീവത്തെ ഉപയോഗിക്കുവാൻതന്നെ

ശക്തിയില്ലാതായിത്തീൻു. ശ്രീകൃഷ്ണൻെറ വേർപാടോടുകൂടി ശക്തിയും ധൈര്യവും നഷ്ടപ്പെട്ടതായി അജ്ജുനന് അനുഭവപ്പെട്ടു.

പഞ്ചപാണ്ഡവന്മാർ കമ്മരംഗത്തുനിന്ന് വിടവാങ്ങുവാൻ തീച്ചപ്പെടുത്തി. അജ്ജുനൻെറ പൌത്രനായ പരീക്ഷിത്തിനെ രാജാവായി അഭിഷേകംചെയ്ത് ദ്രൌപദിയോടുകൂടി ആ സഹോദരന്മാർ ഹിമാലയത്തിലേക്ക് യാത്രപുറപ്പെട്ടു. പോകുന്ന വഴിയ്ക്ക് സഹോദരന്മാർ ഓരോരുത്തരായി മരിച്ചുവീണു. യുധിഷ്ഠിരൻ മാത്രം ദ്രൌപദിയോടും തന്നെ വിടാതെ വഴിയ്ക്കൽനിന്നുകൂടിയ ഒരു പട്ടിയോടുംകൂടി വീണ്ടും യാത്ര തുടന്നു. അവസാനം ദ്രൌപദിയും മരണം പ്രാപിച്ചു. തനിച്ചായിത്തീന്ന യുധിഷ്ഠിരൻ നടന്ന് ബദരിക്കപ്പുറത്തുള്ള കൊടുമുടിയിലേക്കു കയറിത്തുടങ്ങി. അപ്പോഴയ്ക്കും ദൈവദൂതന്മാർ ഉടലോടുകൂടി അദ്ദേഹത്തെ സ്വഗ്ഗത്തിലേക്കു കൊണ്ടുപോകുന്നതിനായി വിമാനവുംകൊണ്ടു വന്നു.

എന്നാൽ സാധുവായ പട്ടിയൊ! പട്ടിയെ സ്വഗ്ഗീയവിമാനത്തിൽ കയററുവാൻ അനുവദിച്ചില്ല. മാത്രമല്ലാ ഉടലോടെ സ്വഗ്ഗത്തിൽ പോകുവാൻ അവക്കു സാദ്ധ്യമല്ല! ധമ്മമൂത്തിയായ യുധിഷ്ഠിരനാകട്ടെ നിസ്സംശയം പറഞ്ഞു "ശരി, അങ്ങിനെയാണെങ്കിൽ സ്വഗ്ഗസുഖം എനിക്കുവേണ്ട. നിസ്സഹായനും മിണ്ടപ്രാണിയുമായ ഒരു വിശ്വസ്തമിത്രത്തെ ഉപേക്ഷിച്ചിട്ടുള്ള സ്വഗ്ഗസുഖം എനിക്ക് അനുഭവിക്കണമെന്നില്ല."

ഇത്രയും കേട്ടപ്പോൾ നായ തൻെറ യഥാത്ഥസ്വരൂപത്തെ സ്വീകരിച്ചു. അത് യമധമ്മരാജാവുതന്നെയായിരുന്നു. അദ്ദേഹം യുധിഷ്ഠിരൻെറ ധമ്മനിഷ്ഠയെ പരീക്ഷിക്കുവാൻവേണ്ടി ആ വേഷത്തിൽ വന്നതാണ്. അദ്ദേഹം സ്വഗ്ഗത്തിൽ പോവുകയും തൻെറ സഹോദരന്മാരേയും മററു ബന്ധുക്കളേയും കാണുകയും ചെയ്തു.

# ഗീതാതത്വം

പതിനെട്ടദ്ധ്യായങ്ങളോടുകൂടിയ ഭഗവാൻെറ ദിവ്യഗാന മായ ശ്രീമദ് ഭഗവത്ഗീത മഹാഭാരതത്തിൽ ഭീഷ്മപർവ്വത്തിലാണ് എഴുതി ചേർക്കപ്പെട്ടിട്ടുള്ളത്—അതായത് ഇരുപത്തഞ്ചാം അദ്ധ്യായം മുതൽ 42-ാം അദ്ധ്യായംവരെ. ജീവിതം പ്രായോഗികമാക്കിത്തരുന്ന ഈ മഹത്വമേറിയ ചെറുഗ്രന്ഥം ഹിന്തുമതത്തിൽ ഒരു പ്രത്യക്ഷമായ വിപ്ലവം സൃഷ്ടിക്കുകയും, പൌരാണികകാലത്തിന്നുശേഷം ഒരു വലിയ ഹൈന്ദവനവോത്ഥാനത്തിന്നുള്ള വഴി തുറക്കുകയും ചെയ്തിട്ടുണ്ട്.

മഹാഭാരത കർത്താവായ വേദവ്യാസൻ ഹൈന്ദവസംസ്കാര ചരിത്രത്തിൻെറ നഭോമണ്ഡലത്തിൽ മുമ്പൊരിക്കലും പ്രത്യക്ഷപ്പെട്ടിട്ടില്ലാത്ത ഏററവും ധൈര്യവാനായ മതപരിവർത്തകനായിരുന്നു. അദ്ദേഹത്തിൻെറ കാലത്തു മഹത്വങ്ങളായ വൈദീകനിയമങ്ങളെല്ലാം ഉപയോഗശൂന്യങ്ങളായിതീൎന്നു, എന്നു മാത്രമല്ല അവയെ ദുരുപയോഗപ്പെടുത്തുവാൻ തുടങ്ങി. ഓരോ വേദങ്ങളേയും കർമ്മഖാണ്ഡം, ഉപാസനാഖാണ്ഡം, ജ്ഞാനഖാണ്ഡം എന്നിങ്ങനെമൂന്നു ഖണ്ഡങ്ങളായിതിരിച്ചിരിക്കയാണ്. ഇവയെല്ലാം മനുഷ്യജീവിതത്തെ നന്നാക്കുവാൻ തക്ക വിധത്തിൽ രസകരമായും ഉപയോഗപ്രദമായും വിനിയോഗിക്കുന്നതിനു പകരം വെറും കാഴ്ചബങ്കളാവിലെ കൌതുകവസ്തുക്കളെപോലെ സൂക്ഷിച്ചുവെയ്ക്കുകയാണ് അവർ ചെയ്തത്.

ഒരുപക്ഷെ, വൈദീകസംസ്കാരത്തിൻെറ ആദിമഘട്ടത്തിൽ ജനസംഖ്യ വളരെ കുറഞ്ഞിരുന്നതിനാൽ, ഒരു കൃത്യമായ സാമുദായികവ്യവസ്ഥയുടെ ആവശ്യകത അത്രയ്ക്കു തോന്നിയിട്ടുണ്ടായിരിയ്ക്കയില്ല. തൻമൂലം വെറും ഒരാഹ്വാനംകൊണ്ടുമാത്രം ജനങ്ങളുടെ സാംസ്കാരിക പുരോഗതി ഉണ്ടായിക്കൊണ്ടിരുന്നു. എന്നാൽ, കാലം ചെല്ലുന്തോറും ജനസംഖ്യ വർദ്ധിച്ചുവരികയും, ധാർമ്മികവും സദാചാരപരവും ആയ സമുദായപ്രശ്നങ്ങൾ അധികരിയ്ക്കുകയും, അനാചാരങ്ങളും അന്ധവിശ്വാസങ്ങളും സമുദാ

യത്തിൽ കടന്നുകൂടുകയും ചെയ്തു. രാഷ്ട്രീയാഭിപ്രായവ്യത്യാസങ്ങളാൽ കലുഷിതമായിതീൎന്ന അന്തരീക്ഷത്തിൽ പഴയ തത്വങ്ങളൊന്നും ആദരണീയങ്ങളായിതോന്നാതായി. ഹിന്ദുജനത വൈദീകമൂല്യങ്ങളോടനുയോജ്യമായ രീതിയിൽ പുതിയ മാൎഗ്ഗത്തെ നേരിടണമെന്നുണ്ടെങ്കിൽ അതേ വൈദീകതത്വങ്ങളെതന്നെ ഒരു പുതിയ പ്രസ്താവനയിൽക്കൂടി പറഞ്ഞു ധരിപ്പിക്കേണ്ടതത്യാവശ്യമായിതീൎന്നു.

തത്വശാസ്ത്രം പ്രവൎത്തനത്തിൽ കൊണ്ടുവരുന്നതാണ് മതം. കാലത്തിന്നനുസരിച്ചവിധത്തിൽ പഴയ തത്വശാസ്ത്രങ്ങൾക്കു പുതുമകൊടുത്തു ജനങ്ങളുടെ രുചിക്കനുസരിച്ചവിധത്തിൽ തയ്യാറാക്കി, അവയെ ജീവിതവേദിയിൽ എങ്ങിനെയാണ് ഉപയോഗപ്പെടുത്തേണ്ടത് എന്നു സാധാരണക്കാൎക്കു മനസ്സിലാക്കികൊടുക്കേണ്ടകടമ പ്രജ്ഞന്മാരുടെയും ജ്ഞാനികളുടേയും മഹാത്മാക്കളുടേയും ആകുന്നു. എപ്പോഴെല്ലാം ഒരു മഹാത്മാവു, പഴയ തത്വങ്ങളെ പുതിയ വെളിച്ചത്തിൽ പറഞ്ഞു ധരിപ്പിയ്ക്കുവാനും, സമകാലീനന്മാരെ ഈ പുതിയ പരിവൎത്തനാവസ്ഥയെ പഴയ തത്വങ്ങളുടെ അടിസ്ഥാനത്തിൽ മനസ്സിലാക്കുവാൻ പഠിപ്പിയ്ക്കുവാനും ആയി വരുമ്പോൾ അദ്ദേഹത്തെ ജനങ്ങൾ അവതാരപുരുഷനായി കണക്കാക്കുന്നു.

വ്യാസഭഗവാൻ അത്തരത്തിലൊരാളായിരുന്നു. അദ്ദേഹത്തിന്നു ഭൂതകാലത്തെക്കുറിച്ച് അഗാധമായ പരിജ്ഞാനവും, ഭാവിയെ കാലെക്കൂട്ടി അറിയുവാനുള്ള ബുദ്ധിവികാസവും ഉണ്ടായിരുന്നു. ഇവ രണ്ടും അദ്ദേഹം തന്റെ കാലത്തുണ്ടായിരുന്ന അധഃപതിച്ച ദുരാചാരങ്ങളെ ഇല്ലായ്മ ചെയ്യുന്നതിനായി ഉപയോഗിച്ചു. ആ പ്രസ്താവനകളെല്ലാം തന്റെ സ്വന്തമാണെന്നു പറയുവാൻ ധൈര്യപ്പെട്ടിരുന്നു എങ്കിൽ, അവയെ ജനങ്ങളെകൊണ്ട് അനുസരിപ്പിയ്ക്കുന്നതിന് അദ്ദേഹത്തിനു കഠിനമായി പ്രയത്നിക്കേണ്ടിവരുമായിരുന്നു. ഒരു നൂതന ആശയമോ ആദൎശമോ ഹിന്ദുക്കൾ സ്വീകരിയ്ക്കണമെന്നുണ്ടെങ്കിൽ അതിന് ഒരു ഋഷിവൎയ്യന്റെ പഴക്കത്തോടുകൂടിയ പ്രഖ്യാപനം ഉണ്ടായാൽ മാത്രമേ സ്വീകാൎയ്യമായി തീരുകയുള്ളു, എന്നതു ഹിന്ദുക്കളുടെ ഒരു പ്രത്യേകതയാണ്.

അതുകൊണ്ടാണ് വ്യാസഭഗവാൻ ആദ്യമായി പരമാത്മാവായ വസുദേവകൃഷ്ണന്റെ ദിവ്യമായ അവതാര കഥയെ ചിത്രീകരിച്ചിരിയ്ക്കുന്നത്. അതിനുശേഷം ഗീതാസന്ദേശത്തെ ഭഗവാൻ കൃഷ്ണനിൽകൂടി പറയിപ്പിയ്ക്കുകയാണ് ചെയ്യുന്നത്. ഗീതാസന്ദേശം പഴയ വിജ്ഞാനഭണ്ഡാകാരങ്ങളായ ഉപനിഷത്തുക്കളുടെ നാശിച്ച് ഉപയോഗശൂന്യങ്ങളായിതീിന്ന ചില പ്രത്യേക തത്വങ്ങളെതന്നെ ഒന്നുകൂടി ദൃഢമായി പുനർനിർവ്വചനം ചെയ്യപ്പെട്ടതാണെന്നു നമുക്കു കാണാവുന്നതാണ്.

മഹാഭാരതം എഴുതുന്നതിന് എത്രയോ മുമ്പുതന്നെ വസുദേവൻ എന്നു വിളിയ്ക്കപ്പെടുന്ന ത്രിമൂർത്തിയെ വൃഷ്ണിവംശക്കാർ പൂജിച്ചുവന്നിരുന്നു എന്ന് ഗവേഷണശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിയ്ക്കുന്നു. വസുദേവന്റെ പുത്രനാണെന്നു പറയുന്നതിനേക്കാൾ കൂടുതൽ അർത്ഥവത്തും സ്വീകാര്യവും ആയിതോന്നിയത്, കൃഷ്ണനെ വസുദേവനോടു സാദൃശപ്പെടുത്തുന്നതിനോടായിരുന്നു അതു ശ്രീകൃഷ്ണനെ ഒരവതാരപുരുഷന്റെ നിലയിലേയ്ക്കും ദിവ്യതയിലേയ്ക്കും ഉയർത്തുന്നതിലേയ്ക്കുള്ള ഒരു ശ്രമമായിരുന്ന് എന്നു തന്നെവേണം പറയുവാൻ. ഇതോടെ ഈശ്വര—മനുഷ്യനെ, ധർമ്മസ്ഥാപനത്തിന്നായി ഉടലെടുത്തുവന്ന പരമപുരുഷനായി കരുതുന്ന ആസ്തിക്യദശയിലേക്ക് ഹിന്ദുമതം കാലെടുത്തുകുത്തുകയും, തദ്വാരാ നശിക്കാറായ സംസ്കാരത്തെ പുനഃസ്ഥാപിയ്ക്കുകയും ചെയ്യുന്നു.

ആദ്യം പ്രസ്താവിച്ചപോലെ, ഉപനിഷത്തുക്കാം മനുഷ്യനേയും, ജഗത്തിനേയും, ഈശ്വരനേയും കുറിച്ചു ചർച്ച് ചെയ്യുന്ന തത്വശാസ്ത്രഗ്രന്ഥങ്ങളാകുന്നു; ഗീത വേദാന്ത തത്വങ്ങളെ സാധാരണക്കാരായ മനുഷ്യർക്ക് എങ്ങിനെ ജീവിതത്തിൽ ഉപയോഗപ്രദമാക്കാം എന്നും ഒരു യഥാർത്ഥ ഹിന്ദുവായി എങ്ങിനെ ജീവിയ്ക്കാമെന്നും എന്നുള്ളതിനെക്കുറിച്ചും പറഞ്ഞു തരുന്ന ഒരു ലഘുഗ്രന്ഥമാകുന്നു.

വില്ലാളിവീരന്മാരിൽ അഗ്രേസരനായ അർജ്ജുനന്റെ ശൌര്യവീര്യപരാക്രമങ്ങളെക്കുറിച്ച് മഹാഭാരതത്തിൽ അനവധി പേജുകളിലായി എഴുതിയിട്ടുള്ളതായി കാണാം. എന്നിട്ടും, ദിവ്യഗുരുവായ ശ്രീകൃഷ്ണനാൽ അർജ്ജുനനായിക്കൊണ്ട് ഗാനം ചെയ്യപ്പെട്ടിട്ടുള്ള ഈ അനശ്വര ഗീതയിൽ അർജ്ജുനന്റെ സ്വ

ഭാവവിശേഷത്തെ കാണിയ്ക്കുന്നതിനായി ഒരു മുഴുവനദ്ധ്യായം തന്നെ വിനിയോഗിച്ചിരിയ്ക്കുന്നതായി കാണാവുന്നതാണ്.

ഈ കാരണം ഹേതുവായിട്ടാണ് ഗീതയിലെ ആദ്യത്തെ അദ്ധ്യായം, മഹാഭാരതത്തേയും ഗീതയേയും കൂട്ടിയോജിപ്പിയ്ക്കുന്ന പാലമാണെന്ന് അപൂർവ്വം ചില വിമർശകന്മാർ അവകാശപ്പെടുന്നത്. അതിനെ അങ്ങിനെ പറഞ്ഞു തള്ളുന്നതുകൊണ്ടു ഗീതയുടെ ആഴമേറിയ മഹത്വത്തെ നമുക്കു മനസ്സിലാക്കുവാൻ കഴിയാതെ വരികയാണ് ചെയ്യുന്നത്. അർജ്ജുനന്റെ പൌരുഷത്തെക്കുറിച്ചും ശൌര്യവീര്യപരാക്രമങ്ങളെക്കുറിച്ചും മഹാഭാരതത്തിൽതന്നെ പറഞ്ഞിട്ടുണ്ടെന്നുള്ളതിനു് സംശയമില്ല. പക്ഷെ ഗീത ഉപദേശിയ്ക്കുന്നത് അർജ്ജുനന്റെ ശാരീരികസത്തയോടല്ല. മാനസികവും ബുദ്ധിപൂർവ്വകവുമായ അവസ്ഥാഭാവത്തോടാണ്. മാനസികമായ ഒരു ഭ്രമത്തിന്ന് വശംവദനായതിനാൽ മനസ്സ് ക്ഷയിച്ച് വിവേചനബുദ്ധി നശിച്ചുപോകുന്നു. അങ്ങിനെ മാനസികരോഗത്തിന്നു വിധേയനായ അർജ്ജുനനെയാണ് വൈദീകസിദ്ധാന്തപ്രവചനങ്ങളിൽകൂടി ഭഗവാൻ ചികിത്സിച്ചെടുക്കുന്നത്. ഹിന്ദുമതത്തിന്റെ ഈ പ്രായോഗികവശം മഹാഭാരതകാലത്ത് ആൎക്കും അറിവുണ്ടായിരുന്നില്ല. ഭഗവാന്റെ ദിവ്യഗീതയിൽകൂടി വ്യാസഭഗവാൻ വേദാന്തയാഥാർത്ഥ്യങ്ങളെ യാഗാദി അനുഷ്ഠാനങ്ങളിൽനിന്നും, വിജനങ്ങളായ ഹിമാലയൻ ഗുഹകളിൽനിന്നും രാഷ്ട്രീയ ജീവിതരംഗത്തിലേയ്ക്കും, പ്രഖ്യാതമായ ഭ്രാതൃഹത്യാ സമരമദ്ധ്യത്തിലേയ്ക്കും കൊണ്ടുവരികയാണ് ചെയ്തിരിയ്ക്കുന്നത്.

ഗീതയിലെ സന്ദേശം 'കർമ്മസന്ദേശ'മാണെന്ന് ഉച്ചൈസ്വരം ഘോഷിയ്ക്കുന്ന ചില വ്യാഖ്യാതാക്കന്മാരുണ്ട്. ഗീതയെ പകുതി മനസ്സിലാക്കുന്ന അവിവേകികളായ വിദ്യാർത്ഥികളും ഇതേ അഭിപ്രായംതന്നെ ആവർത്തിച്ച് പാടുകയും, അങ്ങിനെ മനസ്സിലാക്കിയതിനെ പ്രവർത്തനരംഗത്ത് കൊണ്ടുവരുമ്പോഴാം അവൎക്ക് അതുപോലെ ജീവിയ്ക്കുവാൻ സാധിയ്ക്കാതെ വരുകയും ചെയ്യുന്നു. അതുകൊണ്ടാണ് ഇക്കാലത്ത് ഗീത പഠിയ്ക്കുന്നവരേക്കാറം അധികം പറയുന്നവരെ കാണുവാൻ ഇടയാകുന്നത്. പാരായണം ചെയ്യുന്നവർ ധാരാളം ഉണ്ടെങ്കിലും മനസ്സിലാക്കുവാൻ ശ്രമിയ്ക്കുന്നവർ വളരെ ചുരുക്കമാകുന്നു. അതിലും എത്രയോ

സുലഭമാകുന്നു അതുപ്രകാരം ജീവിയ്ക്കുന്നവൻ. വിദ്യാസമ്പന്നന്മാരുടെ ഇടയിൽ പ്രത്യേകിച്ചും, അവർ ഗീതാപ്രവചനതത്വങ്ങളെ നല്ലവണ്ണം മനസ്സിരുത്തി വായിച്ച് രസിച്ചതിനുശേഷവും ഇതേ തീരുമാനത്തിൽതന്നെയാണ് എത്തിചേരുന്നത്, "ഗീത വിശിഷ്ടമായ ഒരു തത്വശാസ്ത്രത്തെ പററി വളരെ ഗംഭീരമായി പ്രതിപാദിയ്ക്കുന്ന ഒരുത്തമഗ്രന്ഥമാണ്. അത് വായിച്ചു രസിയ്ക്കുവാനാണ് ജീവിയ്ക്കുന്നതിനേക്കാൾ കൂടുതൽ ആസ്വാദ്യമായിരിയ്ക്കുന്നത്" എന്ന്.

ഗീത പ്രായോഗികമാക്കി ജീവിക്കാവുന്നതാണെന്ന് വാക്കുകൊണ്ട് പറഞ്ഞു നടക്കുന്ന അല്പം ചില ഗീതാ ഭക്തന്മാരെ കണ്ടുമുട്ടി എന്നു വന്നാൽതന്നെ അവരോട് ചില ചോദ്യങ്ങൾ ചോദിയ്ക്കുന്നതോടെ, ആന്തരമായി അവരിൽതന്നെ കുടികൊള്ളുന്ന സംശയങ്ങളാകുന്നു; "എങ്ങിനെയാണ് അഹംബുദ്ധിയില്ലാതെ ചെയ്യുന്ന നിഷ്കാമ പ്രവർത്തികൾകൊണ്ട് മനുഷ്യന്റെ അന്തഃകരണം ശുദ്ധിയാകുന്നതും ഈശ്വര–മനുഷ്യന്റെ നിലയിലേയ്ക്ക് ഉയരുവാൻ അത് സഹായമായിതീരുന്നത്" എന്നുള്ളത്.

നമ്മുടെ വൈദീക വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ ഗീതോപദേശത്തിന്റെ ഉള്ളർത്ഥത്തെ ശരിയായി നാം മനസ്സിലാക്കുവാൻ ശ്രമിക്കുന്നു എങ്കിൽ, എങ്ങിനെയാണ് നിഷ്കാമകർമ്മംകൊണ്ട് മനസ്സിൽ വേരൂന്നിപിടിച്ചിട്ടുള്ള വാസനകളെ ഉന്മൂലനം ചെയ്ത് മനസ്സിനെ ശുദ്ധീകരിക്കുവാൻ സഹായിക്കുകയും തന്മൂലം മനസ്സ് കൂടുതൽ സൂക്ഷ്മമാകുകയും, അനന്തതയിലേയ്ക്കുള്ള അതിന്റെ പ്രയാണത്തിന്ന് വേഗത കൂട്ടുകയും ചെയ്യുന്നത് എന്ന്. ഇതിനെക്കുറിച്ച് കൂടുതൽ വിശദീകരിക്കണമെന്നുണ്ടെങ്കിൽ മനസ്സിനെക്കുറിച്ചും, നിത്യജീവിതത്തിലുള്ള അതിന്റെ പങ്കിനെക്കുറിച്ചും കുറച്ചെങ്കിലും മനസ്സിലാക്കേണ്ടതത്യാവശ്യമാണ്.

മനസ്സാകുന്നു മനുഷ്യൻ. മനസ്സ് എപ്രകാരമാകുന്നുവോ അപ്രകാരമാണ് മനുഷ്യൻ. മനസ്സ് അസ്വസ്ഥതപ്പെടുമ്പോൾ മനുഷ്യനും അസ്വസ്ഥനാകുന്നു. മനസ്സ് നന്നായാൽ വ്യക്തിയും നന്നാവുന്നു. ഈ മനസ്സിന്ന് രണ്ടു പ്രത്യേക വശങ്ങൾ ഉണ്ട്. ഒന്ന് ബഹിർലോകത്തിന്നഭിമുഖമായും മറേറത് അന്തർല്ലോക

ത്തിന്നഭിമുഖമായും ആണിരിയ്ക്കുന്നത്. ബഹിർമുഖനായി, വിഷയവസ്തുക്കളെ നോക്കിയിരിക്കുന്ന മനസ്സിനെ പദാൎത്ഥനിഷ്ഠമായ (Objective mind) മനസ്സെന്നും (സംസ്കൃതത്തിൽ ഇതിനെ 'മൻ' എന്നാണ് പറയുക) അന്തർമുഖനായിരിക്കുന്ന മനസ്സിനെ അധികാരനിഷ്ഠമായ (Subjective mind) മനസ്സെന്നും (അതായത് സംസ്കൃതത്തിൽ 'ബുദ്ധി' എന്നാണ് പറയുക) ആണ് പറയുന്നത്.

യാതൊരു വ്യക്തിയിലാണോ മനസ്സിന്റെ ഈ രണ്ടു വശവും ഒരുപോലെ ഒത്തിണങ്ങി പ്രവൃത്തിക്കുകയും, സംശയഗ്രസ്തമായ സന്ദൎഭങ്ങളിൽ മനസ്സ് (Objective mind) ബുദ്ധിയുടെ (Subjective mind) കീഴിൽ അച്ചടക്കത്തോടെ വൎത്തിക്കുകയും ചെയ്യുന്നത്, അങ്ങിനെയുള്ള വ്യക്തിയാണ് ബലിഷ്ഠനും ആരോഗ്യവാനും ആയവൻ. എന്നാൽ, നിൎഭാഗ്യവശാൽ അല്പം ചിലരെ നീക്കിനിൎത്തി, ബാക്കി നമ്മളിൽ അധികം പേരുടേയും മനസ്സ് ഭിന്നിച്ചാണ് പ്രവൎത്തിക്കുന്നത്. മനസ്സും ബുദ്ധിയും എത്രത്തോളം അകലുന്നുവോ അത്രത്തോളം കൂടുതലായിരിക്കും ആന്തരമായ അസ്വാസ്ഥ്യതകളും കുഴപ്പങ്ങളും. മാത്രമല്ല, അഹങ്കാരവും നീച ആശകളും ആ വ്യക്തിയുടെ പ്രവൃത്തികളിൽ കൂടുതൽ ശക്തിയോടെ പ്രതിഫലിക്കുകയും ചെയ്യുന്നതായി കാണാം.

ജ്ഞാനേന്ദ്രിയങ്ങളായ കണ്ണ്, മൂക്ക്, ചെവി, നാവ്, ത്വക്ക് മുതലായ പഞ്ചേന്ദ്രിയങ്ങൾ വഴിയായിട്ടാണല്ലോ നാം ജാഗ്രദവസ്ഥയിലെ അവസ്ഥാവിശേഷങ്ങളെ അനുഭവിച്ചറിയുന്നത്. സംഖ്യയില്ലാത്ത ഉത്തേജനങ്ങൾ നമ്മുടെ വിഷയേന്ദ്രിയങ്ങളിന്മേൽ പ്രതിഹനിക്കുകയും (React) വികാരങ്ങളെ മനസ്സിൽ സൃഷ്ടിക്കുകയും ചെയ്യുന്നു. ഈ വികാരങ്ങൾ നമ്മുടെ അഹങ്കാരാദിമോഹങ്ങളായ വലയങ്ങളിൽകൂടി ബുദ്ധിയിലേയ്ക്ക് ചുഴന്ന് കയറുന്നു. അങ്ങിനെ ബുദ്ധിയിൽ എത്തിചേരുന്നതായ ഈ വികാരങ്ങൾ, പൂൎവ്വകൎമ്മങ്ങളാൽ സംഭരിച്ച്വ അവിടത്തന്നെ വെച്ചിട്ടുള്ള ഫലങ്ങളുമായി യോജിച്ച്, കൎമ്മേന്ദ്രിയങ്ങൾ വഴി പ്രവൃത്തിതങ്ങളായി ബാഹ്യലോകത്ത് പ്രകടിപ്പിക്കുന്നു. ചുവടെ കാണുന്ന പടത്തിൽനിന്നും ഇത് കൂടുതൽ വ്യക്തമാക്കാവുന്നതാണ്.

# DIAGRAM 'A'.


അധികാരനിഷ്ഠമായ മനസ്സ്
ആശകൾ
പദാർത്ഥനിഷ്ഠമായ മനസ്സ്
അഭിമാനം
ശബ്ദം
സ്പർശം
രൂപം
രസം
ഗന്ധം
ചെവികൾ
ത്വക്ക്
കണ്ണുകൾ
നാവ്
മൂക്ക്
നാദതന്ത്രി
വാക്ക്
കാലുകൾ
നടത്തം
കൈകൾ
പ്രവൃത്തി
ജനനേന്ദ്രിയം
പുനർജ്ജനനം
പായു (Anus)
പുറത്തേക്ക് തള്ളുക

മനുഷ്യൻ എല്ലാ സമയത്തും പലവിധത്തിലുള്ള ഉത്തേജന വസ്തുക്കളുമായി കൂട്ടിമുട്ടിക്കൊണ്ടിരിയ്ക്കുന്നു. ഇവയിൽനിന്നെല്ലാം കിട്ടിക്കൊണ്ടിരിയ്ക്കുന്ന പുതിയ അനുഭവങ്ങളുടെ അവശിഷ്ടം ബുദ്ധിയിൽ സംഭരിയ്ക്കപ്പെടുന്നു. പുതിയതായി ചെന്നുചേരുന്ന ഓരോ പ്രവർത്തനഫലവും, എണ്ണംകൂട്ടുക മാത്രമല്ല ചെയ്യുന്നത്, പ്രത്യുത അവയുമായി കൂടികലർന്ന് ഒന്നായിത്തീരുന്നു. പിന്നീടവയെ പ്രവൃത്തിരൂപത്തിൽ കൊണ്ടുവരുമ്പോൾ, ആ പ്രവൃത്തികൾ ബുദ്ധിയിൽ രൂപംകൊണ്ട വാസനകളെ അനുസരിച്ചായിരിയ്ക്കും. ജീവിതത്തിൽ എല്ലാ സമയത്തും എല്ലാവക്കും ഓരോ തരത്തിലുള്ള വിവിധാനുഭവങ്ങൾ ഉണ്ടായിക്കൊണ്ടിരിയ്ക്കുകയും, അവയൊടെല്ലാം പ്രതിഹനിച്ച് ബാഹ്യരംഗത്ത് പ്രവൃത്തിയ്ക്കുകയും ചെയ്യുന്നു, തന്മൂലം, നാം അറിയാതെതന്നെ കൂടുതൽ കൂടുതൽ മലിനങ്ങളായ വാസനാവശിഷ്ടങ്ങൾ നമ്മളിൽ തന്നെ സംഭരിച്ചുകൂട്ടുന്നു. കഴിഞ്ഞുപോയ സംഭവങ്ങളുടെ അവശിഷ്ടങ്ങളാൽ നമ്മളിലുള്ളതായ ബുദ്ധി ഘനീഭൂതമായി തീരുകയും തൽഫലമായി അത് (ബുദ്ധി) മൂഢവും പ്രകാശരഹിതവും ആയിതീരുകയും ചെയ്യുന്നു. എന്നുമാത്രമല്ല, നമ്മളിൽ എല്ലാവരിലും സദാ തിങ്ങിതിളങ്ങികൊണ്ടിരിയ്ക്കുന്ന ആ ശുദ്ധബോധസ്വരൂപത്തെ മനസ്സിലാക്കുവാനും അറിയുവാനും സാധിയ്ക്കാത്തവിധത്തിൽ നമ്മുടെ ബുദ്ധിയിൽനിന്നും ആ ആദ്ധ്യാത്മിക ചൈതന്യത്തെ മറയ്ക്കപ്പെടുകയും ചെയ്യുന്നു.

മനസ്സിനെ ശക്തിപ്പെടുത്തുവാനുള്ള മാർഗ്ഗം വാസനകളെ നശിപ്പിയ്ക്കുകയാണെന്നാണ് വേദാന്തശാസ്ത്രം അഭിപ്രായപ്പെടുന്നത്. ഞാൻ ഒരു കണ്ണാടിയിൽ നോക്കുമ്പോൾ അതിൽ കാണുന്ന എന്റെ പ്രതിബിംബത്തിൽ എന്റെ മൂക്ക് കാണുന്നില്ലെന്നു വരുകിൽ അതു കണ്ണാടിയുടെ ദോഷംകൊണ്ടാവില്ല. അതിന്റെ മുകളിൽ പാറിപിടിച്ചിരിയ്ക്കുന്ന അഴുക്കു കാരണമായിരിയ്ക്കണം പ്രതിബിംബം തെളിഞ്ഞു കാണുവാൻ സാധിയ്ക്കാതെ വരുന്നത്. ഒരു തുവാലയെടുത്തു ഞാൻ ആ കണ്ണാടി വൃത്തിയാക്കുന്നതോടെ എന്റെ മൂക്ക് എനിയ്ക്കു കാണുവാൻ സാധിയ്ക്കുന്നു. അതുകൊണ്ട് ആ വൃത്തിയാക്കലിനാൽ ഞാൻ പ്രതിബിംബത്തിൽ ഒരു മൂക്ക് സൃഷ്ടിച്ചു എന്നു പറയുവാൻ വയ്യ. നേരെ മറിച്ച്, ആ പ്രതിബിംബത്തിനു തടസ്ഥമായിത്തീന്ന

വസ്തുവിനെ—അതായത് അഴുക്കിനെ—തുടച്ചു നീക്കി പ്രതി ബിംബത്തിൽതന്നെയുള്ളതായ മൂക്കിനെ കൂടുതൽ പ്രകാശിതമാക്കി എന്നുമാത്രമെയുള്ളു. അതുപോലെ, അഭിമാനിയായ മനുഷ്യൻ, തന്റെ ലോകവ്യവഹാരങ്ങളിൽനിന്നുണ്ടായിക്കൊണ്ടിരിയ്ക്കുന്ന ദുർവ്വാസനകളാലും അഹങ്കാരാദിപ്രവൃത്തികളാലും ആത്മചൈതന്യത്തിന്റെ പ്രതിബിംബവസ്തുവായ ബുദ്ധിയെ മലിനപ്പെടുത്തുകയും തദ്വാരാ അവരിൽതന്നെ സ്ഥിതിചെയ്യുന്ന ആ ദിവ്യചൈതന്യപ്രഭാവത്തെക്കുറിച്ച് അറിയുവാൻ സാധിയ്ക്കാതെ വരികയും ചെയ്യുന്നു.

മനസ്സിന്റെ ഈ രണ്ടവസ്ഥാവിശേഷങ്ങളേയും ഒന്നാക്കി, ബുദ്ധിയുടെ നിയന്ത്രണത്തിൻകീഴിൽ കൊണ്ടുവരുന്നതിനുള്ള യോഗനിർദ്ദേശത്തെയാണ് ഗീതയിൽ സൂചിപ്പിച്ചിരിയ്ക്കുന്നത്. ഇതു സാധൂകരിയ്ക്കണമെങ്കിൽ ആശാഹങ്കാരാദികളെ തീരെ അകററണം. അതിനുള്ള മാർഗ്ഗമാണ് ജ്ഞാനയോഗംവഴി ഗീത നമുക്ക പറഞ്ഞുതരുന്നത്.

അടുത്ത പടത്തിൽ കാണുന്നതുപോലെ മനസ്സിന്റെ രണ്ടവസ്ഥകളും ഒന്നിച്ചു ചേരുമ്പോൾ യോഗി തന്റെ പ്രവൃത്തികളിൽ സ്ഥിരനിഷ്ഠനായി, വിവേകപൂർവ്വം ചിന്തിച്ച് ലോകകാര്യങ്ങളിൽ നിർവൃതനായി ബുദ്ധിയിൽ സംഭരിച്ചുവെച്ചിട്ടുള്ള വാസനകളെ ക്ഷയിപ്പിക്കുന്നു. വിവേകപൂർവ്വമുള്ള പ്രവൃത്തികൊണ്ട്, ഒരു വ്യക്തി തന്റെ ബുദ്ധിയെ ദുർവ്വാസനകളിൽനിന്നും മോചിപ്പിച്ച് അതിനെ കൂടുതൽ നിർമ്മലവും പരിശുദ്ധവും ആക്കിതീർക്കുന്നു.

നിഷ്കാമമായി സ്വാർത്ഥലേശമില്ലാതെ, ഏതു പ്രവൃത്തിയും ഈശ്വരാർപ്പണമായി കരുതി കർമ്മത്തിനു വേണ്ടി മാത്രം പ്രവൃത്തിക്കുന്നതായാൽ അന്തഃകരണശുദ്ധി താനെ വന്നുചേരുന്നതാണെന്ന് ശ്രീശങ്കരനെപോലെ മഹാന്മാരായ വ്യാഖ്യാതാക്കന്മാർ എല്ലായ്പ്പോഴും പറയുന്ന ഒരു സംഗതിയാണ്. ആത്മാവിനെ അറിയുവാനുള്ള പരിശ്രമത്തിൽ ഏററവും അത്യാവശ്യമായ ഒന്നാണിത് എന്നാണ് ശ്രീശങ്കരന്റെ അഭിപ്രായം.

ആദ്ധ്യാത്മികമായി നോക്കുന്നതായാൽ, മനസ്സ്, ബുദ്ധിയിൽ സംഭരിച്ചുവെച്ചിട്ടുള്ള വാസനാവശിഷ്ടങ്ങളെ പുറത്തേക്കയയ്ക്കുവാനുള്ള ഒരു രഹസ്യമാർഗ്ഗമാകുന്നു എന്ന് കാണാവുന്ന


DIAGRAM 'B'.
വാസനാവശിഷ്ടങ്ങൾ
നിഷ്കാമം
ശബ്ദം ചെവികൾ
സ്പർശം ത്വക്ക്
രൂപം കണ്ണുകൾ
രസം നാവ്
ഗന്ധം മൂക്ക്
മനസ്സ്
നാക്ക്
കാലുകൾ (Legs)
കൈകൾ (Hands)
ജനനേന്ദ്രിയം
പായു (Anus)
നിഷ്കാമപ്രവൃത്തിവാസനകളെ
പുറത്തേക്കാക്കുന്നത്

താണ്. എന്നാൽ ഈ തത്വം മനസ്സിലാകാതെ ഒരു സാധാരണ മനുഷ്യൻ തന്റെ അജ്ഞതയാൽ ആ മാർഗ്ഗത്തെ ദുരുപയോഗപ്പെടുത്തി തന്നെത്താൻ നാശം വരുത്തിക്കൂട്ടുന്നു. അയാരം സ്വാർത്ഥപൂരിതങ്ങളായ പ്രവൃത്തികളിൽ വ്യാപൃതനായി പുതിയ വാസനകളെ ശേഖരിച്ച് അവയെ അകത്തേക്കെടുക്കുവാനുള്ള മാർഗ്ഗമായിട്ടാണ് മനസ്സിനെ ഉപയോഗിക്കുന്നത്. ജീവൻ കർമ്മവാസനകളെ അവസാനിപ്പിയ്ക്കുവാൻ വേണ്ടി അവനവന്റെ വാസനാഫലമനുസരിച്ച് ശരീരമെടുക്കുന്നു. കർമ്മത്തെ ത്യജിക്കാതെ, ലോകവസ്തുക്കളെ ഉപേക്ഷിക്കാതെ അവയെ ബുദ്ധിപൂർവ്വം വിനിയോഗിച്ച് നിസ്വാർത്ഥമായി സേവനം അനുഷ്ഠിച്ച് എങ്ങിനെയാണ് ഇതേ സംസാരത്തിൽനിന്നു മുക്തനാവുക എന്നുള്ളതിനെക്കുറിച്ചാണ് ഗീതാസന്ദേശം നമുക്കു മനസ്സിലാക്കിത്തരുന്നത്.

ഹിന്ദുമതത്തെക്കുറിച്ച് അന്യഥാ ചിന്തിച്ച് തെററായ ധാരണകളെ വെച്ച് പുലർത്തിവരുന്ന ഇന്നത്തെ സമ്പ്രദായം പോലെതന്നെ മഹാഭാരതയുദ്ധകാലത്തും വിദ്യാസമ്പന്നന്മാരുടെ ഇടയിൽ വൈദികതത്വങ്ങളെക്കുറിച്ച് പല തെററിദ്ധാരണകളും ഉണ്ടായിരുന്നു. ഒരു തത്വശാസ്ത്രം, അത് എത്രതന്നെ ആദർശപരവും മാഹാത്മ്യവും ഉള്ളതായാൽക്കൂടി അതിന്റെ രക്ഷാധികാരികാംക്കു രാജകീയ പരിപാലനം കിട്ടിയില്ലെന്നു വന്നാൽ അതിനു തന്നെത്താൻ നിലനില്ക്കുവാൻ സാധിക്കാതെവരുന്നു. ഒരു രാഷ്ട്രത്തിന്റെ മതസംരക്ഷണം, ആ രാഷ്ട്രത്തിന്റെ ഭരണകർത്താക്കാംതന്നെ ഏറെറടുക്കാതെ, യാതൊരു പരിചയവുമില്ലാത്ത, ജനനംകൊണ്ടു മാത്രം പണ്ഡിതന്മാരെന്നഭിമാനിക്കുന്ന അപണ്ഡിതവൃന്ദങ്ങളുടെ കയ്യിൽ ഏല്പിച്ചുകൊടുത്തതുകൊണ്ട് അവരുടെ ചുമതല നിറവേററി എന്നു ധൈര്യസമേതം പ്രഖ്യാപിയ്ക്കുവാൻ സാധിയ്ക്കുന്നതല്ല. രാഷ്ട്രത്തിന്റെ സംസ്കാരപാരമ്പര്യം ശരിയാംവിധം ജനങ്ങളുടെ മദ്ധ്യത്തിൽ പണ്ഡിതന്മാർ പുലർത്തുന്നില്ലേ എന്ന് നോക്കേണ്ടത് ഏതു് ഭരണഘടനയുടേയും യഥാർത്ഥ ചുമതലയാണ്. രാഷ്ട്രീയ പരിവർത്തനങ്ങളുടെ ചില പ്രത്യേക സന്ദർഭങ്ങളിൽ മതത്തെ സംബന്ധിച്ചിടത്തോളം ഒഴിഞ്ഞുമാറി നില്ക്കുക എന്ന മനോഭാവം സ്വീകരിയ്ക്കുന്നത് ആധുനിക ഭരണത്തിന്റെ ഒരു സമ്പ്രദായമായിത്തീർന്നിട്ടുണ്ട്.

എന്നാൽ രാഷ്ട്രസംസ്കാരാധഃപതനത്തിന്ന് കാരണക്കാരായ അവർ ചരിത്രത്തിന്റെ ദൃഷ്ടിയിൽ മഹാപാതകം ചെയ്ത വലിയ കുററക്കാരായിട്ടാണ് കാണുക.

മഹാഭാരതകാലത്ത്, മതം, പണ്ഡിതന്മാരായ ബ്രാഹ്മണരുടെ പ്രത്യേക കുത്തകയായിരുന്നു. യജ്ഞയാഗാദികർമ്മങ്ങൾ ചെയ്യുവാനും മന്ത്രങ്ങൾ ഉരുവിടുവാനും അവക്ക് അധികാരമുണ്ടായിരുന്നുള്ളു. അവർ പറയുന്നതിനെ ശരിയായി ഗ്രഹിച്ചില്ലെങ്കിലും ബാക്കിയുള്ളവർ വിശ്വസിച്ചുകൊള്ളണമെന്നുണ്ടായിരുന്നു. ധീരതയുടേയും പൌരുഷത്തിൻേറയും കാലമായ മഹാഭാരതകാലത്ത് വേദസത്യങ്ങളെ എങ്ങിനെയാണ് അനുഷ്ഠിച്ചിരുന്നത് എന്ന് ഗീതയിൽകൂടെ നമുക്ക് മനസ്സിലാക്കാവുന്നതാണ്.

അനിയന്ത്രിതമായ മനസ്സ് മാനസിക രോഗങ്ങൾക്ക് എളുപ്പത്തിൽ ഇരയാകുന്നു. എല്ലാവിധ സാംക്രമിക രോഗങ്ങൾക്കും ഉടനടി വിധേയമാകുന്നു. സാമാന്യം വിദ്യാസമ്പന്നനായ ഒരാളായിരുന്നു അർജ്ജുനൻ. മഹാഭാരതത്തിലെ വിസ്തരിച്ചുള്ള പ്രതിപാദനങ്ങളിൽനിന്നും, അതിപ്രധാനമായ ആ യുദ്ധദിവസം ദുർബ്ബലനായ ഒരു ഭ്രാന്തനെപ്പോലെ പെരുമാറിയ അർജ്ജുനൻ വളർന്നുവന്ന പരിതസ്ഥിതിയെക്കുറിച്ച് നമുക്ക് മനസ്സിലാക്കാവുന്നതാണ്. മഹാഭാരതകഥ മുഴുവൻ അറിഞ്ഞില്ലായിരുന്നു എങ്കിൽ നമുക്ക് അർജ്ജുനന്റെ മാനസിക വിഷമത്തെക്കുറിച്ച് ഇത്രയും വിശദമായി അറിയുവാൻ സാധിക്കുകയില്ലായിരുന്നു. അങ്ങിനെയൊരു മാനസിക ഭ്രമം അർജ്ജുനന് ഉണ്ടായിരുന്നില്ല എങ്കിൽ കൃഷ്ണോപദേശവും വായനക്കാർക്ക് ആസ്വദിക്കുവാൻ സാധിക്കുകയില്ലായിരുന്നു. ആ നിലയ്ക്ക് ഗീതതന്നെയാണ് മഹാഭാരതത്തിന്റെ കഴമ്പ് എന്ന് എനിയ്ക്ക് നിസ്സംശയം പറയുവാൻ സാധിയ്ക്കുന്നതാണ്. ദിവ്യമായ ഗീതാസന്ദേശം അതിൽ അടങ്ങിയില്ലായിരുന്നു എങ്കിൽ ഈ ഇതിഹാസം അന്തസ്സും ഓജസ്സും ഇല്ലാത്ത വെറും വിവിധാനുഭവങ്ങളുടെ ഒരു മിശ്രകഥ മാത്രമായേനേ. അതുപോലെ, മഹാഭാരതകഥ മുഴുവനും വിസ്തരിച്ചെഴുതിയില്ലായിരുന്നു എങ്കിൽ ഗീതയും ഒരു തത്വചിന്തകന്റെ വെറും ഒരു പ്രശ്നകവിത മാത്രമായേനേ!

വികാരങ്ങളെ അടക്കുവാനും നിയന്ത്രിക്കുവാനും ഉള്ള പല ഭീകരമാർഗ്ഗങ്ങളും ആധുനിക മനശ്ശാസ്ത്രപണ്ഡിതന്മാർ പ്രതിപാദിച്ചിട്ടുള്ളതായി കാണാം. നമ്മുടെ നിത്യജീവിതത്തിൽ നമ്മുടെ അറിവോടുകൂടി വികാരങ്ങളെ നിയന്ത്രിക്കേണ്ടതായ പല സന്ദർഭങ്ങളും ഉണ്ടാകാറുണ്ട്. നിർബ്ബന്ധിച്ച് അടക്കിവെക്കുന്ന വികാരങ്ങൾ ശക്തിമത്തായ വീര്യത്തെ ഉണ്ടാക്കുകയും അതിനെ പുറത്തു പ്രകടിപ്പിക്കുവാൻ സന്ദർഭം ആരായുകയും ചെയ്യുന്നു. ആ വികാരത്തള്ളിച്ചയെ ശരിയാംവണ്ണം ഉപയോഗപ്പെടുത്തിയില്ലെന്നു വന്നാൽ അതിൻെറ പ്രത്യാഘാതം ആ വ്യക്തിയെ തന്നെ നശിപ്പിക്കുവാൻ പര്യാപ്തമായിത്തീരുന്നു. അർജ്ജുനൻ അങ്ങിനെയുള്ള ഒരവസ്ഥ പ്രാപിച്ചതായി, വിസ്തരിച്ചു പറഞ്ഞിട്ടില്ലെങ്കിലും, അതിയായ വികാരസമ്മർദ്ദനത്താൽ ആണ് അധൈര്യവാനായി പെരുമാറിയത് എന്നു മനസ്സിലാക്കാവുന്നതാണ്.

അർജ്ജുനൻെറ മാനസികഭ്രമത്തിന്നു കാരണങ്ങൾ അന്വേഷിച്ചു പോകേണ്ടതായിട്ടില്ല. തൻെറ ശക്തിയിൽ അഭിമാനിച്ചിരുന്ന അർജ്ജുനൻപോലും, അസത്യങ്ങളും അസന്മാർഗ്ഗികങ്ങളും, നീതികളും നിറഞ്ഞ അന്തരീക്ഷത്തിൽ, സ്വന്തം ബന്ധുക്കളുടെയിടയിൽ ജീവിക്കുവാൻ നിർബ്ബന്ധിതനാവുകയും, സ്വന്തം സഹോദരനായ യുധിഷ്ഠിരൻെറ "എന്തുവന്നാലും സമാധാനം പാലിക്കണം" എന്ന തത്വത്തിന്നു വണങ്ങുകയും ചെയ്തുകൊണ്ട്, അധീരനാവുകയാണ് ചെയ്തത്. അർജ്ജുനൻെറ മനോവികാരങ്ങൾക്ക് അജ്ഞാതവാസക്കാലത്തനുഷ്ഠിച്ച തപശ്ചര്യയിൽകൂടിയാണ് നിർവൃതി കിട്ടിയത്.

അജ്ഞാതവാസത്തിൻെറ അവസാനകൊല്ലം വിരാടരാജാവിൻെറ രാജധാനിയിൽ ജോലിക്കാരായിട്ടാണ് പാണ്ഡവന്മാർ കഴിച്ചുകൂട്ടിയത്. അവിടത്തെ ആളുകളുടെ നിഷ്ഠുരമായ പെരുമാററം അർജ്ജുനൻെറ മനസ്സിൽ പലവിധ വികാരങ്ങളും ഉണ്ടാക്കി. ആ വികാരങ്ങളെ പുറത്ത് പ്രകാശിപ്പിക്കുവാനായി ഒരു സന്ദർഭവും കിട്ടി. ദുര്യോധനൻ, ഇവരെ കണ്ടുപിടിക്കുവാനായി വിരാടരാജാവിൻെറ അടുക്കലേക്കയച്ച സൈന്യങ്ങളോടു യുദ്ധം ചെയ്തു, തൻെറ നിയന്ത്രിക്കപ്പെട്ട വികാരാവേശങ്ങൾക്കു ശമനം നേടി.

വളരെ കഷ്ടപ്പെട്ടും അജ്ഞാതവാസം വിജയകരമാക്കി കഴി

ച്ചുകൂട്ടിയതിനുശേഷം, രാജ്യത്തേയ്ക്കു തിരിച്ചുവന്ന പാണ്ഡവന്മാക്ക് അവരുടെ രാജ്യാവകാശം വകവെച്ചുകൊടുത്തില്ലെന്നു മാത്രമല്ലാ ഒത്തുതീപ്പിനുള്ള വഴികളെല്ലാം നിരാകരിയ്ക്കുകകൂടിയാണുണ്ടായത്. രാജ്യമില്ലെങ്കിൽ അവക്കു താമസിയ്ക്കുവാനായി അഞ്ചുഗ്രഹമെങ്കിലും കൊടുത്താൽ വേണ്ടില്ലെന്നുള്ള സമാധാനപ്രിയനായ യുധിഷ്ഠിരന്റെ അപേക്ഷയെപ്പോലും തള്ളിക്കളയുകയാണുണ്ടായത്. അഹങ്കാരികളായ ദുര്യോധനപ്രഭൃതികൾ യുധിഷ്ഠിരന്റെ അപേക്ഷയെ നിരാകരിച്ചതിനു പുറമെ സൂചി കുത്തുവാനുള്ള സ്ഥലംപോലും കൊടുക്കുകയില്ലെന്നു ശഠിച്ചുപറഞ്ഞു. അങ്ങിനെ യുദ്ധം അനിവാര്യമായിത്തീന്നു.

ദീഘദശിയായ ധൃതരാഷ്ട്രക്കു യോദ്ധാവായ അജ്ജുനന്റെ മാനസികാവസ്ഥ നല്ലപോലെ അറിയുവാനിടവന്നതിനാലായിരിയ്ക്കണം, യുദ്ധത്തിന്റെ തലേദിവസം ഒരു രഹസ്യസന്ദേശവുമായി അദ്ദേഹം ഒരു ചാരനെ അജ്ജുനന്റെ അടുക്കലേയ്ക്കു് ആരുമറിയാതെ അയയ്ക്കുവാൻ ഉദ്യുക്തനായത്. കുസൃതിവാക്കുകൾ അടങ്ങിയ ആ സന്ദേശം അദ്ദേഹത്തിന്റെ മനസ്സിൽ ആപൽക്കരമായ ആശയങ്ങൾ സൃഷ്ടിച്ചു. അവ, നിയന്ത്രിയ്ക്കപ്പെട്ട വികാരങ്ങളിൽനിന്നുടലെടുക്കുന്ന അതിയായ വീര്യത്തെ തെററായ മാഗ്ഗങ്ങളിൽകൂടി നയിയ്ക്കുന്നു. തന്മൂലം ഒരു വലിയ യുദ്ധാഹ്വാനത്തെ നേരിടേണ്ടിവന്ന സമയത്തു മാനസിക വിഭ്രാന്തിയ്ക്കു വശംവദനായി. തലേദിവസം വലിയച്ഛനിൽനിന്നും ലഭിച്ച സന്ദേശവാക്കുകളെത്തന്നെയാണ് അജ്ജുനൻ വീണ്ടും എടുത്തു പറഞ്ഞിട്ടുള്ളത് എന്ന് ആദ്യത്തെ അദ്ധ്യായത്തിൽനിന്നും നമുക്കു മനസ്സിലാവുന്നതാണ്.

ആ അനിഷ്ടസംഭവദിവസം, രണ്ടുഭാഗത്തും സൈന്യങ്ങൾ അണിനിരന്നു തുടങ്ങിയപ്പോൾ അർജ്ജുനൻ തന്റെ സാരഥിയായ, ഭഗവാൻ കൃഷ്ണനോടു രണ്ടു ഭാഗത്തെ സൈന്യങ്ങളേയും ഒന്നവലോകനം ചെയ്യുന്നതിനായി, തന്റെ രഥത്തെ രണ്ടിന്നും നടുവിൽ കൊണ്ടുനിറുത്തുന്നതിനായി ആവശ്യപ്പെട്ടു. എണ്ണത്തിലും വണ്ണത്തിലും വളരെ വലുതായും, മഹാരഥന്മാരായ ഗുരുജനങ്ങളാൽ നേതൃത്വം വഹിച്ചും, പരുന്തിന്റെ ആകൃതിയിൽ, പാണ്ഡവസൈന്യത്തെ വിഴുങ്ങുവാൻ തയ്യാറായി നില്ക്കുകയാണോ എന്നു തോന്നുമാറ് ജാഗ്രതയായി നില്ക്കുന്നതുമായ കൌര

വസൈന്യത്തെ കണ്ടതും, പാണ്ഡവന്മാരുടെ നേതാവായ അജ്ജ്ജുനന്ന് ബുദ്ധിഭ്രമം ഉണ്ടാവുകയാണ് ചെയ്തത്.

ഉത്തേജനങ്ങളുടെ സമ്മർദ്ദനത്താൽ അദ്ദേഹത്തിൻെറ മനസ്സിന്ന് ബുദ്ധിയ്ക്കനുയോജ്യമായ വിധത്തിൽ പ്രവൃത്തിയ്ക്കുവാൻ സാധിക്കാതെ വന്നു. മനസ്സിൻെറ ഈ വ്യത്യസ്ത അവസ്ഥാഭാവങ്ങൾക്കു കാരണം ജീവനിലുള്ള അദ്ദേഹത്തിൻെറ അഭിമാനത്താലും ആശയാൽ ഉണ്ടാകുന്ന ഉല്ക്കണ്ഠയാലും ആകുന്നു. അടക്കി അമർത്തിവെച്ചിരുന്ന വികാരങ്ങളിൽനിന്നും പൊട്ടിപ്പുറപ്പെട്ട ശക്തിമത്തായ വീര്യത്തെ, ധൃതരാഷ്ട്രരുടെ വഴിപിഴച്ച നിർദ്ദേശങ്ങളാൽ ശരിയായ മാർഗ്ഗത്തിൽക്കൂടി അർജ്ജുനന്ന് നയിയ്ക്കുവാൻ സാധിക്കാതെ വന്നു. തൽഫലമായി മഹാനായ ആ നായകൻ പെട്ടെന്നു വികാരഭരിതനായിത്തീരുകയും മനോഭ്രാന്തിയ്ക്കും വിഷാദത്തിന്നും പാത്രീഭൂതനാവുകയും ചെയ്തു.

രോഗിയുടെ മനോവിഭ്രാന്തിയ്ക്ക് 'കൃഷ്ണോപദേശ' ചികിത്സ തികച്ചും ഫലവത്തായിട്ടുണ്ടെന്ന് അവസാനദ്ധ്യായത്തിൽ അർജ്ജുനൻെറ വാക്കിൽനിന്ന് നമുക്ക് മനസ്സിലാക്കാവുന്നതാണ്. അദ്ദേഹം പറയുകയാണ്, "ഇപ്പോൾ എൻെറ മിത്ഥ്യാബോധങ്ങളെല്ലാം അവസാനിച്ചു" എന്ന്. അങ്ങിനെ സ്വബോധം വന്നതോടെ പിന്നീടദ്ദേഹം എങ്ങിനെയാണ് തൻെറ ശൌര്യവീര്യപരാക്രമങ്ങളെ വീണ്ടെടുത്ത് യുദ്ധം ചെയ്തത് എന്ന് ഈ മഹൽഗ്രന്ഥം വായിയ്ക്കുന്ന ഏവക്കും മനസ്സിലാക്കാവുന്നതാണ്.

ഏതാണ്ട് ഒരു വിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ എല്ലാ മനുഷ്യരും ഈ "അർജ്ജുനഭ്രാന്തിയ്ക്ക്" വിധേയരാകുന്നതാണ്. എല്ലാ കാലത്തും എല്ലാവക്കും കിട്ടാവുന്നതായ "കൃഷ്ണോപദേശ" ചികിത്സ അതിന് പററിയ മരുന്നായും തീന്നിട്ടുണ്ട്.

ഗീതയുടെ ഒരു സാരസംഗ്രഹമായ രണ്ടാമദ്ധ്യായത്തിൽ ഭഗവാൻതന്നെ രണ്ടു പ്രത്യേക തരത്തിലുള്ള ചികിത്സാമാർഗ്ഗങ്ങൾ സൂചിപ്പിച്ചിട്ടുണ്ട്. അതിലൊന്നാണ് 'ശൂന്യവാദം'. അതുപ്രകാരം അർജ്ജുനന്ന് തൻെറ മനോബുദ്ധ്യാഭിമാനങ്ങളിൽനിന്നും വളരെ ഉയർന്നതായ ഒരു യാഥാർത്ഥ്യത്തിലേയ്ക്ക് ഉയരുവാൻ സാധിക്കുകയും, മനസ്സിൻെറ ഭയാഭാവങ്ങളെ കുറച്ചെങ്കിലും അകററുവാൻ കഴിയുകയും ചെയ്യുന്നു. അതേ അദ്ധ്യായത്തിൽ

തന്നെ നിഷ്കാമപ്രവർത്തനങ്ങൾകൊണ്ട്, ഒരു വ്യക്തിയിൽ ഉള്ളതായ വാസനകളെ എങ്ങിനെയാണ് ഇല്ലാതാക്കേണ്ടത് എന്നും നമുക്ക് മനസ്സിലാക്കിത്തരുന്നുണ്ട്. അർജ്ജുനൻ ഒരു ക്ഷത്രിയനായതുകൊണ്ട് അദ്ദേഹത്തിൻെറ മനസ്സിൽ രജോഗുണപ്രധാനങ്ങളായ വാസനകളായിരിക്കും കൂടുതലായിരിക്കുക. ആ വാസനകളെ ക്ഷയിപ്പിയ്ക്കുന്നതിന്നായി യുദ്ധംതന്നെ വേണ്ടിവന്നു.

ശ്രീകൃഷ്ണഭഗവാൻ തൻെറ സഖാവിനെ "എഴുന്നേററ് യുദ്ധം ചെയ്യുക" എന്ന് വീണ്ടും വീണ്ടും ഉദ്ബോധിപ്പിച്ചുകൊണ്ടിരിക്കുന്നതായി കാണുന്നുണ്ട്. അങ്ങിനെ പറയുന്നതുകൊണ്ട് ഗീത രാജാക്കന്മാരെ യുദ്ധം ചെയ്യുവാൻ പ്രേരിപ്പിക്കുന്ന ഒരു ഗ്രന്ഥമായി തെററി മനസ്സിലാക്കരുത്. നമ്മുടെ കർമ്മവാസന അനുസരിച്ച് ഉണർന്ന് എഴുന്നേററ് സ്വധർമ്മത്തെ ശരിയാംവണ്ണം ജീവിതത്തിൽ നിറവേററുവാൻ വേണ്ടിയുള്ള ഒരാഹ്വാനം മാത്രമാകുന്നു ഗീത. സ്വധർമ്മാനുഷ്ഠാനം വഴി കർമ്മവാസനകൾ അവസാനിക്കുകയും അന്തഃകരണം പരിശുദ്ധമാവുകയും ചെയ്യുന്നു. ഓരോ ശ്ലോകങ്ങളായി അപഗ്രന്ഥിച്ചു നോക്കുന്നതായാൽ, എങ്ങിനെയാണ് ഭഗവാൻ ഒരേ തത്വത്തെതന്നെ പല വിധത്തിലായി പല വാക്കുകളിലായി വിസ്തരിച്ചു പറഞ്ഞിരിക്കുന്നത് എന്ന് നമുക്ക് കാണാവുന്നതാണ്.

## ഗീത—ഒരു മതഗ്രന്ഥം

ഭരതവംശത്തിൻെറ മാഹാത്മ്യവും അതിൻെറ മഹത്വമേറിയ സാംസ്കാരികാചാരങ്ങളും ചരിത്രകഥകളും മഹാഭാരതം ചിത്രീകരിയ്ക്കുന്നു. ഈ കഥയിൽ ചരിത്രം ആവർത്തിയ്ക്കുന്നതായി കാണാം. ഭരതകുലത്തിൽ അന്ന് ധൃതരാഷ്ട്രരെന്നും പാണ്ഡു എന്നും പേരായ രണ്ടു സഹോദരന്മാരുണ്ടായിരുന്നു എന്നും അതിൽ പാണ്ഡു രാജാവായി എന്നും മററും നാം മനസ്സിലാക്കി കഴിഞ്ഞുവല്ലൊ. ധൃതരാഷ്ട്രർ അന്ധനായിരുന്നതിനാൽ ആഷസമ്പ്രദായപ്രകാരം അദ്ദേഹം രാജാവാകുവാൻ അർഹനായിരുന്നില്ല.

രണ്ടു സഹോദരന്മാരുടേയും മക്കളായ പഞ്ചപാണ്ഡവന്മാരും നൂറൊന്നു കൌരവന്മാരും ഒന്നിച്ചു ഒരേസ്ഥലത്തുതന്നെയാണ് താമസിച്ചുവന്നിരുന്നത്. ഒരേ സാഹചര്യത്തിൽ വളൎന്നുവന്ന് ഒരേതരത്തിലുള്ള വിദ്യാഭ്യാസമാണ് അവൎക്ക് കിട്ടിയി-

രുന്നത് എങ്കിലും, കാലം ചെല്ലുന്തോറും അവരുടെ മനോഭാവങ്ങൾ വ്യത്യസ്തങ്ങളാകുവാൻ തുടങ്ങി. പാണ്ഡവസഹോദരന്മാർ ശരിയായ ആർഷസംസ്കാരത്തോടു യോജിച്ചും മറേറ കൂട്ടർ അധാർമ്മികമാർഗ്ഗങ്ങളോടുകൂടിയവരുമായി. കൌരവന്മാരുടെ അസാന്മാർഗ്ഗിക പ്രവൃത്തികളുടെ ഫലമായി പാണ്ഡവന്മാർക്കും പല കഷ്ടതകളും അനുഭവിക്കേണ്ടിവന്നു. വളരെ കൊല്ലങ്ങൾ കാട്ടിൽ വസിക്കേണ്ടിവന്നതും അവരുടെ കുത്സിതങ്ങളായ പ്രവൃത്തികളുടെ അനന്തരഫലമായിരുന്നു. വനവാസം കഴിഞ്ഞു തിരിച്ചുവന്ന പാണ്ഡവന്മാർ അവരുടെ രാജ്യാവകാശം ചോദിച്ചതോടെ തർക്കങ്ങൾ ഉത്ഭവിക്കുകയും, അതു യുദ്ധത്തിൽ ചെന്നവസാനിക്കുകയും ചെയ്തു. അങ്ങിനെ യുദ്ധം ഒഴിച്ചുകൂടാൻ വയ്യാത്ത ഒരു സംഗതിയായിതീർന്നു.

ഇവിടെവെച്ചാണ് ഭഗവാൻ കൃഷ്ണൻ പാണ്ഡവന്മാരുടെ സഖാവായി രംഗപ്രവേശം ചെയ്യുന്നത്. യുദ്ധം പ്രഖ്യാപിച്ചു. രണ്ടു ഭാഗക്കാരും യുദ്ധഭൂമിയായ കുരുക്ഷേത്രത്തിൽ തങ്ങളുടെ സൈന്യങ്ങളെ അണിനിരത്തി. പാണ്ഡവന്മാരുടെ പടത്തലവനായ അർജ്ജുനൻ തൻെറ തേരാളിയായ ഭഗവാൻ കൃഷ്ണനാൽ തേർതെളിയ്ക്കപ്പെട്ടവനായി യുദ്ധഭൂമിയിൽ പ്രവേശിച്ചു. രണ്ടു ഭാഗത്തുമുള്ള സൈന്യങ്ങളുടെ ബലാബലങ്ങളെ കണ്ടറിയുവാനും ആരെല്ലാമാണ് ശത്രുഭാഗത്ത് നേതാക്കന്മാരായി നില്ക്കുന്നത് എന്നു കാണുവാനും ആയി തൻെറ രഥത്തെ രണ്ടു സൈന്യങ്ങൾക്കും മദ്ധ്യേയായി കൊണ്ടുനിറുത്തി. ഭീഷ്മർ, ദ്രോണർ, കർണ്ണൻ വികർണ്ണൻ തുടങ്ങിയ മഹാരഥന്മാർ എല്ലാവരും കവചധാരികളായി മുൻപന്തിയിൽതന്നെ നില്ക്കുന്നതായികണ്ടു.

ആ വെല്ലുവിളി അർജ്ജുനനെ വല്ലാതെ വിഷമിപ്പിച്ചു. അദ്ദേഹം തരളിതഗാത്രനായി. ദിവ്യായുധമായ ഗാണ്ഡീവം കയ്യിൽനിന്നു കുഴഞ്ഞു വീണു. വിറക്കുന്ന കൈകളോടും വിളർത്ത് പരവശമായ നോട്ടത്തോടും കൂടിയ അർജ്ജുനൻ ഭഗവാനെ നോക്കി ഇപ്രകാരം പറഞ്ഞു "ഞാൻ യുദ്ധംചെയ്യാൻ ആഗ്രഹിക്കുന്നില്ല. ഈ കാണുന്നവരെയെല്ലാം കൊന്നു രാജ്യം ഭരിക്കുന്നതിനേക്കാൾ നല്ലത് ഭിക്ഷയാചിച്ചു ഭക്ഷിയ്ക്കുകയാണ്." എന്നിങ്ങനെ സാധാരണക്കാരായ അജ്ഞാനി മനുഷ്യർ നിസ്സാരമായ വിധത്തിൽ വേദാന്തം സംസാരിയ്ക്കുന്നതുപോലെ അദ്ദേഹ

വും പറഞ്ഞു. ഇതു രക്ഷപ്പെടുവാനുള്ള ഒരു ഒഴിവ് കഴിവ് മാത്രമായിരുന്നു. അദ്ദേഹം തൻെറ ജീവിതധർമ്മത്തെ വെടിഞ്ഞ് ഓടിപ്പോകുവാൻ ആഗ്രഹിച്ചു.

സർവ്വവ്യാപിയും സർവ്വശക്തനും ജ്ഞാനസ്വരൂപനും ആയ ആ ഭഗവാൻ ശ്രീകൃഷ്ണൻ പരമപ്രേമത്തോടുകൂടി അർജ്ജുനനെ നോക്കി മന്ദഹസിച്ചു. ഭഗവാൻ ശ്രീകൃഷ്ണൻ നീലവർണ്ണനായിട്ടാണ് വ്യാസഭഗവാൻ വിവരിച്ചിരിക്കുന്നത്. നീലനിറം അനന്തമായ ബ്രഹ്മസ്വഭാവത്തെ കുറിക്കുന്നതിന് അലങ്കാരോക്തമായി ഉപയോഗിച്ചിരിക്കുയാണിവിടെ. നീലനിറം അനന്തതയെ കുറിക്കുന്നതാകുന്നു. ആകാശം, നീലനിറമാകുന്നു; കടല് നീലനിറമാകുന്നു. അങ്ങിനെ അളക്കുവാൻ കഴിയാത്തതായ വസ്തുക്കളെ നമുക്കു കാണാറാക്കിത്തരുന്നത് നീലനിറത്തിൽ പ്രതിനിധാനം ചെയ്തിട്ടാണ്. അതുപോലെ, മഞ്ഞനിറം ഭൂമിയുടെ നിറം സൂചിപ്പിക്കുന്നതാണ്. ഇതുകൊണ്ടാണ് ശ്രീരാമനേയും ശ്രീകൃഷ്ണനേയും നീലനിറത്തോടുകൂടി മഞ്ഞപ്പട്ടുടുത്തവരായി പ്രതിപാദനം ചെയ്യപ്പെട്ടിട്ടുള്ളത്. അതായത്, അനന്തവും അനശ്വരവുമായ സത്യം, പദാർത്ഥവസ്തുക്കളാൽ അലങ്കരിക്കപ്പെട്ടവനായി ലോകത്തിൽ വിനോദാർത്ഥം വന്നുചേരുന്നു. പുരാണങ്ങളിൽ ഗൂഢാർത്ഥപ്രയോഗങ്ങൾ ഉടനീളം ഉള്ളതായി കാണാം. ഒരു വേദാന്തിക്ക് പുരാണങ്ങളിൽ പ്രതിപാദിക്കുന്ന എല്ലാ വസ്തുക്കളും മഹത്വമേറിയ ആ സത്യത്തിൻെറ—ആ അനശ്വരാത്മാവിൻെറ—ധ്വനികൾ മാത്രമായിട്ടാണ് തോന്നുക.

മഹാഭാരതത്തിൽ പെട്ടെന്നുണ്ടാകുന്ന ഒരു പാത്രീകരണമല്ല അർജ്ജുനൻ. അദ്ദേഹത്തിൻെറ ശൌര്യവീര്യപരാക്രമങ്ങളെക്കുറിച്ചും മഹാമനസ്കതയെക്കുറിച്ചും അത്ഭുതകരമായവണ്ണം ആ ഇതിഹാസത്തിൽ പറഞ്ഞിട്ടുണ്ട്. എന്നിരുന്നാലും, ഗീതയുടെ ആദ്യത്തെ അദ്ധ്യായത്തിൽ അർജ്ജുനനെ ഒരു സാധാരണ മനുഷ്യനെപ്പോലെ പ്രതിനിധീകരിച്ച് അദ്ദേഹത്തോടായിട്ടാണ് പരമഗുരുവായ ഭഗവാൻ കൃഷ്ണൻ തൻെറ ദിവ്യമായ ഗീതോപദേശത്തെ ഗാനം ചെയ്യുന്നത്. യുദ്ധഭൂമിയിൽ അർജ്ജുനന് തൻെറ മനോധൈര്യം നഷ്ടപ്പെട്ട് താറുമാറായിപ്പോവുകയും, വിവേകപൂർവ്വം ചിന്തിച്ച് പ്രവൃത്തിക്കുവാനുള്ള കഴിവ് നഷ്ടപ്പെട്ടുപോവുകയും ചെയ്തു. അങ്ങിനെ മനോവിഭ്രാന്തിക്ക് വശം

വദനായിതീന്ന അജ്ജുനനെയാണ് ഭഗവാൻ കൃഷ്ണൻ വൈദിക സത്യങ്ങളിൽക്കൂടിയുള്ള തൻെറ 'ഹൈന്ദവചികിത്സക്കായി' ഏറെറടുത്തത്.

ഗീതയിലെ പാത്ഥസാരഥിയുടെ ചിത്രീകരണം വളരെ വിശദമായ രീതിയിൽ കഠോപനിഷത്തിൽ വിസ്തരിച്ച് പറഞ്ഞിട്ടുണ്ട്. ഭഗവാൻ കൃഷ്ണൻ കുതിരകളെ മുന്നോട്ട് പോകുവാൻ അനുവദിയ്ക്കാത്ത വിധത്തിൽ കടിഞ്ഞാണുകളെ മുറുക്കി വലിച്ചുപിടിച്ചിരിക്കയാണ്. ശരീരം രഥമായും, അഞ്ചു കുതിരകഠം അഞ്ച് ഇന്ദ്രിയങ്ങളായും, മനസ്സ് കടിഞ്ഞാണായും, ബുദ്ധി സാരഥിയായും, ഞാനെന്ന ജീവൻ രഥസ്ഥനായിട്ടും ആണ് ചിത്രീകരിച്ചിരിക്കുന്നത്. സാരഥി കുടിയനാണെങ്കിൽ, കുതിരകളുടെ കടിഞ്ഞാൺ അഴച്ചുകൊടുക്കുകയും കുതിരകഠം ഇഷ്ടംപോലെ വലിച്ചുകൊണ്ടോടുകയും രഥത്തിനുതന്നെ നാശം സംഭവിക്കുകയും ചെയ്യുന്നു. നേരെമറിച്ച്, സാരഥി ജാഗ്രതയോടുകൂടിയിരിക്കുന്നതായാൽ കടിഞ്ഞാൺ വേണ്ടപോലെ നിയന്ത്രിച്ച് കൊണ്ടുപോകുവാനും കുതിരകളെ നിരത്തിൽക്കൂടി ശരിയാംവണ്ണം ഓടിക്കുവാനും രഥസ്ഥനെ ഉദ്ദിഷ്ടസ്ഥാനത്ത് എത്തിയ്ക്കുവാനും സാധിയ്ക്കുന്നതാണ്. ഈ തത്വത്തെയാണ് കഠോപനിഷത്തിലെ പ്രമാദമായ രഥോപമയിൽക്കൂടി വിശദീകരിയ്ക്കുന്നത്.

ഗീത യഥാത്ഥത്തിൽ എന്താണ് വിവരിയ്ക്കുന്നത്? യുദ്ധക്കളത്തിൽ ഭഗവാൻ കൃഷ്ണൻ അജ്ജുനനെ വിവശനായി, അധൈര്യവാനായി കാണപ്പെടുകയും അദ്ദേഹത്തിൽ വീര്യം ഉണ്ടാക്കി പ്രവൃത്തിക്കുവാൻ പ്രചോദനം കൊടുക്കുകയും ആണ് ചെയ്യുന്നത്. അതായത്, അജ്ജുനന് തൻെറ നഷ്ടപ്പെട്ടുപോയ മനോധൈര്യത്തെ വീണ്ടെടുക്കുവാനും തൻെറ ആന്തരമായ ആത്മസ്വരൂപത്തെ മനസ്സിലാക്കുവാനും സഹായിച്ചു. ഗീതയുടെ അവസാനാദ്ധ്യായത്തിൽ എങ്ങിനെയാണ് പാണ്ഡവന്മാർ പ്രവത്തനസന്നദ്ധന്മാരായത് എന്ന് കാണാവുന്നതാണ്. ഏതൊരധഃപതിച്ച മനുഷ്യനേയും അവൻെറ യഥാത്ഥാവസ്ഥ മനസ്സിലാക്കി കൊടുത്ത് തന്നെത്താനറിയാറാക്കുക എന്നതാണ് ഗീതയുടെ ലക്ഷ്യവും ഉദ്ദേശവും. ആദ്യത്തെ അദ്ധ്യായത്തിൽ അജ്ജുനനാണ് പ്രധാനമായ പ്രതിപാദ്യവിഷയം. മാനസികമായും

ബുദ്ധിപൂർവ്വകമായും ഉണ്ടായ അസ്വസ്ഥതയാൽ അർജ്ജുനന് യുദ്ധക്കളത്തിൽ എന്തു ചെയ്യണമെന്നുതന്നെ അറിയാതായി. അദ്ദേഹം പറഞ്ഞു, "എനിയ്ക്ക് ഏതാണ് ശരി, ഏതാണ് തെററ് എന്ന് വേർതിരിച്ചറിയുവാൻതന്നെ സാധിയ്ക്കുന്നില്ല. എന്റെ ബുദ്ധിതന്നെ മന്ദിച്ചുപോയിരിയ്ക്കുന്നു. വിവേകപൂർവ്വം പ്രവൃത്തിയ്ക്കുവാനുള്ള ബുദ്ധിയും ശക്തിയും ദയവായി എനിയ്ക്കു തന്നാലും, അല്ലാതെ ഒരവസാന തീരുമാനം എടുക്കുവാൻ എനിയ്ക്കു അസാദ്ധ്യമാകുന്നു" എന്ന്. ഇങ്ങിനെ പറഞ്ഞപ്പോൾ ഭഗവാൻ മന്ദസ്മിതോന്മുഖനായി ഒന്നു തിരിഞ്ഞുനോക്കി, അർജ്ജുനനോടായി സംസാരിക്കുകയും തന്റെ ആ പ്രത്യേകതരമായ 'കൃഷ്ണചികിത്സയെ', 'അർജ്ജുനരോഗ', ശമനത്തിന്നായി ഉപദേശിക്കുകയും ചെയ്തു. ഈ 'കൃഷ്ണചികിത്സ' തുടങ്ങുന്നത് ഗീതയിലെ രണ്ടാമദ്ധ്യായം മുതല്ക്കാണ്.

ഏതു രാജ്യത്തായാലും ഒരു വിപ്ലവം ഉണ്ടാകുന്നതായാൽ ആ വിപ്ലവത്തെക്കുറിച്ചുള്ള ഗ്രന്ഥം ഉണ്ടാകാതിരിക്കയില്ല. ഉദാഹരണമായി, റഷ്യയുടേയോ, ജർമ്മനിയുടേയോ, അല്ലെങ്കിൽ ലോകത്തിലുള്ള വേറെ ഏതു രാജ്യത്തിന്റെയോ ചരിത്രം പരിശോധിച്ചുനോക്കുക. റഷ്യയിൽ 'ദാസ് കാപ്പിററാ', എന്ന പുസ്തകമാണെങ്കിൽ ജർമ്മനിയിൽ 'മെയിൻ കാംഫ്', എന്ന ഗ്രന്ഥമാകുന്നു. രാഷ്ട്രീയരംഗത്തായാലും വേണ്ടില്ല, സാമുദായികരംഗത്തായാലും വേണ്ടില്ല, വ്യാവസായികരംഗത്തായാലും വേണ്ടില്ല, ഇവയിൽ ഏതെങ്കിലും ഒരു വിധത്തിൽ ഒരു വിപ്ലവം ഉണ്ടാകുന്നതായാൽ അതിനെക്കുറിച്ചുള്ള ഒരു പുസ്തകം, ഭാവിതലമുറകൾക്കു വഴികാട്ടിയായിരിയ്ക്കുവാൻ, അത്യാവശ്യമാകുന്നു.

സാംസ്കാരികരംഗത്ത് വിപ്ലവം ഇടയ്ക്കിടെ ഉണ്ടായിക്കൊണ്ടിരിക്കുകയും അപ്പോഴെല്ലാം അതിനെക്കുറിച്ചെഴുതുന്ന പുസ്തകങ്ങൾ പ്രചാരത്തിൽ വരികയും ചെയ്യുന്നു. ഉദാഹരണമായി ശ്രീബുദ്ധന്റെ 'ധമ്മപദം', മുഹമ്മദിന്റെ ഖുറാൻ, യേശുക്രിസ്തുവിന്റെ ബൈബിൾ, ഇവയെല്ലാമാണ് ഭാവിതലമുറകൾക്കായി നീക്കിവെച്ചിട്ടുള്ള പുസ്തകങ്ങൾ. ഈ പുസ്തകങ്ങൾ വഴി, നഷ്ടപ്പെട്ടുപോയ സമാധാനരാഷ്ട്രം എങ്ങിനെയാണ് അവർ വീണ്ടെടുത്ത് സന്തുഷ്ടരായത് എന്ന മാർഗ്ഗം അവക്ക് (ഭാവിതലമുറകൾക്കായി) കാണിച്ചുകൊടുക്കുന്നു.

അങ്ങിനെയുള്ള അത്ഭുതകരമായ ഗ്രന്ഥ—പുസ്തകങ്ങളിൽ ഒന്നാകുന്നു ഹൈന്ദവോദ്ധാരണത്തിന്നു് നിദാനമായ ഗീത. ഭഗവാൻ വ്യാസനാണ്, ഗീതയെ തന്റെ കയ്യിലേന്തി ആ വിപ്ലവത്തിന്നു് വഴികാട്ടിയതും അതിനെ നയിച്ചതും. മാത്രമല്ല, യഥാർത്ഥമായ ആ അനശ്വരാവസ്ഥയിൽ എത്തിച്ചേരുവാനുള്ള മാർഗ്ഗമേതാണെന്നു് ലോകൎക്കു കാണിച്ചുകൊടുക്കുകയും ചെയ്തു.

യുദ്ധക്കളത്തിൽ വിഷണ്ണനായി, ജീർണ്ണാവസ്ഥയെ പ്രാപിച്ചു് നില്ക്കുന്നതായ അൎജ്ജുനനേയും, അതേ രഥത്തിൽതന്നെ പ്രശാന്തനായിരിക്കുന്ന ഭഗവാൻ കൃഷ്ണനേയും നാം ഒന്നിച്ചു കാണുന്നു. ഒരു മഹത്തായ ജീവിതതത്വം ഇതിൽ അടങ്ങിയിട്ടുണ്ടു്. ജീവിതത്തിലെ ഒരനശ്വര ചിത്രത്തെ വിപുലമായ രീതിയിൽ നമ്മുടെ മുമ്പിൽ പ്രതിനിധാനം ചെയ്യുന്നു. ഏതോ ഒരൎജ്ജുനൻ അല്ലെങ്കിൽ ഏതോ ഒരു കൃഷ്ണനെ പററിയല്ല മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്നതു്. ഇതു് ലാക്ഷണികമായ ഒരു ചിത്രീകരണമാകുന്നു—അതായതു്, നമ്മുടെ മനസ്സിൽതന്നെ നല്ലതിനേയും ചീത്തയേയും തമ്മിൽ വേർതിരിയ്ക്കുവാനും, സദ്വാസനകളേയും ദുർവ്വാസനകളേയും തമ്മിൽ തിരിച്ചറിയുവാനും ഉള്ള ഒരു മഹാഭാരതയുദ്ധം സദാ നടന്നുകൊണ്ടിരിക്കുകയാകുന്നു. അങ്ങിനെ ഒരു യുദ്ധം എല്ലാ രംഗത്തും, അതു് രാഷ്ട്രീയമായാലും, സാമുദായികമായാലും, ധാൎമ്മികമായാലും, മതപരമായാലും, സാംസ്കാരികമായാലും, ഗൃഹസംബന്ധമായാലും വേണ്ടില്ല, എല്ലായ്പ്പോഴും നടന്നുകൊണ്ടിരിക്കുന്നു. അതിൽ അൎജ്ജുനനെപോലെ വിഭ്രാന്തരായിത്തീരുന്നവർ സങ്കടപ്പെടുകയും നശിയ്ക്കുകയും ചെയ്യുന്നു; കൃഷ്ണനെപോലെയുള്ള ജ്ഞാനികൾ സന്തോഷിയ്ക്കുകയും ലോകം ഭരിയ്ക്കുകയും ചെയ്യുന്നു.

ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ എനിയ്ക്കായാലും നിങ്ങൾക്കായാലും യാതൊരു രക്ഷയുമില്ല. നാം ജീവിച്ചിരിയ്ക്കുന്നിടത്തോളം കാലം വിവാദവസ്തുക്കളുമായി ലോകത്തിൽ കൂട്ടിമുട്ടേണ്ടിവരുന്നതാണ്. മത്സരങ്ങൾ നിറഞ്ഞ പരിതഃസ്ഥിതിയിലാണു് നാം ജീവിയ്ക്കുന്നതു്. ഈ വിവിധാനുഭവങ്ങളേയും ജീവിതപരിവൎത്തനങ്ങളേയും ശരിയാംവണ്ണം വേണ്ടപോലെ കൎമ്മകുശലതയോടെ നേരിട്ടു, ജീവിയ്ക്കുന്നതിന്നാണു് 'ജീവിതകല' എന്നു് പറയുന്നതു്. മതം ആ കല നമ്മെ പഠിപ്പിയ്ക്കുന്നു. മതത്തിന്നു്

കാര്യക്ഷമതയോടെ കൂടിയ ഒരു ജീവിതസമ്പ്രദായം കെട്ടിപ്പടുക്കുവാൻ സാധിക്കുന്നു എങ്കിൽ അതു തികച്ചും ആദരണീയമാകുന്നു. അങ്ങിനെ അല്ലെന്നു വരികിൽ, അത് നിഷ്പ്രയോജനമായിത്തീരുകയും ചെയ്യുന്നു. അതുകൊണ്ടാണ് സമുദായത്തിൽ മതം എപ്പോഴും മാറികൊണ്ടിരിക്കുന്നത്. മതത്തെ തീരെ ഉപേക്ഷിച്ച് നാം നമ്മുടെ പ്രവൃത്തികളെ ചന്തസ്ഥലങ്ങളിലും മററും തുടന്നുകൊണ്ടു പോകുന്നു. അതുകൊണ്ടാണ് ഒരാധുനികമനുഷ്യന് ജീവിതത്തിലെ കഷ്ടതകളെ തരണംചെയ്യേണ്ടത് എങ്ങിനെയാണെന്ന് അറിയുവാൻ കഴിയാതെ വരുന്നത്.

വ്യാസഭഗവാൻെറ കാലത്തും ഇതേമാതിരിയുള്ള ഒരവസ്ഥയാണുണ്ടായിരുന്നത്. അദ്ദേഹം മഹാഭാരതമാകുന്ന കാൻവാസ്സിൽ, നിറപ്പകിട്ടോടുകൂടിയ പാത്രസൃഷ്ടികാം വഴി, രണ്ടു ഭാഗക്കാരായ—നല്ലതും ചീത്തയും ആയ—സൈന്യങ്ങളെ കുരുക്ഷേത്രമായ യുദ്ധക്കളത്തിൽ വരച്ചുകാണിക്കുകയാണ് ചെയ്യുന്നത്. ഇതിൽ കൌരവന്മാർ ലൌകികവും അധാർമ്മികവും ആയ കാര്യങ്ങാംക്കുവേണ്ടിയും, പാണ്ഡവന്മാർ സാംസ്കാരികവും, സദാചാരം, സ്നേഹം, സഹിഷ്ണുത ഇത്യാദികളായ ജീവിതമൂല്യങ്ങാംക്കുവേണ്ടിയും ആണ് നിലകൊള്ളുന്നത്.

ഏതൊരു കാലത്തെ ചരിത്രം പരിശോധിച്ചു നോക്കുന്നതായാലും അവയിൽ വ്യത്യസ്തങ്ങളായ രണ്ട് ആദർശവാദങ്ങാം ഉള്ളതായി കാണാവുന്നതാണ്. നല്ലതും മഹത്വമേറിയതും ആയ മാർഗ്ഗങ്ങാം ആയിരിക്കണം അംഗീകരിക്കേണ്ടത്. മാർഗ്ഗമാണ് പരിണാമത്തേക്കാാം പരിശുദ്ധമായിരിക്കേണ്ടത്. അധാർമ്മികവും പക്ഷപാതപരവും ആയ മാർഗ്ഗമാണ് എടുക്കുന്നത് എങ്കിൽ അതിൻെറ പര്യവസാനം ഒരു വിധത്തിലും നന്നായിരിക്കുകയില്ല എന്നാണ് മഹൽഗ്രന്ഥങ്ങാം പ്രഖ്യാപിക്കുന്നത്. സമുദായത്തിൻെറ മദ്ധ്യത്തിൽ ജീവിക്കുന്ന മനുഷ്യൻ, ബാഹ്യലോകവസ്തുക്കളുമായി എല്ലായ്പ്പോഴും സമ്പക്കം പുലത്തേണ്ടിവരികയാണ്. സാവധാനത്തിൽ അയാാം അധഃപതിക്കുവാൻ തുടങ്ങുകയും, അവസാനം അധാർമ്മികമായ ഒരു ദുഷിച്ച ജീവിതത്തിലേക്കു നയിക്കപ്പെടുകയും ചെയ്യുന്നു. സംസ്കാരം അത്യധികം അധഃപതിക്കുവാൻ തുടങ്ങുമ്പോഴാണ് ഒരു മഹാത്മാവ് ഒരു വേദപുസ്തകവുമായി സമുദായമദ്ധ്യത്തിൽ ആവിർഭവിക്കുകയും ഒരു വിപ്ലവം

ഉണ്ടാക്കിത്തീർക്കുകയും ചെയ്യുന്നത്. ആ വെളിച്ചത്തിൽക്കൂടി നോക്കുമ്പോഴാണ് ഗീത ഒരു വിപ്ലവാത്മകമായ ഗ്രന്ഥമാണെന്നു പറയപ്പെടുന്നത്. അതിൽ പുതുതായി യാതൊന്നുമില്ല. പഴയ സിദ്ധാന്തങ്ങളെതന്നെ മഹാഭാരതകാലത്തെ പരിതഃസ്ഥിതികൾക്കനുയോജ്യമായ വിധത്തിൽ വ്യാഖ്യാനിക്കുക മാത്രമാണ് ചെയ്തിട്ടുള്ളത്.

മനുഷ്യന്റെ പരിണാമചരിത്രത്തിൽ സാംസ്കാരികമായ പുനർനിർവ്വചനം ഇടക്കിടെ ഉണ്ടാകേണ്ടത് അത്യാവശ്യമാണ്. മനുഷ്യൻ അല്ലെങ്കിൽ സമുദായം ജീവനുള്ള ഒരു വസ്തുവാകയാൽ അത് പുരോഗമിക്കാതെ അങ്ങിനെതന്നെയായിരിക്കുമെന്നു ഒരിക്കലും വിചാരിക്കുവാൻ വയ്യ. ശക്തിമത്തായ ഒരു സമുദായം ഇടക്കിടെ മാറേണ്ടത് അത്യാവശ്യമാകുന്നു. അത് ഒരു പുതിയ രൂപം കൈക്കൊള്ളുമ്പോൾ അതിലുള്ള അംഗങ്ങളുടെ സ്വഭാവത്തിന്നും ബുദ്ധിക്കും മനസ്സിന്നും എല്ലാം മാററം സംഭവിക്കുന്നു. ആ മാററത്തിന്നനുസരിച്ചവിധം ഹൈന്ദവസംസ്കാരസിദ്ധാന്തങ്ങളെ പുനർവചനം ചെയ്തില്ലെങ്കിൽ, മതം നശിച്ചുപോകും. അതായത്, സമുദായം പുതിയതായി രൂപം കൊള്ളുമ്പോൾ അതിന്റെ നവങ്ങളായ ജീവിതാദർശങ്ങളുടെ തള്ളിച്ചയാൽ മതം താറുമാറായിപ്പോകുന്നു.

മതം ഒരു മരത്തിന്റെ തൊലിയാകുന്നു. ഒരു രക്ഷിതാവിനെപോലെ മരത്തൊലി അതിന്റെ അകത്തുള്ള എല്ലാ വസ്തുക്കളേയും സംരക്ഷിക്കുന്നു. ഇടക്കിടയ്ക്ക് അകത്തുനിന്നുണ്ടാകുന്ന പ്രചോദനങ്ങൾക്കു മരത്തൊലി സമാധാനം പറയേണ്ടിവരുന്നു. അങ്ങിനെ ചെയ്തില്ലെങ്കിൽ, ഇരുമ്പുവളയംപോലെ മരത്തടിയ്ക്ക് ചുററും കാണുന്ന ആ വളയത്തെ അതിക്രമിച്ചുവരുന്നതായി കാണാം. മരങ്ങൾക്കു അതിരുകവിഞ്ഞു വളരാമെങ്കിൽ, എന്തുകൊണ്ട് സമുദായത്തിന്ന് വയ്യാതാകുന്നു? മഹാത്മാക്കളായ യോഗിവര്യന്മാർ നിലവിലുള്ള മതങ്ങളെ പുനരുത്ഥാനം ചെയ്തു ജീവിപ്പിക്കുവാനായി കാലാകാലങ്ങളിൽ രംഗപ്രവേശം ചെയ്യുന്നു. ഒരു മതവും വേറൊരു മതത്തോട് വിരുദ്ധമല്ല. അധിഷ്ഠാന തത്വങ്ങൾ എല്ലാ മതത്തിന്റേയും ഒന്നുതന്നെയായിരിക്കും. മതാചാര്യന്മാർ അതാത് കാലങ്ങളിൽ വന്ന് സമയത്തിന്ന് അനുയോജിച്ച വിധത്തിൽ പഴയ ജീവിതമൂല്യ തത്വങ്ങളെതന്നെ

പുതിയ നിറത്തിൽ നിർവ്വചനം ചെയ്തുകൊടുത്ത് എങ്ങിനെയാണ് ആ മതസിദ്ധാന്തങ്ങളെ ജീവിതാനുഷ്ഠാനത്തിൽ കൊണ്ടുവരേണ്ടത് എന്ന് അനുഭവപൂർവ്വം പറഞ്ഞുകൊടുക്കുന്നു.

മഹാഭാരതകാലത്ത്, ഒരു തികഞ്ഞ ക്ഷത്രിയനും, വേദാന്തവിജ്ഞാനിയും, ഹൈന്ദവാചാരങ്ങളേയും സമ്പ്രദായങ്ങളേയും നല്ലപോലെ അറിയുന്നവനും ആയ അർജ്ജുനനുപോലും യുദ്ധാഹ്വാനത്തെ നേരിടേണ്ടിവന്നു. അങ്ങിനെയുള്ള ഒരു അതിപ്രധാനമായ ഘട്ടത്തിൽ, ദൃഢചിത്തനും അചഞ്ചലനും ആയ അർജ്ജുനനുകൂടി ആത്മാഭിമാനത്തിലുണ്ടാകുന്ന അധൈര്യത്താൽ എന്തുചെയ്യണമെന്നറിയാതെ വിവശനായി തീരുകയാണുണ്ടായത്. അദ്ദേഹത്തിന് തന്റെ മനോധൈര്യം നഷ്ടപ്പെട്ടുപോയി. ആ സമയത്താണ് ഭഗവാൻ കൃഷ്ണൻ അദ്ദേഹത്തെ 'അനാര്യ' എന്ന് സംബോധനചെയ്തത്—അതായത്, ഒരു യഥാർത്ഥ ഹിന്ദു ആപത്തുകൾ നേരിടുമ്പോൾ ഒരിയ്ക്കലും അധൈര്യവാനാവുകയില്ല എന്ന് യുക്തിയുക്തമായി പറഞ്ഞു മനസ്സിലാക്കികൊടുക്കുന്നു. ഭഗവാൻ കൃഷ്ണൻ വൈദിക സിദ്ധാന്തങ്ങളെ കുറേശ്ശ അങ്ങിനെ അർജ്ജുനന് പറഞ്ഞുകൊടുത്തു നഷ്ടപ്പെട്ടുപോയ വീര്യത്തെ വീണ്ടെടുക്കുവാൻ സഹായിയ്ക്കുന്നു. ചുരുക്കം പറയുന്നതായാൽ, മനുഷ്യനിലുള്ള ദിവ്യവും അനശ്വരവും ആയ സത്തയെ കണ്ടറിയുവാനുള്ള മാർഗ്ഗങ്ങളാണ് ഗീതയിലെ പ്രതിപാദന വിഷയം.

അദ്ധ്യായം 1

## ഗീതാമാത്രകൾ

ഹൈന്ദവ സാഹിത്യകാരന്മാരെപോലെ ലോകത്തിലുള്ള വേറൊരു ജനവിഭാഗത്തിന്നും ഇത്രയും പ്രായോഗികമായ വിധത്തിൽ നാടകീയ രസാനുഭൂതിയോടുകൂടിയ താത്വിക സിദ്ധാന്തങ്ങളെ പ്രതിപാദിയ്ക്കുവാൻ സാധിച്ചിട്ടില്ല. ഹിമാലയൻ സാനുപ്രദേശത്തിലെ പ്രശാന്തരമണീയമായ അന്തരീക്ഷത്തിൽ ഏകാന്തമായ വിജനസ്ഥലത്തു ഗുരുവും ശിഷ്യനുംകൂടിയിരുന്നുള്ള സംവാദങ്ങളെ ക്രോഡീകരിച്ചെടുത്തവയാണ് ഉപനിഷത്തുക്കൾ. ഗീതയിലാകട്ടെ, ഏററവും ഉന്നതങ്ങളും ഉത്തരോത്തരങ്ങളും ആയ ഹൈന്ദവ തത്വസംഹിതകൾ, രണഭൂമിയുടെ ഭീകരങ്ങളായ

പശ്ചാത്തലത്തിൽക്കൂടിയാണ് സവിസ്തരം ഉന്നയിയ്ക്കപ്പെട്ടിട്ടുള്ളത്. യുദ്ധരംഗത്തിലെ സംഘട്ടന മർദ്ദനങ്ങളുടേയും സ്പന്ദനങ്ങളുടേയും വീർപ്പുമുട്ടലുകളുടേയും മദ്ധ്യത്തിൽ നിന്നുകൊണ്ടാണ് ശ്രീകൃഷ്ണൻ പുരുഷധർമ്മത്തെക്കുറിച്ചുള്ള തന്റെ സന്ദേശത്തെ അർജ്ജുനന് ഉപദേശിച്ചുകൊടുക്കുന്നത്.

ഗീതയിലെ പാത്രരചനയിൽ മാത്രമല്ല ആ അനശ്വര സംഗീതത്തിന്റെ ഓരോ വരികളിലും ലാക്ഷണികമായ അർത്ഥത്തെ വീക്ഷിയ്ക്കുവാൻ അത്യന്തം പ്രയത്നിയ്ക്കുന്ന അല്പം ചില വിമർശകന്മാരും ഇല്ലെന്നില്ല. അന്തരാർത്ഥം കണ്ടുപിടിയ്ക്കുവാനുള്ള ഇത്തരം സമുദ്ധതരായ വിദ്വാന്മാരുടെ പരിശ്രമഫലമായി ഗീതയ്ക്ക് അതിന്റെ സ്വാഭാവികമായ രചനാഭംഗി നഷ്ടപ്പെടുകയാണുണ്ടായിട്ടുള്ളത്. മഹാഭാരതകർത്താവായ വേദവ്യാസൻ, വേദസന്താനമായിരുന്നു എന്നുള്ളതിനു സംശയമില്ല. വൈദിക സാഹിത്യത്തിലെ നിഗൂഢാർത്ഥ പ്രയോഗശൈലിയെ നല്ലവണ്ണം മനസ്സിലാക്കിയിട്ടുള്ള അദ്ദേഹവും തന്റെ പുരാണ കൃതികളിൽ കുറച്ചെല്ലാം ആ ലാക്ഷണിക പ്രയോഗങ്ങൾ ഉപയോഗിച്ചിട്ടുണ്ട്. മഹാഭാരതം മുഴുവൻ വേദാന്ത തത്വങ്ങളെ സ്വഭാവപാത്രീകരണങ്ങൾ വഴി സൂചിപ്പിയ്ക്കുകയാണു ചെയ്യുന്നത്.

നൂററൊന്നു കൌരവന്മാരെ, മനുഷ്യരിലുള്ള വിവിധ ആസുരീക ഭാവങ്ങളായിട്ടാണ് പ്രതിനിധീകരിച്ചിരിയ്ക്കുന്നത്. പാണ്ഡവന്മാരെ സൽസ്വഭാവങ്ങളോടാണുപമിച്ചിരിയ്ക്കുന്നത്. കർമ്മരംഗത്ത് പ്രവേശിച്ചിരിയ്ക്കുന്ന ഏതു മനുഷ്യഹൃദയത്തിലും ഏതു സമയത്തും മഹാഭാരതയുദ്ധംതന്നെയാണു നടന്നുകൊണ്ടിരിയ്ക്കുന്നത്. ദുർവ്വാസനകളെ നിരവധിയും ശക്തി കൂടിയതും ആയ കൌരവസൈന്യങ്ങളോടും, ശുഷ്ക്കവും വിരളവും ആയ സദ്വാസനകളെ പാണ്ഡവസൈന്യങ്ങളോടും ആയിട്ടാണ് തുല്യപ്പെടുത്തിയിരിയ്ക്കുന്നത്. ഏതൊരു വ്യക്തിയും ആന്തരമായി ഒരാത്മപരിശോധന നടത്തുന്നതായാൽ, ദുർവ്വാസനകളോടു മല്ലിട്ടു ജയിയ്ക്കുവാനുള്ള സദ്വാസനകളുടെ വിരളമായ എണ്ണം കണ്ട് അർജ്ജുനനെപോലെ വിവശനായി തീരാതിരിയ്ക്കയില്ല.

സദ്വാസനകൾ ഒരാളിൽ എത്രതന്നെ കുറഞ്ഞാലും അവയെ വേണ്ടപോലെ നിയന്ത്രിച്ച്, ആത്മനാഥനായ ശ്രീകൃഷ്ണന് എല്ലാ കാര്യത്തിലും നേതൃത്വംകൊടുത്ത് പ്രവൃത്തിയ്ക്കുന്നതായാൽ

അയാളിൽ ഉള്ള നിരവധി മൃഗീയ വാസനകളെ എളുപ്പ ത്തിൽ കീഴടക്കാവുന്നതാണ് എന്നുള്ള ഹൃദയസ്പർശിയും ആശാപൂ ർണ്ണവും ആയ സന്ദേശം മഹാഭാരതകഥയിൽ അടങ്ങിയിരിയ്ക്കുന്ന തായി നമുക്കു കാണാം.

ഗീതയെ കൂലങ്കഷമായി അപഗ്രഥിച്ച് പഠിയ്ക്കുന്ന ഒരു വിദ്യാൎത്ഥിയ്ക്ക് അതു വായിയ്ക്കുമ്പോൾ രഥത്തെ സൂചിപ്പിച്ചെഴു തിയിരിയ്ക്കുന്ന കഠോപനിഷത്തിലെ വരികളെ ഓൎമ്മവരാതിരിയ്ക്കു യില്ല. വേദങ്ങളിലേയും പ്രത്യേകിച്ച് ഉപനിഷത്തുക്കളിലേയും പ്രധാനപ്പെട്ട പദ്യങ്ങൾ ഉച്ചരിയ്ക്കുവാൻ അറിയാത്തതായ ഒരൊററ വ്യക്തിപോലും ഇല്ലാത്ത അക്കാലത്തായിരുന്നു വ്യാസൻ മഹാഭാരതം എഴുതിയത്. അതുകൊണ്ട് ഏതൊരു യുവാവും ഗീത പാരായണം ചെയ്യുന്നവസരത്തിൽ, കഠോപനിഷ ത്തിൽ യമധൎമ്മരാജാവ് നചികേതസ്സിന്ന് പറഞ്ഞുകൊടുക്കുന്ന വരികളെ അനുസ്മരിയ്ക്കാതിരിയ്ക്കുയില്ല.

മഹത്വമേറിയ രഥോപമയിൽക്കൂടി സ്ഥൂലവും ആദ്ധ്യാ ത്മികവും ആയ വേദാന്തസാധനാസിദ്ധാന്തങ്ങളെ ഏററവും ഫലപ്രദമാകുന്ന വിധത്തിൽ വിസ്തരിച്ചിട്ടുണ്ട്. ദേഹത്തെയാ ണ് രഥമാക്കിയിരിയ്ക്കുന്നത്. രഥത്തെ വലിച്ചുകൊണ്ടോടുന്ന 5 കുതിരകളെ വിഷയേന്ദ്രിയങ്ങളായും സങ്കല്പിയ്ക്കപ്പെട്ടിരിയ്ക്കു ന്നു. വിവേകത്തോടുകൂടിയ ബുദ്ധിയാണ് ആദൎശവാനായ സാ രഥി. അദ്ദേഹം ബലശാലികളായ കുതിരകളെ തൻെറ നിയ ന്ത്രണത്തിൻകീഴിൽ കൊണ്ടുവരികയും തന്മൂലം രഥത്തെ ശരി യായ മാൎഗ്ഗത്തിൽക്കൂടി കൊണ്ടുപോകുവാൻ സാധിയ്ക്കുകയും രഥ സ്ഥനായ ജീവനെ അതിൻെറ ഉദ്ദിഷ്ടസ്ഥാനമായ പരമാനന്ദാ നുഭൂതിയിൽ എത്തിചേൎക്കുകയും ചെയ്യുന്നു. കഠോപനിഷത്ത് പഠിച്ചു കഴിഞ്ഞ ഒരു വിദ്യാൎത്ഥിയ്ക്ക് ഗീതയുടെ ഈ പശ്ചാത്തല വിവരണം വായിയ്ക്കുമ്പോൾ, പാൎത്ഥസാരഥിയുടെ ആ ചിത്രം, സാധാരണക്കാൎക്കു തോന്നാത്തതായ, ഒരു മഹൽസന്ദേശത്തെ സൂചിപ്പിയ്ക്കുന്നതായിട്ടാണ് തോന്നുക.

ജനനാൽതന്നെ അന്ധനായ ധൃതരാഷ്ട്രക്കും, ഭൎത്താവിൻെറ നിസ്സാഹായതയിൽ സഹതപിച്ച് സ്വന്തം ഇഷ്ടപ്രകാരം കണ്ണുകെട്ടി യിരുന്നിരുന്ന ഗാന്ധാരിയ്ക്കുംകൂടി ഉണ്ടായ കൌരവസഹോദര ന്മാരെയാണ് ഓരോ വ്യക്തിയിലും ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന

ദുർവ്വാസനകളും മൃഗീയവികാരങ്ങളും ആയി പ്രതിഫലനം ചെയ്തിരിയ്ക്കുന്നത്. വളരെ അർത്ഥവത്തായും സന്ദർഭോചിതമായും ഉള്ള ഒരു തത്വം ഈ പാത്രനിരൂപണങ്ങളിൽ വ്യാഖ്യാതാക്കന്മാർക്കു കാണുവാൻ കഴിഞ്ഞിട്ടുണ്ടത്രെ!

സത്യാവസ്ഥയെ അറിയാത്തതിനാലുണ്ടാകുന്ന അജ്ഞാനാന്ധതയിൽനിന്നുടലെടുക്കുന്ന മനസ്സ്, അന്ധയല്ലെങ്കിലും അന്ധയെന്നു നടിയ്ക്കുന്ന ബുദ്ധിയോടു ചേർന്നാൽ (വാസ്തവത്തിൽ മനസ്സിനു കാണുവാൻ വയ്യാത്തതിനെ ബുദ്ധിയ്ക്ക് കാണുവാൻ സാധിയ്ക്കുമെങ്കിലും) ഉണ്ടാകുന്ന ദുർവ്വാസനകളുടെ ശക്തിയാൽ മനസ്സിനെ നിരവധി ക്രൂരകൃത്യങ്ങളും പാപങ്ങളും ചെയ്യുവാൻ പ്രേരിപ്പിയ്ക്കുന്നു.

ഒരു യഥാർത്ഥസാധകൻ, തൻെറ വിവേകബുദ്ധിയുടെ നേതൃത്വത്തിൽ, ആത്മവികസനത്തിന്നായി ആദ്ധ്യാത്മികരംഗമായ ധർമ്മക്ഷേത്രത്തിലിറങ്ങുമ്പോൾ ഉയർന്നതും താഴ്ന്നതും ആയ വാസനകൾ ആ വ്യക്തിയുടെ മുമ്പിൽ യുദ്ധത്തിന്നായി അണിനിരക്കുകയും അയാൾ ആ രണ്ടു ശക്തികളുടേയും ഇടയിൽ ചെന്നു നിന്നു ശത്രുക്കളെ പരിശോധിച്ചറിയുകയും ചെയ്യുന്നു. തന്നിൽ തന്നെയുള്ള ആ വ്യത്യസ്തമനോഭാവങ്ങളോട് ആ വ്യക്തി താദാത്മ്യം പ്രാപിയ്ക്കുന്നില്ല. അങ്ങിനെ അന്തർമ്മുഖനായി ധ്യാനത്തിൽ ലയിയ്ക്കുമ്പോൾ ജീവന് അസുഖകരങ്ങളായ വിചാരങ്ങളും അനുഭവങ്ങളും ഉണ്ടാകുകയും ആത്മീയമായ ആ സാഹസകൃത്യത്തിൽ വിജയം കരസ്ഥമാക്കുവാൻ സാധിയ്ക്കാതെ വരികയും ചെയ്യുന്നു.

സാധകൻെറ ഈ പ്രത്യേക തരത്തിലുള്ള മനസ്ഥിതിയെയാണ് ഗീതയിലെ ആദ്യത്തെ അദ്ധ്യായത്തിൽ അർജ്ജുനൻെറ വിവശാവസ്ഥയിൽക്കൂടി എത്രയും തന്മയത്വത്തോടുകൂടി പ്രതിപാദിച്ചിരിക്കുന്നത്.

തുടക്കത്തിൽത്തന്നെ വരാൻപോകുന്ന സംഗതികളുടെ സൂചന തരിക എന്നത് സംസ്കൃതസാഹിത്യത്തിൻെറ ഒരു പ്രത്യേക രീതിയാണ്. പുസ്തകത്തിൻെറ അധിക ഭാഗവും വിവിധ അഭിപ്രായങ്ങളെക്കുറിച്ചും ആശയങ്ങളെക്കുറിച്ചും ചർച്ച്ചെയ്തതിന്ന് ശേഷം, അവസാനം തുടക്കത്തിൽ പറഞ്ഞുവെച്ച വിഷയത്തെ

ശാസ്ത്രോക്തമായ രീതിയിൽ ചുരുക്കി പറഞ്ഞവസാനിപ്പിക്കുന്നു. അതുപോലെ, ഗീതയെടുത്ത് നോക്കുമ്പോഴും ആ ദിവ്യഗാനം 'ധർമ്മം' എന്ന വാക്കുകൊണ്ടു തുടങ്ങി 'എന്റെ' എന്ന പ്രയോഗത്തിൽ അവസാനിപ്പിക്കുന്നതായി കാണാം. അതുകൊണ്ട് ഗീതയിലെ ഉള്ളടക്കം 'എന്റെ ധർമ്മം' എന്നുള്ളതാകുന്നു എന്ന് തീരുമാനിക്കുന്നു.

ഹൈന്ദവശാസ്ത്രത്തിൽ 'ധർമ്മം' എന്ന പദം വളരെ അർത്ഥവത്തായ ഒന്നാണ്. രക്ഷിക്കുക, നിലനിർത്തുക എന്നർത്ഥമുള്ള 'ധൃ' എന്നതിൽ നിന്നാണ് ഇത് ഉടലെടുത്തിരിക്കുന്നത്. സാധാരണയായി, മതപരമായ കർമ്മാനുഷ്ഠാനങ്ങൾ ചെയ്യുക, സദാചാരപ്രവർത്തനങ്ങൾ ചെയ്യുക, ദാനധർമ്മാദികൾ, സാധുസേവനം ഇത്യാദികൾ ചെയ്യുക, ഇവയെല്ലാമാണ് 'ധർമ്മം' എന്ന വാക്കിനാൽ അറിയപ്പെടാറ്; എന്നാൽ സംസ്കൃതത്തിൽ ഉദ്ദേശിക്കുന്ന അതിന്റെ യഥാർത്ഥമായ അർത്ഥം ഇതുകൊണ്ടൊന്നും കിട്ടുന്നില്ല. "യാതൊന്നാണോ ഒരു വസ്തുവിനെ അതാക്കി തീർക്കുന്നത്, അതാകുന്നു ധർമ്മം" എന്നുള്ള വ്യാഖ്യാനമാണ് എനിക്ക് ഏററവും സ്വീകാര്യമായി തോന്നിയിരിക്കുന്നത്.

ഒരു വസ്തുവിന്റെ പ്രത്യേക സ്വഭാവത്തെ കാണിക്കുന്നതാണ് ധർമ്മം; അല്ലാതെ സദാചാരാനുഷ്ഠാനങ്ങൾ മുതലായവ മാത്രമല്ല, എന്ന് മനസ്സിലാക്കേണ്ടതാണ്. ഉദാഹരണമായി ഒരു തണുത്തു ഇരുണ്ട സൂര്യനെ കാണുവാൻ അസാദ്ധ്യമാകുന്നു; അതിന്റെ ധർമ്മം ചൂടും വെളിച്ചവും ആകുന്നു. അതുപോലെ ലോകത്തിൽ പ്രഭാവത്തോടുകൂടി നമുക്ക് ജീവിക്കണമെന്നുണ്ടെങ്കിൽ, നാം നമ്മുടെ സ്വഭാവത്തിന്നനുസരിച്ച് ജീവിക്കണം. "എന്റെ ധർമ്മം എനിക്ക്" എന്നാണ് ഗീത വിശദീകരിക്കുന്നത്.

പ്രഥമപുരുഷൻ ഷഷ്ഠിവിഭക്തിയിൽ എഴുതിയിരിക്കുന്നതുകൊണ്ടു, പതിനെട്ടദ്ധ്യായത്തോടു കൂടിയ ഈ ദിവ്യഗീത നമ്മുടെ തന്നെ അന്തരാത്മാവിനോടുള്ള ഉപദേശമായിട്ടാണ് കരുതേണ്ടത്. ഓരോ ഗീതാവിദ്യാർത്ഥിയും അതിലെ തത്വങ്ങളെ തന്റെ പ്രായോഗിക ജീവിതത്തിലേയ്ക്ക് പകർത്തി ജീവിക്കേണ്ടതാണെന്നും അതു സൂചിപ്പിക്കുന്നു.

അദ്ധ്യായം 2

## 'സാംഖ്യയോഗം'

'സാംഖ്യയോഗം' എന്ന പേരിനാൽ അറിയപ്പെടുന്ന ഈ അദ്ധ്യായത്തിൽ, വേദാന്തതത്വങ്ങളെക്കുറിച്ച് വളരെ വിപുലമായ രീതിയിൽ പ്രതിപാദനം ചെയ്തിട്ടുണ്ട്. ആദ്യത്തെ പത്തു ശ്ലോകംകൊണ്ട് ശ്രീകൃഷ്ണപ്രഭാവത്തിന്ന്, അർജ്ജുനൻ ഏതുവിധം ആത്മാർപ്പണം ചെയ്തു എന്നാണ് കാണിക്കുന്നത്.

പതിനൊന്നാമത്തെ പദ്യം മുതൽ 46–ാമത്തെ പദ്യം വരെ സാംഖ്യയോഗത്തെ കുറിച്ചാണ് പറഞ്ഞിരിക്കുന്നത്. വെറും സാംഖ്യശാസ്ത്രത്തെക്കുറിച്ചല്ല, പ്രത്യുത "ഏതു തത്വശാസ്ത്രത്തിലേയും യുക്തിവാദചിന്തകളെ"യാണ് സാംഖ്യയോഗം കൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത് എന്ന് മനസ്സിലാക്കേണ്ടതാണ്. 47–ാം ശ്ലോകം മുതൽ 60–ാമത്തെ ശ്ലോകം വരെ കർമ്മയോഗത്തെക്കുറിച്ച്, സാരമായ വിധത്തിൽ പ്രതിപാദിച്ചിട്ടുണ്ട്. ഇതിന്റെ പ്രതിഫലനം ഗീതയിൽ ഉടനീളം കാണാവുന്നതാണ്. 61–ാമത്തെ ശ്ലോകം മുതൽ 70–ാമത്തെ ശ്ലോകം വരെ ഭക്തിയോഗത്തെക്കുറിച്ചും, 71 മുതൽ 72 വരെ സന്ന്യാസയോഗത്തെക്കുറിച്ചും, മൊത്തമായി പ്രസ്താവിച്ചിട്ടുണ്ട്. അതുകൊണ്ട് രണ്ടാമദ്ധ്യായത്തെ ഗീതയുടെ ഒരു സംഗ്രഹമായി കൂടി കരുതാവുന്നതാണ്.

വേദശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള പൂർണ്ണത്വപ്രാപ്തി വിവിധ മാർഗ്ഗങ്ങളായ ജ്ഞാനം, ഭക്തി, കർമ്മം എന്നിവയെക്കുറിച്ചെല്ലാം ഗീതയിൽ പ്രതിനിധാനം ചെയ്തിട്ടുള്ളതായി നമുക്ക് കാണാം. കർമ്മോപാസനാപരിശീലനങ്ങളിൽക്കൂടിയാണല്ലോ ഉപനിഷത്തുക്കളിൽ പറഞ്ഞിട്ടുള്ളതായ ആത്മാനുഭൂതിയിൽ എത്തിച്ചേരുന്നത്. എന്നാൽ മനുഷ്യർ ഇതൊന്നും ഗ്രഹിക്കാതെ ഇവ മൂന്നും—ജ്ഞാനം, ഭക്തി, കർമ്മം—പരസ്പരവിരുദ്ധങ്ങളാണെന്ന് തെററിദ്ധരിച്ച് അന്യോന്യം കലഹിക്കുന്നു. പൌരാണിക കാലത്തെ ഹിന്ദുമതം ഇങ്ങിനെയൊരവസ്ഥയിലെത്തിയ സമയത്താണ് വ്യാസഭഗവാൻ രംഗപ്രവേശം ചെയ്തത്. അദ്ദേഹം ഗീതയിൽ എല്ലാ തരക്കാരായ ചിന്തകന്മാരുടേയും സാധകന്മാരു

ടേയും സംശയങ്ങാംക്കം അന്ധവിശ്വാസങ്ങാംക്കം നിവത്തിയു ണ്ടാക്കികൊടുക്കുവാൻ ശ്രമിച്ചിട്ടുണ്ട്.

എന്നാൽ ഈ തത്വം മനസ്സിലാക്കാതെ പല ആധുനിക വിമശ്കന്മാരും ഗീതാത്ഥത്തെ പലവിധത്തിൽ വ്യാഖ്യാനിച്ചു കാണുന്നു. ഗീതാരഹസ്യത്തിൽ പറയുന്നത് "കമ്മത്താൽ അന്തഃ കരണശുദ്ധി വരുത്തി ഭക്തിയാൽ മനസ്സിനെ പാകപ്പെടുത്തി കിട്ടുന്ന ജ്ഞാനമാകുന്നു സമ്പൂണ്ണതയുള്ള മാഗ്ഗം" എന്നാകുന്നു. മററു ചിലർ അഭിപ്രായപ്പെടുന്നത്, "ഭക്തിയാകുന്നു ഗീതയിലെ സാരം" എന്നാകുന്നു. വേറെ ചിലർ "അല്ലാ, ജ്ഞാനംതന്നെ യാണ് അതിലെ ഉള്ളടക്കം എന്നും അതുകൊണ്ട് അത് സന്യാസിമാക്ക് മാത്രം പററിയതാണെന്നും" ആണ് അഭിപ്രായപ്പെടുന്നത്. വാസ്തവത്തിൽ ഇവയെപ്പററിയും അതിലധികവും ഗീതയിൽ പ്രസ്താവിച്ചിട്ടുണ്ട്; എല്ലാററിൻേറയും ഒരു സാരസംഗ്രഹം ഈ അദ്ധ്യായത്തിൽത്തന്നെ നമുക്ക് കാണാവുന്നതാണ്.

അദ്ധ്യായം 3

## കമ്മയോഗം

യുദ്ധംചെയ്യാതെ സവ്വവും ത്യജിച്ച് കാട്ടിൽ പോയി ഒരു സന്യാസിയുടെ ജീവിതം നയിക്കുവാനാണ് താൻ തീച്ച്പ്പെടുത്തിയിരിക്കുന്നത് എന്നുള്ള അജ്ജുനൻെറ അഭിപ്രായത്തെ ഇതുവരെ ശ്രീകൃഷ്ണൻ തീവ്രവും യുക്തിയുക്തവും ആയി ഖണ്ഡിക്കുകയാണ് ചെയ്തത്. ഒരു സന്ദഭത്തിൽ അദ്ദേഹം പറയുകയുണ്ടായി, "അജ്ജുനൻെറ ധമ്മം ഫലത്തെ ഇച്ഛിക്കാതെ കമ്മം ചെയ്യുകയാണെന്ന്." അതുമല്ല, "അകമ്മത്തോട് ഒരിക്കലും ആസക്തനാവരുത്" എന്നും അദ്ദേഹം മുന്നറിവു കൊടുത്തിട്ടുണ്ട്. രണ്ടാമദ്ധ്യായത്തിൻെറ അവസാനത്തിൽ, ഇതൊന്നും കൂടാതെ, അദ്ദേഹം ജ്ഞാനമാഗ്ഗത്തിൻെറ പ്രാധാന്യതയെക്കുറിച്ച് വിസ്തരിച്ച് പറഞ്ഞുകൊടുക്കുന്നതായി കാണാം. വാസ്തവം പറയുകയാണെങ്കിൽ, ഈ വിവിധ മാഗ്ഗങ്ങളിൽ ഏതൊന്നിനെയാണ് തൻെറ അദ്ധ്യാത്മപുരോഗതിക്ക് സ്വീകരിക്കേണ്ടത് എന്നറിയാതെ അജ്ജുനൻ വല്ലാതെ വിഷമിച്ചു.

ഹൈന്ദവതത്വശാസ്ത്രത്തെ ഗുരുശിഷ്യസംവാദത്തിൽക്കൂടിയാണ് ഉപനിഷത്തുക്കളിൽ പ്രതിപാദിച്ചിരിക്കുന്നത്. ലോക

ത്തിലുള്ള വേറെ ഏതൊരു മതഗ്രന്ഥങ്ങളിലും ഹിന്ദുമതഗ്രന്ഥ ളിലേതുപോലെ തുറന്ന സംശയങ്ങരം ചോദിയ്ക്കുവാനുള്ള സ്വാതന്ത്ര്യം ഒരു ശിഷ്യന് ഒരു ഗുരുവിന്റെ അടുക്കൽ ഉള്ളതായി നാം കാണുകയില്ല.

വേദാന്തം ഒരു മതഗ്രന്ഥമായതുകൊണ്ട് അതു പഠിയ്ക്കു വാനും അറിയുവാനും വരുന്ന ബുദ്ധിമാന്മാരായ ശിഷ്യന്മാരെ അവയെ വെറും കണ്ണടച്ചു വിശ്വസിപ്പിയ്ക്കുവാൻ ശ്രമിക്കാതെ, സ്വീകരിക്കാവുന്നതാണെന്ന് യുക്തിയുക്തമായി തെളിയിപ്പിക്കു കയാണ് ഋഷിവര്യന്മാരായ നമ്മുടെ ആചാര്യന്മാർ ചെയ്തിരി യ്ക്കുന്നത്. അവർ സംശയങ്ങളെ തമ്മിൽ ചർച്ചചെയ്യുവാൻ ക്ഷണിയ്ക്കുകയാണ് ചെയ്യുക. അന്യോന്യം ഉണ്ടാകുന്ന ഇത്തരം ചർച്ചാസന്ദർഭങ്ങരം ശിഷ്യന്റെ ബുദ്ധി വളരുവാനും, തന്മൂലം ഉറങ്ങികിടന്നിരുന്ന ആത്മീയചൈതന്യം കൂടുതൽ കൂടുതൽ ശോഭിയ്ക്കുവാൻ തുടങ്ങുന്നതിനും സന്ദർഭം കൊടുക്കുന്നു. ഉപനി ഷത്തിലെ ശൈലിയ്ക്ക് മാററം വരാത്ത വിധത്തിൽതന്നെയാണ് കവിയും ചിന്തകനും ആയ വ്യാസൻ ഗീത എഴുതിയിരിക്കുന്നത്.

രണ്ടാം അദ്ധ്യായം വിവേകപൂർവ്വം വായിച്ചു മനനം ചെയ്യു ന്ന ഏതു വിദ്യാർത്ഥിയ്ക്കും, മൂന്നാമദ്ധ്യായത്തിൽ അർജ്ജുനനാൽ ഉന്നയിയ്ക്കപ്പെട്ട സംശയം തോന്നാതിരിയ്ക്കയില്ല. രണ്ടാമദ്ധ്യാ യത്തിൽ ഭഗവാൻ വാദവിഷയമായെടുത്ത വിവിധ മാർഗ്ഗങ്ങളിൽ ഏതൊന്നിനെ സ്വീകരിച്ചാലാണ് ആ പരമാനന്ദാനുഭൂതിയിൽ ലയിച്ചു ചേരുവാൻ സാധ്യമാക്കിത്തരുക എന്നതിനെക്കുറിച്ച് ഓരോരുത്തരിലും സംശയം ജനിപ്പിയ്ക്കാതിരിയ്ക്കയില്ല. ഒരേ ഒരു മാർഗ്ഗം എന്ന് പറയപ്പെട്ടതു, ജ്ഞാനമാർഗ്ഗമാണോ, അതോ കർമ്മ മാർഗ്ഗമാണോ, അതോ രണ്ടുംകൂടിയതാണോ, അതോ സർവ്വസംഗ പരിത്യാഗമാണോ, ഏതാണിതിൽ ഒരാരം സ്വീകരിയ്ക്കേണ്ടതായ മാർഗ്ഗം. മുൻ പ്രസ്താവിച്ചപോലെ, വിവേകപൂർവ്വം ജീവിതം നയിയ്ക്കണമെന്നാഗ്രഹിയ്ക്കുന്ന ഒരാരംക്കു മാത്രമേ ഇത്തരം സംശ യങ്ങരം ഉണ്ടാവുകയുള്ളു.

ശ്രീശങ്കരന്റെ അഭിപ്രായപ്രകാരം വേദശാസ്ത്രങ്ങളിൽ പറഞ്ഞ പ്രകാരമുള്ള കർമ്മത്യാഗവും യഥാക്രമം ഒരു സാധകൻ അനുഷ്ഠിയ്ക്കേണ്ടത് അത്യാവശ്യമാണെന്നാണ്. സാധാരണ യായി ഏതൊരാരംക്കും ഉണർന്നിരിയ്ക്കുന്ന സമയം ഒരു മിനിററ

നേരമെങ്കിലും മനോബുദ്ധീന്ദ്രിയങ്ങൾകൊണ്ടു പ്രവൃത്തിയ്ക്കാതിരിയ്ക്കുവാൻ സാധിയ്ക്കുന്നതല്ല. പ്രവർത്തനം നിലയ്ക്കുക എന്നതു മരണത്തിന്റെ ലക്ഷണമാകുന്നു. അതുകൊണ്ടു ജനനംതൊട്ട് മരണംവരെ പ്രവൃത്തിയ്ക്കേണ്ടത് അത്യാവശ്യമാണ്.

അജ്ഞാനത്താൽ ജാത്യാ ഉണ്ടാകുന്ന നമ്മുടെ ആശകളാലും അഭിമാനങ്ങളാലും പ്രേരിതരായിട്ടു നാം പ്രവൃത്തിതരാകുന്നു. ഈ വിഷയാശകളെവെച്ചു വളർത്തിക്കൊണ്ടു സന്തോഷത്തെ തേടുകയും, നിമിഷമാത്രയ്ക്കായി കിട്ടുന്ന ആ സന്തോഷത്തിന്നു വേണ്ടി അററമില്ലാത്ത സങ്കടങ്ങളേയും തീരാത്ത വാസനകളേയും ശേഖരിയ്ക്കുകയുമാണവർ ചെയ്യുന്നത്. പുതുതായിങ്ങനെ സംഭരിയ്ക്കുന്ന വാസനകളെയാണ് പിന്നീട് പ്രവർത്തനംവഴി ബാഹ്യരംഗത്ത് ചെയ്തുതീക്കുന്നത്.

വാസനകൾ വദ്ധിയ്ക്കുന്തോറും പ്രവർത്തന രംഗത്തിനുള്ള ആവശ്യം കൂടുകയും തദ്വാരാ വ്യക്തി കൂടുതൽ അഹങ്കാരിയാവുകയും ചെയ്യുന്നു. അഹങ്കാരം വദ്ധിയ്ക്കുന്തോറും ആവശ്യങ്ങളും കൂടുന്നു. അന്തമില്ലാത്ത ഇപ്രകാരമുള്ള വിഷയവാസനകളിൽ നിന്നും രക്ഷപ്പെടുവാനുള്ള മാർഗ്ഗം കർമ്മമാർഗ്ഗമാകുന്നു. നിസ്വാത്ഥസേവനങ്ങൾ ഉള്ളതായ വാസനകളെ തീരെ നശിപ്പിയ്ക്കുന്നു.

വൈദികകാലത്ത്, ജീവിതത്തിന്റെ പരിമിതമായ ഭാവനയിൽ, കർമ്മത്തിനെ മതപരമായ യാഗാദ്യനുഷ്ഠാനങ്ങൾ എന്നായിരുന്നു വ്യാഖ്യാനിച്ചിരുന്നത്. യാഗം, യജ്ഞം, പൂജ ഇത്യാദി കർമ്മാനുഷ്ഠാനങ്ങൾ വളരെ കാലം നിരന്തരമായി ചെയ്തുകൊണ്ടിരുന്നാൽ മനഃശുദ്ധി താനേ വന്നുചേരുന്നതാണ്. അതായത്, മനസ്സിലെ വിവിധ ചിന്തകളെ ഏകീകരിച്ച് ഒരേ ചാലിൽക്കൂടി നയിയ്ക്കുവാൻ സഹായിയ്ക്കുന്നതാണ്. അങ്ങിനെ നിയന്ത്രിതമായ ഒരു മനസ്സുകൊണ്ടു മാത്രമെ നമുക്ക് ആത്മജ്ഞാനമാർഗ്ഗത്തിൽ വിജയം കൈവരുത്തുവാനും ആത്മാനുഭൂതിയിൽ നിർവൃതനാകുവാനും സാധിയ്ക്കുകയുള്ളൂ.

വ്യാസഭഗവാന്റെ കാലത്തെ ആവശ്യമനുസരിച്ചാണ് ഗീത എഴുതപ്പെട്ടിരിയ്ക്കുന്നത്. പഴയ ആചാരങ്ങളും സമ്പ്രദായങ്ങളും ചൈതന്യരഹിതങ്ങളായിത്തീന്നു. അങ്ങിനെയുള്ള ഒരു സംസ്കാരത്തിന്നു ജീവപ്രചോദനം കൊടുക്കുവാൻ എങ്ങിനെ

യാണ് സാധിക്കുന്നത്? ഗീതയിൽകൂടി വൈദികതത്വങ്ങളെ, അദ്ദേഹം ജീവിച്ചിരുന്ന ആ കാലത്തെ ജനങ്ങളുടെ രുചിക്കും സമയത്തിനും അറിവിനും അനുസരിച്ചു പറഞ്ഞു മനസ്സിലാക്കുകയാണ് ചെയ്തിരിക്കുന്നത്. ഒരു യോദ്ധാവായ അർജ്ജുനൻ പടക്കളത്തിൽ ഇറങ്ങി, അനാചാരങ്ങളേയും ദുർന്നടപടികളേയും പോഷിപ്പിക്കുന്നതിനുവേണ്ടി, അണിനിരന്നു നിന്നിരുന്ന ശത്രുസൈന്യങ്ങളെ വീക്ഷിച്ചു. ആ സമയത്ത്, ആദ്ധ്യാത്മിക പുരോഗതിക്കുവേണ്ടി, ആ യോദ്ധാവ് മതാനുഷ്ഠാനങ്ങളിൽ (Ritualism) പ്രവൃത്തിക്കുകയാണ് ചെയ്യുന്നത് എങ്കിൽ അദ്ദേഹത്തിന് തന്റെ ധർമ്മം ത്യജിക്കേണ്ടിവരും!

മതാനുഷ്ഠാനം മാത്രമാണ് ഏററവും മഹത്തായ മാർഗ്ഗം എന്നാണെങ്കിൽ, പരമമായ ജീവിതലക്ഷ്യപ്രാപ്തിക്കുവേണ്ടി ആർക്കും ഒരിക്കലും പ്രയത്നിക്കേണ്ടിവരികയില്ല. ഗീതയിൽ വേദസിദ്ധാന്തങ്ങളെ കൂടുതൽ വിപുലമായ രീതിയിൽ പറഞ്ഞിരിക്കുന്നു എന്നേയുള്ളു. ഏതൊരു പ്രവൃത്തിയും സന്മനസ്സോടും നിസ്വാർത്ഥതയോടും പ്രേമത്തോടുംകൂടി ചെയ്യുന്നതായാൽ അത് ത്യാഗമായി തീരും എന്നു ശ്രീകൃഷ്ണൻതന്നെ അദ്ദേഹത്തിന്റെ ദിവ്യഗീതയിൽ വെളിപ്പെടുത്തിയിട്ടുണ്ട്.

വൈദികയാഥാർത്ഥ്യങ്ങളെ ആധുനിക മനുഷ്യർ രസിക്കുന്ന മട്ടിൽ പ്രതിപാദനം ചെയ്തിരിക്കുന്ന ഒരു ദിവ്യ സന്ദേശമാണ് ഗീത എന്നതിന് പുറമെ, അതു നായകനായ അർജ്ജുനനിലുള്ള മാനസിക വൈഷമ്യങ്ങളേയും വിഷാദത്തേയും, ഈ അദ്ധ്യായത്തിലെ ആദ്യത്തെ ശ്ലോകംകൊണ്ട്, കാണിക്കുന്നുണ്ട്. ഏത് തരത്തിലുള്ള മാനസികവികാരത്തിനാണ് അർജ്ജുനൻ വശംവദനായത് എന്നും നമുക്കതിൽനിന്ന് മനസ്സിലാകുന്നുണ്ട്. ബുദ്ധിഭ്രമം ബാധിച്ച ഒരു രോഗിയെക്കുറിച്ച് ആധുനികശാസ്ത്രം പറയുന്നത് "അയാൾക്കു യാഥാർത്ഥ്യവുമായുള്ള എല്ലാ സമ്പർക്കവും നഷ്ടപ്പെട്ടുപോകുന്നു. തന്റെ വ്യക്തിത്വവും പരിതസ്ഥിതിയും മറന്ന് അനിയന്ത്രിതമായി പെരുമാറുന്നു. ഒരു സ്വപ്നലോകത്തിലാണ് താൻ താമസിക്കുന്നത് എന്നാകുന്നു ഭാവന. അയാൾക്കു പല വിധത്തിലുമുള്ള മിഥ്യാപവാദങ്ങളും ഉണ്ടാകാം. അയാൾ കേൾക്കുന്നതിനേയും കാണുന്നതിനേയും തെററായി വ്യാഖ്യാനിച്ചു എന്നും വരാം. ഇല്ലാത്തതായ വസ്തുക്കൾ കാണുകയും

കോംക്കുകയും രുചിയ്ക്കുകയും ചെയ്യു എന്നും വരാം". എന്നാകുന്നു.

സ്വമേധയാലുണ്ടാകുന്ന മിത്ഥ്യാബോധങ്ങാംക്കും അന്ധവിശ്വാസങ്ങാംക്കും വശംവദനായിത്തീന്ന അജ്ജുനൻ, അദ്ദേഹത്തിൻെറ സഖാവും തേരാളിയും ആയ ഭഗവാൻ കൃഷ്ണൻെറ ജ്ഞാനോപദേശത്തിന്ന് മുമ്പിൽ മുട്ടുകുത്തിയെങ്കിലും, ആ സാരഥിയുടെ വാക്കുകാം പെട്ടെന്നങ്ങോട്ടാസ്വദിക്കുവാൻ അദ്ദേഹത്തിന്ന് സാധിച്ചില്ല.

വ്യസനാക്രാന്തനായ അദ്ദേഹത്തിൻെറ മനസ്സിന്നു ശരിയായ മാഗ്ഗം ഏതാണെന്നു ചിന്തിച്ചു പ്രവൃത്തിയ്ക്കുവാൻപോലും സാധിയ്ക്കാതെയായി. ഏതായാലും അദ്ദേഹം നീചമായ ഈ ഭ്രാതൃവധം ചെയ്യുവാൻ തയ്യാറല്ലെന്നു തീരുമാനിച്ച്, ആ തീരുമാനത്തെ ന്യായീകരിയ്ക്കുവാനായി, യുക്തങ്ങളാണെന്നു തോന്നുന്നതായ വാദങ്ങാം പറയുവാൻ തുടങ്ങി. അജ്ജുനൻ സ്വാഭാവികമായ തൻെറ ഈ അഭിപ്രായത്തോടു യോജിച്ചുതന്നെ നിന്നു. എങ്കിലും ശ്രീകൃഷ്ണസംവാദത്തെ വളരെ ശ്രദ്ധാപൂവ്വം കേട്ടുകൊണ്ടിരുന്നു. പ്രധാനമായി വല്ല തെററും അതിൽ കണ്ടുപിടിയ്ക്കുവാൻ സാധിച്ചെങ്കിലോ എന്നു വിചാരിച്ചും, അല്ലെങ്കിൽ തൻെറ സ്വാഭിപ്രായത്തിന്നു വല്ല ആലംബവും അതിൽനിന്നു കിട്ടിയെങ്കിലോ എന്നുദ്ദേശിച്ചും ആയിരുന്നു അങ്ങിനെ ശ്രദ്ധയോടെ ഇരുന്നിരുന്നത്.

തൻെറ തീരുമാനത്തിന്നു വിഘ്നമായിതോന്നുന്ന എല്ലാ വാദങ്ങളേയും സമ്പൂണ്ണമായ അവജ്ഞയോടെ വീക്ഷിച്ചുകൊണ്ടിരുന്ന അജ്ജുനന് ശ്രീകൃഷ്ണൻെറ സംവാദം ഒട്ടുംതന്നെ സ്പഷ്ടമായി തോന്നിയില്ല. ഒരു സ്ഥലത്തു ഭഗവാൻ കമ്മം ജ്ഞാനത്തിന്ന് ചവടെയാണെന്നു സൂചിപ്പിച്ചിട്ടുണ്ട്. എന്നാൽ അതേ സംവാദത്തിൽത്തന്നെ ത്യാഗമാഗ്ഗത്തെക്കുറിച്ച് മുക്തകണ്ഠം പ്രശംസിച്ചും പറയുന്നുണ്ട്.

ഇതെല്ലാം പറയുന്ന സമയത്തും അജ്ജുനൻ തൻെറ ഭീരുത്വത്തിൽ, സഖാവും തത്വവിത്തും ആയ ശ്രീകൃഷ്ണനിൽനിന്നും അനുമോദനാദരങ്ങാം കിട്ടുമെന്ന് ആശിച്ചിരിയ്ക്കയായിരുന്നു. എന്നാൽ നിർഭാഗ്യവശാൽ അദ്ദേഹത്തിൻെറ വാക്കുകളിൽനിന്നും തൻെറ നിശ്ചയത്തിനനുകൂലമായ ഒന്നുംതന്നെ അജ്ജുനന് ലഭി

ച്ചില്ല. പക്ഷേ സംവാദത്തിനിടയിൽ, ചില പ്രത്യേക സന്ദർഭങ്ങളിലെ പ്രതിപാദനങ്ങളിൽക്കൂടി അർജ്ജുനൻെറ ധർമ്മത്തെ വെടിയുവാനുള്ള തീരുമാനം മഹത്വമേറിയതാണെന്നു സൂചിപ്പിക്കുകയാണോ എന്നു തോന്നുമാറ് അദ്ദേഹം പറയുന്നതായി തോന്നിയിരുന്നു. എങ്ങിനെയെന്നാൽ, അചഞ്ചലനായ പ്രാജ്ഞൻെറ മാഹാത്മ്യത്തെക്കുറിച്ച് ഭഗവാൻ വിസ്തരിച്ചു പറയുന്നുണ്ട്. ആ സമയത്ത് അർജ്ജുനന് "ഇതാകുന്നു ഞാൻ യഥാർത്ഥത്തിൽ ആവശ്യപ്പെട്ടത്" എന്നു പറയുവാൻ തോന്നിപ്പോയി. അതേ സമയത്ത് അതേ സംവാദത്തിൽത്തന്നെ അർജ്ജുനനെക്കൊണ്ടു നിർബ്ബന്ധിച്ചു ശത്രുക്കളുടെ മുമ്പിലേയ്ക്ക് ആയുധങ്ങൾ ധരിച്ചു പോകുവാനും യുദ്ധം ചെയ്യുവാനും പ്രേരിപ്പിയ്ക്കുന്നതായും കാണുന്നുണ്ട്. ഇങ്ങിനെയുള്ള പരിതസ്ഥിതിയിൽ, അർജ്ജുനൻ തൻെറ സാരഥിയോട് അന്യോന്യം വിരുദ്ധങ്ങളായ ഇപ്രകാരമുള്ള ഉപദേശംകൊണ്ട് എന്തിനാണ് ശ്രോതാക്കളെ വിഷമിപ്പിയ്ക്കുന്നത് എന്നു ഉറന്നു ചോദിയ്ക്കുന്നതു സ്വാഭാവികമാകുന്നു.

അദ്ധ്യായം 4

## ജ്ഞാനത്തിൽ കർമ്മത്യാഗം

അദ്ധ്യാത്മലോകത്ത് നവങ്ങളായ ആശയങ്ങൾക്കു യാതൊരു വിധത്തിലുള്ള പ്രോത്സാഹനവും കിട്ടുന്നതല്ല. ഏതൊരാശയത്തിൻേറയും അധിഷ്ഠാനം വൈദികസിദ്ധാന്തങ്ങൾ ആയിരിയ്ക്കണം. എന്നാൽ മാത്രമേ എത്രതന്നെ യുക്തിയുക്തവും ബുദ്ധിപൂർവ്വകവും ആയാൽകൂടി ആർഷസംസ്കാരത്തിൻെറ ഒരു വിഭാഗമായ ബ്രഹ്മവിദ്യയിൽ അവയ്ക്കു സ്ഥാനം കിട്ടുകയുള്ളു. നവീനാദർശത്തിൻെറ വ്യാഖ്യാതാവ് സംസ്കാരപാരമ്പര്യത്തിന്നു ഹാനിതട്ടാത്ത വിധത്തിൽ കാലത്തിന്നനുയോജ്യമായ വിധം നിറംകൊടുത്തു പ്രായോഗികരംഗത്തിലേയ്ക്കു കൊണ്ടുവരേണ്ടതാണ്.

ഗീതയിലെ മൂന്നാമദ്ധ്യായത്തിൻെറ അവസാനത്തിൽ പറഞ്ഞിരിയ്ക്കുന്ന 'കർമ്മയോഗം', പ്രകൃത്യാ വിപ്ലവകരവും ശ്രീകൃഷ്ണൻെറ ബുദ്ധിയിൽനിന്ന് ഉടലെടുത്തതും ആയ ഒരാശയമായി തോന്നുമായിരിയ്ക്കാം. അതിനാൽ ആർഷസംസ്കാരത്തിൻെറ സന്താനമായ അർജ്ജുനന്ന് ആദ്യം അത്ര സ്വീകാര്യമായി തോന്നിയില്ല. അർജ്ജുനനെ ശരിയായ യാഥാർത്ഥ്യം—അതായത്

വൈദികതത്ത്വം ഭിന്നമായ ഒരു പുതിയ കണ്ടുപിടുത്തമല്ല എന്നുള്ള തത്ത്വം—മനസ്സിലാക്കികൊടുക്കുന്നതിനു ഭഗവാൻ തീവ്ര പ്രയത്നം ചെയ്തിട്ടുള്ളതായി ഈ അദ്ധ്യായത്തിൽ കാണാവുന്നതാണ്.

അതുമല്ല, ഒരു ഗുരുനാഥൻ തന്റെ അനുഭവസ്മരണകളിൽ നിന്നും ആത്മോന്നതിയ്ക്കുള്ള ചില പ്രത്യേക മാർഗ്ഗങ്ങളെ ഊന്നിപ്പറയുന്ന സമയത്തെല്ലാം അസമർത്ഥരായ സാധകർ അവരുടെ ഉദ്ദേശത്തെ തെററായി മനസ്സിലാക്കി പരമലക്ഷ്യത്തിലെത്തിച്ചേരുവാൻ ഭാഗികമായ ഒരു മാർഗ്ഗനിർദ്ദേശം മാത്രമായ അതിനെ, യഥാർത്ഥലക്ഷ്യപ്രാപ്തിയായി മനസ്സിലാക്കി പ്രവൃത്തിയ്ക്കുന്നു. അങ്ങിനെയുള്ള തെററിദ്ധാരണകളെ നീക്കുവാനായിട്ടാണ് നാലാമദ്ധ്യായത്തിൽ, അദ്ദേഹം ജ്ഞാനമാർഗ്ഗത്തിന്റെ ശ്രേഷ്ഠതയെക്കുറിച്ചും, അതു മാത്രമാണ് യഥാർത്ഥ ആത്മസാക്ഷാത്കാരത്തിലെത്തിച്ചേർക്കുവാനുള്ള ഏകമാർഗ്ഗം എന്നും ശങ്ക കൂടാതെ പ്രസ്താവിച്ചിരിയ്ക്കുന്നത്. ആ കവാടത്തിലെത്തിച്ചേരുന്നതിന് ഓരോരുത്തർക്കും അവരവരുടെ കഴിവുകൾ അനുസരിച്ചുള്ള മാർഗ്ഗങ്ങൾ സ്വീകരിയ്ക്കാവുന്നതാണ്. പക്ഷേ ദിവ്യദർശനം വേണമെന്നാഗ്രഹിയ്ക്കുന്ന എല്ലാവരും ജ്ഞാനയോഗമാകുന്ന കവാടത്തിൽക്കൂടെ അകത്തു പ്രവേശിയ്ക്കേണ്ടതത്യാവശ്യമാണ്. ശ്രീശങ്കരന്റെ അഭിപ്രായം ജ്ഞാനമാർഗ്ഗം മാത്രമാണ് ഗീതയിലെ പ്രധാന വിഷയം എന്നാകുന്നു.

മതേതരശാസ്ത്രം ആർക്കും ആരേയും പഠിപ്പിയ്ക്കുവാൻ സാധിയ്ക്കുന്നതാണ്. അതിന്റെ പഠനത്തിന്ന് പ്രത്യേകങ്ങളായ യാതൊരു നിബ്ബന്ധങ്ങളോ നിബന്ധനകളോ ഇല്ല. ഗുരുശിഷ്യന്മാർ തമ്മിലും സ്നേഹവിശ്വാസങ്ങൾ വേണമെന്നില്ല. ഗുരുനാഥന്മാർ വെറും അറിവ് പ്രദാനം ചെയ്യുന്ന ഉപകരണങ്ങൾ എന്നേ ശിഷ്യന്മാർ കരുതേണ്ടതുള്ളു. അവരുടെ സാന്നിദ്ധ്യം വാസ്തവത്തിൽ ഒരു ബോർഡിന്റേയോ കസേരയുടേയോപോലെയുള്ള ബോധം മാത്രമേ ശിഷ്യന്മാരിൽ ഉളവാക്കുന്നുള്ളു. ഉദാഹരണമായി ഇന്നത്തെ കോളേജുകളിലേയും മററും സ്ഥിതി നോക്കുക!! നേരെമറിച്ച്, ഒരു സാംസ്കാരികവും, ധാർമ്മികവും, നീതിശാസ്ത്രപരവും ആയ ഒരു ശാസ്ത്രം ശിഷ്യന്മാർക്ക് പറഞ്ഞുബോധിപ്പിച്ചുകൊടുക്കണമെങ്കിൽ, നിശ്ചയമായും അവർ സ്നേഹഭക്തിവിശ്വാസ

ങ്ങളോടുകൂടി ഗുരുവിനെ ചെന്നാശ്രയിക്കേണ്ടതാണ്. ഇങ്ങിനെയുള്ള മനോഭാവത്താൽ മാത്രമെ നമുക്കദ്ദേഹവുമായി അടുക്കുവാനും, ആ പരിതസ്ഥിതിയോടനുയോജിക്കുവാനും, സാധിക്കുകയുള്ളു. ഗുരുവിൻെറ ദിവ്യസന്ദേശങ്ങളെ നമ്മളിലേയ്ക്ക് പകത്തുവാൻ നിശ്ചയമായും മുൻപ്രസ്താവിച്ച ഗുണങ്ങളാൽ മാത്രമേ സാധിക്കുകയുള്ളു.

വൃന്ദാവനത്തിലെ ഗോപകുമാരനായ ശ്രീകൃഷ്ണനെ തൻെറ ഒരു സഖാവായി മാത്രമാണ് അജ്ജുനൻ കരുതിയിരുന്നത്. അടുത്ത പരിചയം വെറുപ്പ് ഉണ്ടാക്കിയില്ലെങ്കിലും, അതു സുപരിചിതനോടുള്ള നമ്മുടെ ആദരവിനും മതിപ്പിനും കുറവ് സംഭവിക്കാതിരിക്കയില്ല, നിശ്ചയംതന്നെ. അജ്ജുനൻെറ മനസ്സിൽ കൃഷ്ണൻെറ നേരെ കൂടുതൽ ബഹുമാനവും ആദരവും വരുത്തുവാനുള്ള ഒരുദ്ദേശവുംകൂടി ഈ അദ്ധ്യായത്തിനുള്ളതായി കാണാവുന്നതാണ്. ആയതിലേയ്ക്കായി, അദ്ദേഹം ഇവിടെ തൻെറ ദിവ്യവും സർവ്വവ്യാപകവും ആയ ചൈതന്യരൂപം കുറച്ചൊന്നു പുറത്തുകാട്ടുന്നു.

കർമ്മയോഗം വഴിക്ക്, ഒരു വ്യക്തി മനോബുദ്ധ്യുപകരണങ്ങളുടെ ഏകീകരണം മുതലായ ആദ്യത്തെ പതനങ്ങളെ സ്വായത്തമാക്കി കഴിഞ്ഞാൽ പിന്നീടു യഥാർത്ഥ തത്വത്തെ അറിയുവാനും ഏകാഗ്രമായ ധ്യാനത്തിൽക്കൂടെ അതാസ്വദിക്കുവാനും ആ വ്യക്തിക്കു സാധിക്കുന്നതാണ്. അതുകൊണ്ട് ഈ അദ്ധ്യായത്തിൽ ജ്ഞാനയോഗത്തെക്കുറിച്ചു വളരെ ശക്തിമത്തായി പ്രശംസിച്ചു പറയുന്നതായി കാണാം.

അദ്ധ്യായം 5

## സന്ന്യാസമാർഗ്ഗം

അജ്ജുനൻ ഉന്നയിച്ച സംശയത്തോടുകൂടിയാണ് ഈ അദ്ധ്യായം തുടങ്ങുന്നത്. കർമ്മത്തെ ത്യജിക്കലൊ (സന്ന്യാസ) കർമ്മത്തിൽ പങ്കെടുക്കലോ ഏതാണ് താൻ സ്വീകരിക്കേണ്ടത് എന്നറിയുകയാണ് അജ്ജുനനാവശ്യം. ചോദ്യത്തിൻെറ രീതിയിൽനിന്നുതന്നെ മനസ്സിലാക്കാവുന്നതാണ്: 'അധർമ്മത്തെ ചെറുക്കുവാനും ധർമ്മം ചെയ്യുവാനു'മുള്ള ഭഗവാൻെറ ഉപദേശം അജ്ജുനനിൽ എത്രത്തോളം പ്രേരണചെലുത്തിയിട്ടുണ്ടെന്ന്. മഹാ

നായ ആ ആചാര്യന് അർജ്ജുനനെ ബാധിച്ച മാനസികഭ്രമത്തിൽനിന്നും അദ്ദേഹത്തെ വിമുക്തനാക്കുവാൻ കുറച്ചെങ്കിലും സാധിച്ചു. അദ്ദേഹത്തിന്നു ശരിയായി ചിന്തിയ്ക്കുവാൻ കഴിയുന്ന മനസ്സും ബുദ്ധിയും വീണ്ടുകിട്ടി. വിവേചനബുദ്ധിയോടുകൂടി ചിന്തിച്ചു പ്രവൃത്തിയ്ക്കുകയാണ് ആത്മോന്നതിയ്ക്കു വേണ്ടതെന്നു മനസ്സിലായി.

വളരെ ശ്രദ്ധയോടുകൂടിയാണ് അർജ്ജുനൻ ശ്രീകൃഷ്ണവചനങ്ങളെ ശ്രവിച്ചത്. അവസാനത്തെ അദ്ധ്യായത്തിൽ ഭഗവാൻ വളരെ കാര്യസാധകമായും സാരഗർഭമായും ആയ രീതിയിൽ കർമ്മമഹത്വത്തെക്കുറിച്ചു സംശയമെന്യേ പറഞ്ഞിരിയ്ക്കുന്നതായി കാണാം. എന്നിരുന്നാലും അദ്ദേഹത്തിൻെറ പ്രതിപാദനം ആദ്യന്തം പരിശോധിയ്ക്കുന്നതായാൽ, കർമ്മമാർഗ്ഗം പരമലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗമാണെങ്കിലും അതിലും ശ്രേഷ്ഠമായ ഒരവസ്ഥ പ്രാപിയ്ക്കുവാനുണ്ടെന്നു സൂചന തരുന്നതായിട്ടു കാണാവുന്നതാണ്. "ആത്മാവിനെ തന്നെത്താൻ അറിഞ്ഞ് അതിൽ സംതൃപ്തിനേടുക" (2-ാം അദ്ധ്യായം 55), അല്ലെങ്കിൽ "എല്ലാ കർമ്മവും എനിയ്ക്കായി അർപ്പിയ്ക്കുക" (3-ാം അദ്ധ്യായം 30) അല്ലെങ്കിൽ "എന്നെത്തന്നെ ഏകാഗ്രതയോടെ ധ്യാനിയ്ക്കുക" 3ഉം 4ഉം അദ്ധ്യായങ്ങൾ—എന്നീ പ്രവചനങ്ങൾ പല സ്ഥലങ്ങളിലായി ഭഗവാൻ തൻെറ ദിവ്യഗീതയിൽ പറഞ്ഞിട്ടുള്ളത് അർജ്ജുനനിൽ വലിയ സംശയം ഉളവാക്കി—എന്താണിങ്ങിനെ പറയുന്നതിൻെറ അർത്ഥം എന്നായിരുന്നു അർജ്ജുനൻെറ സംശയം. ക്ഷയിച്ചുവന്നിരുന്ന വൈദികസിദ്ധാന്തങ്ങളുടെ സന്താനമായ അർജ്ജുനന് 'സന്യാസം' എന്ന വാക്കിനെസ്സംബന്ധിച്ചു പല തെററിദ്ധാരണകളും ഉണ്ടായി.

'കർമ്മം' എന്നുവെച്ചാൽ അർജ്ജുനൻ മനസ്സിലാക്കിയിരുന്നതു വൈദികമതാനുഷ്ഠാനങ്ങളായ യജ്ഞം, ഹോമം മുതലായവയാണെന്നും, 'സന്യാസം' എന്നുവെച്ചാൽ എല്ലാം ത്യജിച്ചു വല്ല ഹിമാലയൻസാനുപ്രദേശങ്ങളിലും പോയിരുന്നു ദേഹത്തെ തപിപ്പിയ്ക്കുന്ന സാധനകളിൽ ഏർപ്പെടുക എന്നാണെന്നും ആയിരുന്നു. വിദ്യാസമ്പന്നനും രാജവംശജനും ആയ അർജ്ജുനൻതന്നെ ഇപ്രകാരം തെററിദ്ധാരണകൾ വെച്ചുപുലർത്തിയ അവസ്ഥയ്ക്കു സാധാരണക്കാരായ അന്നത്തെ യുവാക്കന്മാർ എത്ര

ത്തോളം 'അജ്ഞാന'ബാധിതരായിട്ടുണ്ടാവണം എന്നു നമുക്ക് എളുപ്പത്തിൽ മനസ്സിലാക്കാവുന്നതാണ്.

അങ്ങിനെ 'അജ്ഞാന'ബാധിതരായ ഹിന്ദുജനതയെ ശാസ്ത്രതത്വങ്ങളുടെ യാഥാർത്ഥ്യങ്ങളെക്കുറിച്ചു പറഞ്ഞു മനസ്സിലാക്കി അവരുടെ തെററിദ്ധാരണകൾ നശിപ്പിച്ചു സംസ്കാരപാരമ്പര്യത്തെ വീണ്ടെടുത്തുകൊടുക്കുന്നതിനായിട്ടാണ് ശ്രീകൃഷ്ണൻെറ ശ്രമം.

വൈദികമതാനുഷ്ഠാനങ്ങളായ യജ്ഞാദ്യനുഷ്ഠാനക്രമങ്ങൾ അവയുടെ രഹസ്യ അറകളിൽനിന്നും പുറത്തെടുത്തു, നിത്യജീവിതത്തിലേയ്ക്ക് എങ്ങിനെയാണ് പ്രായോഗികമാക്കിത്തന്നിരിയ്ക്കുന്നത് എന്നു കഴിഞ്ഞ അദ്ധ്യായത്തിൽനിന്നു നമുക്കു സിദ്ധമായിട്ടുണ്ട്. അതുവരെ അല്പം ചിലർമാത്രം ആസ്വദിച്ചനുഭവിച്ചിരുന്ന ആ രഹസ്യസമ്പത്തിനെ മനുഷ്യരാശികൾക്കെല്ലാവർക്കും ഒരുപോലെ ആസ്വാദ്യമാക്കിത്തരികയാണ് ചെയ്തിരിയ്ക്കുന്നത്. എത്രയും സൂക്ഷ്മമേറിയ ഈ മതപ്രചരണപ്രവർത്തനത്തിൽക്കൂടി ഹിന്ദുമതത്തേയും അതിൻെറ ശാസ്ത്രീയമാർഗ്ഗങ്ങളേയും മനുഷ്യൻെറ നിത്യജീവിതത്തിലേയ്ക്കു കൊണ്ടുവരികയാണ് ശ്രീകൃഷ്ണൻ ചെയ്തിരിയ്ക്കുന്നത്.

കർമ്മയോഗത്തെക്കുറിച്ച് ഇത്രയും വിശദീകരിച്ചതിനുശേഷം, അദ്ദേഹം, എങ്ങിനെയാണ് കർമ്മത്തെ ഉപേക്ഷിച്ച് അതിലും മേത്തരവും സമ്പൂർണ്ണവും ആയ ആദ്ധ്യാത്മിക മാർഗ്ഗത്തിലേയ്ക്ക് കടക്കുന്നത് എന്നുള്ളതിനെക്കുറിച്ച് വിസ്തരിച്ച് പറയുകയാണ് ചെയ്യുന്നത്. അലസത കളഞ്ഞ് പ്രവർത്തനത്തിലേയ്ക്ക് വ്യക്തിയെ നയിയ്ക്കുകയാണ് ഇതിനുള്ള ആദ്യത്തെ പടി. തുടക്കത്തിൽ വ്യക്തിയുടെ ജീവിതാശകളിലായിരിയ്ക്കും പ്രവൃത്തിയ്ക്കുവാനുള്ള പ്രചോദനം നല്കുക. എന്നിരുന്നാലും സാവധാനത്തിൽ അത് വ്യക്തിയെ പ്രവർത്തനപന്ഥാവിലേയ്ക്ക് നയിയ്ക്കുന്നു. അതോടെ തമോഗുണം നശിച്ച് രജോഗുണിയായി മാറുന്നു. രജോഗുണം വർദ്ധിയ്ക്കുന്നതോടെ പ്രവർത്തിയ്ക്കുവാനുള്ള ഉത്സാഹം കൂടിവരുന്നു. ഏതു സമയത്തും പ്രവർത്തിച്ചുകൊണ്ടേയിരിക്കണം എന്നുള്ള നില വന്നുചേരുന്നു. ആ നിലയിൽ എത്തിക്കഴിഞ്ഞാൽ പിന്നീട് അവിടെനിന്നും മേലോട്ടുയരുവാൻ ശ്രമിക്കണം. അതായത്, നിഷ്കാമവും പരോപകാരപ്ര

മേും സ്വാത്ഥരഹിതവും ആയ പ്രവൎത്തനങ്ങളിൽ സന്മനസ്സോടും ത്യാഗബുദ്ധിയോടുംകൂടി ഏൎപ്പെടണം. ഇങ്ങിനെയുള്ള പ്രവൃത്തികാംക്കാണ് ഗീതയിൽ 'യജ്ഞം' എന്നു പറയുന്നത്. അപ്രകാരം ശുദ്ധീകരിയ്ക്കപ്പെട്ട മനസ്സോടുകൂടിയ വ്യക്തി, ശാന്തിയും സമാധാനവും സന്തോഷവും ഉള്ളതായ സത്വഗുണാവസ്ഥയിൽ എത്തിച്ചേരുന്നു. ഇങ്ങിനെയുള്ള മനസ്ഥിതിയിലേ ധ്യാനം ഫലവത്താവുകയുള്ളൂ. സ്ഥിരമായ ധ്യാനം അപരിമിതവും അനന്തവും ആയ അനുഭൂതിയിലേയ്ക്ക് വ്യക്തിയെ എത്തിചേക്കുന്നു.

അങ്ങിനെ, സ്വയം സമ്പൂൎണ്ണതയിലേയ്ക്ക് പടിപടിയായി ഉയരേണ്ട മൂന്നു മാൎഗ്ഗങ്ങളാണ്, ആദ്യമായി ആശാപൂരണങ്ങാംക്ക വേണ്ടിയുള്ള പ്രവൎത്തനങ്ങാം, രണ്ടാമതായി ഫലേച്ഛ കൂടാതെയുള്ള പ്രവൎത്തനങ്ങാം, അവസാനമായി ധ്യാനം എന്നിവകാം. ഈ മാൎഗ്ഗനിർദ്ദേശങ്ങളെല്ലാം മഹാഭാരതത്തിൻേറയും ഗീതയുടേയും കൎത്താവായ വ്യാസഭഗവാൻെറ സ്വന്താഭിപ്രായങ്ങളല്ലെന്നറിയണം. വേദശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളതായ അതേ നിർദ്ദേശങ്ങളെത്തന്നെ ഒന്നുകൂടി യുക്തിപൂൎവ്വം പ്രതിപാദിച്ചിരിക്കുകയാണദ്ദേഹം ചെയ്തിരിയ്ക്കുന്നത്. ശാസ്ത്രഗ്രന്ഥങ്ങളിലും സ്വയം സമ്പൂൎണ്ണതയിൽ എത്തിച്ചേരുവാനുള്ള മാൎഗ്ഗനിർദ്ദേശങ്ങാം ഉള്ളതായി കാണാം. ഓരോ വേദങ്ങളേയും, മന്ത്രം, ബ്രാഹ്മണം, ആരണ്യകം എന്നിങ്ങനെ മൂന്നു ഭാഗങ്ങളായി തിരിച്ചിട്ടുണ്ട്. അവയിൽ മന്ത്രഭാഗത്ത് പ്രകൃതിപൂജയെക്കുറിച്ചും, ബ്രാഹ്മണഭാഗത്ത് വൈദികകൎമ്മാനുഷ്ഠാനങ്ങളെക്കുറിച്ചും ആണ് പ്രതിപാദിച്ചിരിയ്ക്കുന്നത്. ലൌകികകാര്യങ്ങളുടെ സഫലതകാംക്ക വേണ്ടിയാണ് വൈദികകൎമ്മങ്ങാം ചെയ്തുവരാറ്. അതിനു ശേഷമാണ്, 'ആരണ്യക'കാണ്ഡം. ഇതിനെ ഉപാസനാകാണ്ഡം എന്നും പറയാറുണ്ട്. ആശകളൊന്നും ഇല്ലാതെ പരിശുദ്ധമായ മനസ്സോടുകൂടി പ്രാൎത്ഥിയ്ക്കുവാനുള്ള മാൎഗ്ഗത്തെക്കുറിച്ചാണ് ഇതിൽ പറഞ്ഞിരിക്കുന്നത്. നിഷ്കാമമായ പ്രവൎത്തനങ്ങളാൽ മനോബുദ്ധിയുപകരണങ്ങളെ കൂടുതൽ ഏകീകരിയ്ക്കുവാൻ സാധിയ്ക്കുകയും തദ്വാരാ പരമലക്ഷ്യത്തിൽ നിഷ്പ്രയാസം എത്തിച്ചേരുവാൻ സഹായിയ്ക്കുകയും ചെയ്യുന്നു.

ഇതേ മാൎഗ്ഗങ്ങളെത്തന്നെയാണ് അന്നത്തെ കാലത്തെ ജനങ്ങളുടെ രുചിക്കനുസരിച്ച വിധമുള്ള നിറപ്പകിട്ടുകളോടുകൂടി

ഗീതയിൽ നിർവ്വചനം ചെയ്തിരിയ്ക്കുന്നത്. ഈ വ്യത്യാസങ്ങൾ (രുചിക്കനുസരിച്ചുള്ള മാററങ്ങൾ) തികച്ചും വിപ്ലവാത്മകമായിട്ടുണ്ട് എന്ന് ചില വിമർശകന്മാർക്ക് അഭിപ്രായമുണ്ട്. എന്നെ സംബന്ധിച്ചിടത്തോളം അതു ശരിയായിട്ടുള്ള വിമർശനമാണെന്ന് തോന്നുന്നില്ല. എന്തെന്നാൽ വിപ്ലവം എന്നുവെച്ചാൽ നിലവിലുള്ള സകല ആചാര നിയമങ്ങളേയും വേരോടെ നശിപ്പിച്ച് പുതുതായ ആദർശങ്ങളേയും പ്രവർത്തനരീതികളേയും കൊണ്ടുവരിക എന്നാണല്ലോ. ഉദാഹരണമായി ഇംഗ്ലണ്ടിൽ ഉണ്ടായ വ്യാവസായിക വിപ്ലവം നോക്കുക. അതുമാതിരി യാതൊരു നശീകരണവും നിലവിലുള്ളതായ നമ്മുടെ സംസ്കാര പാരമ്പര്യത്തിന്നു ഗീത വരുത്തിവെയ്ക്കുന്നില്ല.

എന്നിരുന്നാലും, ഗീത വിപ്ലവാശയങ്ങളെ പ്രതിഫലിപ്പിക്കുന്നുണ്ടുതാനും. ഒരു പുഷ്പം നല്ലവണ്ണം വികസിച്ചുകഴിഞ്ഞാൽ അത് കൊഴിഞ്ഞുപോയി അതിൻെറ സ്ഥാനത്ത് ഫലം രൂപം കൊള്ളുന്നതായി കാണാം. വാസ്തവത്തിൽ ആ ഫലം പുഷ്പത്തിൻെറ നാശത്തിന്ന് കാരണമാകുന്നുണ്ട്. എന്നാൽ ആ ഫലത്തിൽ ആ പുഷ്പത്തിൻെറ സത്ത് അടങ്ങിയിട്ടുണ്ടെന്നുള്ള കാര്യം മറക്കുവാൻ പാടില്ല. സസ്യശാസ്ത്രം അറിയുന്ന ഒരു ശാസ്ത്രജ്ഞൻ പുഷ്പത്തിൻെറ നാശത്തിൽ യാതൊരു സംഭവവും കാണുന്നില്ല. നേരെമറിച്ച് ആ ശാസ്ത്രപരിജ്ഞാനമില്ലാത്ത ഒരാൾ പുഷ്പത്തിൻെറ നാശത്തിൽ സഹതപിച്ചു എന്നുവരാം!

അതുപോലെ വേദഗ്രന്ഥങ്ങളിൽ പ്രതിപാദ്യവിഷയങ്ങളായ പൂജാദികർമ്മങ്ങളും ഹോമാദികളും എല്ലാം നീക്കം ചെയ്ത് അവയുടെ അടിയിൽ കണ്ടെത്താത്തവണ്ണം നിഗൂഢങ്ങളായിരിയ്ക്കുന്ന തത്വസംഹിതകളെ പുറത്തേക്കെടുത്ത് ഗീതയിൽക്കൂടി പ്രചരിപ്പിയ്ക്കുക മാത്രമാണ് ചെയ്തിരിയ്ക്കുന്നത്.

മനുഷ്യജന്മത്തിൻെറ ലക്ഷ്യം എന്താണെന്നുള്ള വിശദീകരണത്തിനു ശേഷം, ഭഗവാൻ ശ്രീകൃഷ്ണൻ യഥാർത്ഥകർമ്മത്തെക്കുറിച്ച് ദീർഘമായി പറയുകയാണ് രണ്ടാമദ്ധ്യായത്തിൽക്കൂടി ചെയ്യുന്നത്. വിവേകപൂർവ്വം ചെയ്യുന്ന പ്രവൃത്തികൾ എല്ലാം ആദ്ധ്യാത്മികോൽക്കർഷത്തിന്ന് ഏററവും പററിയവയാകുന്നു. ഒരു ഡോക്ടരോ, ഒരിഞ്ചിനീയരോ, ഒരു വക്കീലൊ ആകുവാൻ ഉദ്ദേശിയ്ക്കുന്ന ഏതൊരുവനും പ്രാരംഭവിദ്യാഭ്യാസത്തിൽക്കൂടി

മാത്രമേ ഉദ്ദിഷ്ടനിലയിൽ എത്തിച്ചേരുവാൻ സാധിക്കുകയുള്ളു അതുപോലെ, യജ്ഞമനോഭാവത്തോടുകൂടിയുള്ള പ്രവൎത്തികളാൽ ഒരു വ്യക്തി ധ്യാനമാൎഗ്ഗത്തിലേയ്ക്കു് കടക്കുന്നു.

അദ്ധ്യായങ്ങൾ മൂന്നും, നാലും യജ്ഞം എന്താണെന്നു വിവരിക്കുന്നു. ആറാമദ്ധ്യായത്തിൽ ധ്യാനമാൎഗ്ഗം എന്താണെന്നും വിവരിയ്ക്കുന്നു. അതുകൊണ്ടു്, ഈ അദ്ധ്യായത്തെ (5—ാം അദ്ധ്യായം) നിശ്ചയമായും 'കൎമ്മത്യാഗമാൎഗ്ഗം' എന്നു് പറയാവുന്നതാണ്. ത്യാഗമനോഭാവം എന്താണെന്നും, എങ്ങിനെയാണ് കൎമ്മത്യാഗം പ്രവൎത്തനത്തിൽ കൊണ്ടുവരികയെന്നും, അങ്ങിനെയുള്ള ത്യാഗമനോഭാവംകൊണ്ടു് നമുക്കു് എന്താണു് പ്രത്യേകമായ ഒരു ഗുണമുണ്ടാകുന്നതു് എന്നും, അതെത്രത്തോളം ഒരു വ്യക്തിയുടെ ആദ്ധ്യാത്മിക പുരോഗതിയ്ക്കു് സഹായമായിത്തീരും എന്നും ഉള്ള എല്ലാ പ്രശ്നങ്ങളും ഈ അദ്ധ്യായത്തിൽ ചൎച്ച ചെയ്തിട്ടുള്ളതായി കാണാം. വാസ്തവം പറയുകയാണെങ്കിൽ അഞ്ചാമദ്ധ്യായത്തെ, കൎമ്മയോഗത്തേയും ധ്യാനയോഗത്തേയും കൂട്ടിച്ചേൎക്കുന്ന ഒരു പാലം ആയി കരുതാവുന്നതാണ്. വേദങ്ങളിൽ പറയാത്തതായ ഈ സൂക്ഷ്മതത്വത്തെയാണു് ഗീത അഞ്ചാമദ്ധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നതു്. തന്മൂലം യാതൊരു പുതിയ കണ്ടുപിടുത്തവും ഉണ്ടായിട്ടില്ല. അറിയാതെ അവിടത്തന്നെ കിടന്നിരുന്ന തത്വത്തെ വീണ്ടും കാണിച്ചുകൊടുത്തു എന്നു മാത്രമേയുള്ളു.

എല്ലാ വിധത്തിലുമുള്ള കൎമ്മങ്ങളേയും ത്യജിയ്ക്കുവാൻ പല സ്ഥലങ്ങളിലും ഭഗവാൻ ആഹ്വാനം ചെയ്യപ്പെട്ടിട്ടുള്ളതായി കാണുന്നുണ്ടെങ്കിലും അവസാനത്തെ അദ്ധ്യായത്തിൽ ഭഗവാൻ തന്നെ അൎജ്ജുനനോടു് യോഗസ്ഥനാകുവാൻ പറയുന്നതായി കാണുന്നു. അന്യോന്യവിരുദ്ധമായ ഈ പ്രവചനങ്ങളാണു് അൎജ്ജുനനെ സംശയസ്ഥനാക്കിയതു്. സംശയനിവൎത്തിയ്ക്കുള്ള ചോദ്യങ്ങളോടുകൂടിയാണു് ഈ അദ്ധ്യായം തുറക്കുന്നതു്.

അദ്ധ്യായം 6

## ധ്യാനമാൎഗ്ഗം

ഈ അദ്ധ്യായത്തോടുകൂടി തത്വചിന്താപരമായ ഒരു വാദത്തിന്റെ അവസാനത്തിൽ എത്തിച്ചേൎന്നു എന്നാണു് ചില വി

മശ്കന്മാരുടെ അഭിപ്രായം. അവരുടെ അഭിപ്രായപ്രകാരം 18 അദ്ധ്യായങ്ങളോടുകൂടിയ ഗീതയെ "തത്വമസി" (അത് നീ ആകുന്നു) എന്ന മന്ത്രാടിസ്ഥാനത്തിൽ ആറദ്ധ്യായങ്ങളോടുകൂടിയ മൂന്നു വിഭാഗമായി തിരിയ്ക്കാവുന്നതാണ് എന്നാകുന്നു. "ത്വം" (നീ) എന്ന വാക്കിൽ അടങ്ങിയിട്ടുള്ള തത്വാൎത്ഥത്തെയാണ് ആദ്യത്തെ ആറാമദ്ധ്യായം കാണിയ്ക്കുന്നത്. ഈ അദ്ധ്യായത്തോടുകൂടി അതവസാനിയ്ക്കുന്നു.

തികച്ചും അപരിചിതമായ ഒരു ഭാഷയിൽക്കൂടി വളരെ വേഗത്തിൽ ഏററവും ഗഹനങ്ങളായ ഉപനിഷത്തത്വങ്ങളെ മുഴുവനും അജ്ജുനന് രണ്ടാമദ്ധ്യായത്തിൽക്കൂടി ഭഗവാൻ പറഞ്ഞുകൊടുക്കുകയാണ് ചെയ്യുന്നത്. ആത്മനിർവൃതിയിലെത്തിച്ചേന്ന സ്ഥിതപ്രജ്ഞനായ ഒരു യോഗി എപ്രകാരമായിരിക്കും എന്നുള്ളതു വളരെ വിസ്തരിച്ചു പറഞ്ഞുകൊണ്ടാണ് അദ്ധ്യായം അവസാനിപ്പിയ്ക്കുന്നത്. ആത്മാൎത്ഥതയോടുകൂടി അതു ശ്രവിച്ചു കൊണ്ടിരിക്കുന്ന സാധകൻ വാസ്തവത്തിൽ ആ നിലയെ പ്രാപിയ്ക്കുവാൻ ആഗ്രഹിയ്ക്കുകയും അതിനുള്ള മാൎഗ്ഗങ്ങരം ആരായുകയും ചെയ്യുന്നു.

ജീവിതത്തിലെ വിഷമമേറിയ പ്രശ്നങ്ങളെ നേരിടുന്ന സമയത്ത് ഉണ്ടാകുന്ന അധീരതയാലും അസ്വസ്ഥതയാലും മനസ്സ് ക്ഷീണിച്ചു പരവശനായ അജ്ജുനനെപോലെയുള്ള ഒരു സാധാരണ മനുഷ്യനോട് നേരിട്ടു പറയുന്നതാണ് ഗീത. ധ്യാനം വഴിയായോ അല്ലെങ്കിൽ മനോനിയന്ത്രണം വഴിയായോ ഏതൊരാരംക്കും എല്ലാവിധ കമ്മങ്ങളിൽനിന്നും മോചനം നേടാവുന്നതാണ്. പക്ഷേ അതത്ര എളുപ്പമായ ഒരു വഴിയല്ല. അതുകൊണ്ടു വേദാന്താദ്ധ്യയനം ചുരുക്കം ചിലക്കു മാത്രം പററിയതാണെന്നു വിചാരിച്ചു പോകരുത്. എന്തുകൊണ്ടെന്നാൽ വേദാന്തശാസ്ത്രത്തിൽ ആത്മജ്ഞാനാനുഭവത്തിന്നുള്ള മാൎഗ്ഗനിർദ്ദേശങ്ങരം ആക്കും ചെയ്യുവാൻ പററിയ വിധത്തിൽ പ്രതിപാദിച്ചിട്ടുണ്ട്.

പേരിനുമാത്രം വേദാന്തികളെന്നഭിമാനിച്ചു നടക്കുന്നവക്ക് ആദ്ധ്യാത്മിക പുരോഗതിയ്ക്കുള്ള പ്രത്യേക പതനങ്ങളെക്കുറിച്ചു യാതൊരറിവും ഉണ്ടാകുന്നതല്ല. ഈ അറിവില്ലായ്മയാണ് കാലക്രമത്തിൽ ശാസ്ത്രപാനം ചിലരുടെമാത്രം ജന്മാവകാശമാണെ

ന്നുള്ള നിഗമനത്തിൽ ഹിന്ദുമതത്തെ എത്തിച്ചേക്കുവാൻ സഹായിച്ചത്. സാധകന്റെ അന്തഃകരണശുദ്ധി വരുത്തുവാനുള്ള മാർഗ്ഗങ്ങളെക്കുറിച്ചു ഉപാസനാകാണ്ഡത്തിൽ പറഞ്ഞിട്ടില്ലായിരുന്നു എങ്കിൽ വേദാന്തശാസ്ത്രം പൂർത്തിയാവുകയില്ലായിരുന്നു.

അർജ്ജുനന്റെ അപ്പോഴത്തെ മനോഭാവവും ബുദ്ധിഭ്രമവും നല്ലപോലെ അറിഞ്ഞതുകൊണ്ടാണ് ഒരു യഥാർത്ഥ ഗുരുവിനെപോലെ ശ്രീകൃഷ്ണൻ ആദ്യംതന്നെ ധ്യാനത്തെക്കുറിച്ചും വിവേചനബുദ്ധിയെക്കുറിച്ചും പറഞ്ഞു തുടങ്ങാഞ്ഞത്. മനോബുദ്ധികളുടെ ഏകീകരണത്തോടുകൂടി പരിപൂർണ്ണതയിലെത്തിച്ചേർന്നതിനുശേഷം മാത്രമേ ഗഹനങ്ങളായ തത്വങ്ങളെ പറഞ്ഞു മനസ്സിലാക്കുവാൻ സാധിയ്ക്കുകയുള്ളു. അതുകൊണ്ട് ആ ഏകീകരണത്തിന്നു വേണ്ട ചെറിയ മാർഗ്ഗങ്ങളെക്കുറിച്ചാണ് അർജ്ജുനന്ന് ആദ്യം അദ്ദേഹം പറഞ്ഞു മനസ്സിലാക്കികൊടുക്കുന്നത്. അതുപ്രകാരമാണ് മൂന്നാമദ്ധ്യായത്തിൽ കർമ്മയോഗത്തെക്കുറിച്ചു വിശദമായി പറഞ്ഞുകാണുന്നത്.

ലോകരംഗത്ത് എത്രതന്നെ സന്മനസ്സോടുകൂടി അക്ഷീണം നാം പ്രയത്നിയ്ക്കുന്നതായാലും അതു നമ്മുടെ മനസ്സിൽ അശാന്തിയുടേയും വേദനകളുടേയും അവശിഷ്ടങ്ങളെ മാത്രമാണ് ഉളവാക്കുന്നത്. നമ്മുടെ കർമ്മത്തിന്റെ ഫലം അപ്രകാരമൊരു പരിണാമത്തിൽ എത്തിച്ചേക്കാതെ ശാന്തിയും സമാധാനവും തരുന്നതിന്നു പര്യാപ്തമാക്കുന്നതിന്നുവേണ്ടിയാണ് നാലാമദ്ധ്യായത്തിൽ അതിന്നുള്ള മാർഗ്ഗങ്ങളെ പറഞ്ഞുതരുന്നത്. നമ്മളിൽ എന്നപോലെ എല്ലാ ജീവരാശികളിലും ചൈതന്യംകൊടുക്കുന്ന ആ ദിവ്യവസ്തുവിനെക്കുറിച്ചുള്ള നിരന്തരമായ ചിന്തനംകൊണ്ട് ഏതൊരാാക്കും ഏതു വിധത്തിലുള്ള ജീവിതവിഷമങ്ങളും ധൈര്യത്തോടും ശാന്തിയോടും തരണംചെയ്യുവാൻ സാധിക്കുന്നതാണ് എന്നാണ് ഭഗവാന്റെ അഭിമതം.

തുടക്കത്തിൽ കർമ്മം ചെയ്യുവാനും, അവസാനം കർമ്മത്തെ ത്യജിയ്ക്കുവാനും ഉള്ള ഗുരുവിന്റെ ഉപദേശത്തിൽ പരിമിതബുദ്ധിയോടുകൂടിയ അർജ്ജുനന്ന് സംശയം ഉളവായത് സ്വാഭാവികമാകുന്നു. അതിനെ ഇല്ലായ്മചെയ്യുവാനാണ് അഞ്ചാം അദ്ധ്യായത്തിൽ ത്യാഗമാർഗ്ഗത്തെക്കുറിച്ചും അതിലെത്തുവാനുള്ള വഴികളെക്കുറിച്ചും വിവരിച്ചിരിയ്ക്കുന്നത്. നിസ്വാർത്ഥതയോടും

നിഷ്കാമത്തോടുംകൂടി ലോകകല്യാണത്തിനുവേണ്ടി മാത്രം താൻ പ്രവൃത്തിയ്ക്കുന്നു എന്ന മനോഭാവത്തോടുകൂടി കർമ്മംചെയ്യുവാനാണ് ഭഗവാൻ മറുമരുന്നായി അർജ്ജുനന് പറഞ്ഞുകൊടുത്തിരിയ്ക്കുന്നത്. വാസനകളെ ഉന്മൂലനംചെയ്തു മനസ്സിനെ ശുദ്ധീകരിയ്ക്കുകയാണ് ഏററവും പ്രധാനമായത് എന്നാണ് നാലാമദ്ധ്യായത്തിൽനിന്നും നാം മനസ്സിലാക്കുന്നത്.

ത്യാഗമാർഗ്ഗത്തെ രണ്ടു പ്രത്യേക തരങ്ങളായി തിരിച്ചാണ് അഞ്ചാമദ്ധ്യായത്തിൽ പ്രസ്താവിച്ചിരിയ്ക്കുന്നത്. ഒന്നാമതായി പ്രവർത്തനങ്ങളിൽനിന്നുണ്ടാകാവുന്ന ഫലത്തെ കുറിച്ചുള്ള ആകാംക്ഷ ത്യജിയ്ക്കുക—ഇങ്ങിനെ രണ്ടാകുന്നു. ഈ രണ്ടുവിധത്തിലുള്ള അവസ്ഥകളേയും ത്യജിയ്ക്കുന്നതായാൽ നമ്മുടെ മനസ്സ് അഭിമാനാഹങ്കാരാദിവാസനകളിൽനിന്നും സ്വതന്ത്രമായിത്തീരുന്നു. ഇവ എങ്ങിനെ സാധ്യകരിയ്ക്കാം എന്നുള്ളതിനെക്കുറിച്ച് വിസ്തരിച്ച് ആ അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്.

ഭഗവാനാൽ പറഞ്ഞു തരപ്പെട്ടിട്ടുള്ള ആ മാർഗ്ഗങ്ങളെ വിശ്വാസത്തോടുകൂടി ഒരാരം അനുഷ്ഠിയ്ക്കുന്നതായാൽ അയാളുടെ ജഡവും അലസവും ആയ മനസ്സ് തീവ്രമായ പ്രവർത്തനരംഗത്തേയ്ക്ക് പ്രവേശിക്കുന്നതായിരിയ്ക്കും. പ്രവർത്തനങ്ങളാൽ പാകം വന്നതും നിയന്ത്രണങ്ങൾക്ക് വിധേയമായതും ആയ മനസ്സാണ് ആത്മാനുഭൂതിയ്ക്ക് പര്യാപ്തമായിട്ടുള്ളത്.

എങ്ങിനെയാണ്, ധ്യാനമാർഗ്ഗത്തിൽക്കൂടി ഈ അവസ്ഥയിൽ എത്തിച്ചേരുന്നത് എന്നുള്ളതിനെക്കുറിച്ചാണ് ആറാമദ്ധ്യായത്തിൽ പറഞ്ഞിരിയ്ക്കുന്നത്. ഗീത പഠിയ്ക്കുന്ന സമയത്ത് അതിന്റെ പദങ്ങളുടെ ചമൽക്കാരത്തെ മാത്രം ആസ്വദിച്ചാൽ പോരാ. ഓരോ പദവും ഗ്രഹിച്ച് അതിലടങ്ങിയിരിയ്ക്കുന്ന തത്വങ്ങളെ ചുഴന്ന് മനസ്സിലാക്കിയാൽ മാത്രമേ അത് കൂടുതൽ ആസ്വാദ്യമാവുകയുള്ളൂ. എല്ലാവരുടേയും മാനസികമായ ദൌർബ്ബല്യങ്ങളെ നശിപ്പിച്ച് വിവേകബുദ്ധിയുളവാക്കി പാവനവും ശാന്തസുന്ദരവും ആയ ജീവിതം നയിയ്ക്കുവാനുള്ള മാർഗ്ഗനിർദ്ദേശത്തെയാണ് ഇതിൽ വിവരിച്ചിരിയ്ക്കുന്നത്. ആ മാർഗ്ഗമാണ് ധ്യാനമാർഗ്ഗം. ഇതേ മാർഗ്ഗംതന്നെയാണ് മനുഷ്യചരിത്രത്തിൽ എല്ലാ മഹാന്മാരും എല്ലാ കാലത്തും എല്ലാ മതങ്ങളിലും ഉപദേശിച്ചുകൊടുത്തിരിയ്ക്കുന്നത്.

അദ്ധ്യായം 7

## ജ്ഞാനവും അനുഭവവും

ഗീതയിലെ 18 അദ്ധ്യായങ്ങളെ ആറാറായി മൂന്നു ഭാഗങ്ങളായി തിരിയ്ക്കാമെന്നാണ് പല ഗീതാവ്യാഖ്യാതാക്കന്മാരുടേയും അഭിപ്രായം. മഹാവാക്യങ്ങളിൽ ഒന്നായ 'തത്വമസി' എന്ന മന്ത്രാധിഷ്ഠാനത്തിന്മേലാണ് ഈ ദിവ്യഗീത രചിച്ചിട്ടുള്ളത് എന്നാണവരുടെ അഭിപ്രായം.

മഹാവാക്യങ്ങൾ നാലെണ്ണമാകുന്നു. അവ ഓരോന്നും ഓരോ വേദങ്ങളിൽനിന്നെടുത്തവയാണെങ്കിലും എല്ലാററിലും സൂചിപ്പിച്ചിരിയ്ക്കുന്ന സത്യം ഒന്നുതന്നെയാകുന്നു. അവയിൽ 'തത്വമസി' എന്ന മന്ത്രം ഉപദേശവാക്യമാകുന്നു. ഈ ചെറിയ വാചകത്തിൽ വേദാന്തസാരം മുഴുവൻ അടങ്ങിയിട്ടുണ്ട്. ഈ വാക്കുകളിൽ അന്തർല്ലീനമായിക്കിടക്കുന്ന രഹസ്യത്തെ സാധകർക്കു ആസ്വാദ്യവും അനുഭവരസികവും ആക്കിത്തീർക്കുന്നതിന് വളരെ നീണ്ട വ്യാഖ്യാനങ്ങൾ അത്യാവശ്യമാകുന്നു.

ചില വ്യാഖ്യാതാക്കന്മാരുടെ അഭിപ്രായപ്രകാരം ആദ്യത്തെ ആറദ്ധ്യായംകൊണ്ടു മഹാവാക്യത്തിലെ 'ത്വം' എന്ന വാക്കിൽ അടങ്ങിയിരിയ്ക്കുന്ന തത്വത്തെ വിശദീകരിച്ചു എന്നാകുന്നു. ഏഴുമുതൽ പന്ത്രണ്ടുവരെയുള്ള അദ്ധ്യായങ്ങൾകൊണ്ടു 'തത്' എന്ന വാക്കിലെ തത്വത്തിൻെറ വിശദീകരണമാണ് തരുന്നത്. അതുകൊണ്ട് ഈ അദ്ധ്യായങ്ങളിൽക്കൂടി നമുക്കു ഹിന്ദുസംസ്കാരത്തിൽ പ്രതിപാദിച്ചപ്രകാരമുള്ള ആദ്ധ്യാത്മിക ശാസ്ത്രത്തിൻെറ ഏകദേശമൊരുഭാഗം കിട്ടുന്നതാണ്. അവസാനത്തെ ആറദ്ധ്യായത്തിൽ 'അസി' എന്ന വാക്കിൻെറ അർത്ഥവും വിശദീകരിയ്ക്കുന്നു. മാത്രമല്ല, അത് 'തത്' എന്നും 'ത്വം' എന്നും തമ്മിലുള്ള ഐക്യത്തെക്കുറിച്ചും വിശദീകരിയ്ക്കുന്നു.

ഗീതയുടെ രചനാരീതിയെക്കുറിച്ചു ചിലർ വിമർശനം ചെയ്തിട്ടുണ്ട്. അതിലെ പദ്യങ്ങൾ യോജിച്ചു തോന്നാത്തവിധം സമയോചിതംപോലെ ധൃതിയിൽ രചിയ്ക്കപ്പെട്ടിരിയ്ക്കുന്നു എന്നാണവരുടെ അഭിപ്രായം. ഇങ്ങിനെ അഭിപ്രായപ്പെടുന്നവർ ഗീതയുടെ ബാഹ്യാർത്ഥത്തെമാത്രം നോക്കിയാണ് പറയുന്നത്. നല്ലപോലെ വിചിന്തനംചെയ്ത്, ആ ഗുരുശിഷ്യസംവാദം സ

ശ്രദ്ധം മനസ്സിലാക്കുന്നതായാൽ, പദ്യങ്ങറം തമ്മിലുള്ള ചേച്ച്യേയും തുടച്ച്യേയും മാത്രമല്ല, ഓരോ പദ്യങ്ങളിലും തുടച്ച്യായി ചച്ച്ചെയ്യുവരുന്ന യുക്തിപൂൎവ്വങ്ങളായ തത്വങ്ങളേയും നമുക്ക് എളുപ്പത്തിൽ മനസ്സിലാക്കാവുന്നതാണ്.

മുൻ അദ്ധ്യായത്തിൽ, ഏകാഗ്രതയോടുകൂടിയ ധ്യാനത്തിൽ കൂടി ആത്മാനുഭൂതിയിൽ എത്തിച്ചേരുവാനുള്ള മാൎഗ്ഗത്തെമാത്രമല്ല പറഞ്ഞുതരുന്നത്. വിശിഷ്യ ഭഗവാൻെറ സ്വന്താഭിപ്രായത്തിൽ, വിവിധമാൎഗ്ഗങ്ങളെ പിന്തുടരുന്ന വിവിധതരക്കാരായ സാധകന്മാരിൽ ഏതുതരക്കാരാണ് ഉത്തമന്മാർ എന്നുകൂടി പറഞ്ഞിട്ടുള്ളതായി കാണാം. ഭഗവാൻെറ അഭിപ്രായപ്രകാരം യാതൊരു വ്യക്തിയാണോ ആത്മാവിനെത്തന്നെ ഏകാഗ്രതയോടെ ധ്യാനിയ്ക്കുന്നത്, ആ വ്യക്തിയാണ് ജ്ഞാനികളെക്കാളും തപസ്വികളെക്കാളും കൎമ്മയോഗികളേക്കാളും മഹത്വമേറിയവൻ എന്നാകുന്നു. ധ്യാനസ്ഥന്മാരിൽതന്നെ കൂടുതൽ ശ്രേഷ്ഠൻ ആരാണെന്നും അദ്ദേഹം വ്യക്തമാക്കിയിട്ടുണ്ട്. കഴിഞ്ഞ അദ്ധ്യായത്തിൻെറ അവസാനത്തിൽ ഏററവും ശ്രേഷ്ഠനും പ്രിയനും ആയ ധ്യാനി, നിരന്തരമായി, ഏകാഗ്രതയോടുകൂടി ആത്മസ്വരൂപത്തെതന്നെ ധ്യാനിയ്ക്കുന്നവനാണെന്നു പറഞ്ഞിട്ടുണ്ട്.

എങ്ങിനെയാണ് പരിമിതങ്ങളായ നമ്മുടെ മനോബുദ്ധ്യാദി ഉപകരണങ്ങറംകൊണ്ട് അപരിമിതവും അമേയവും ആയ പരബ്രഹ്മത്തെ അറിയുക എന്നുള്ള സംശയം അൎജ്ജുനനിൽ ഉളവായതു സ്വാഭാവികമാകുന്നു. ഈ സംശയനിവൃത്തി ശാസ്ത്രീയവും മാനസികവും ആയ രീതിയിൽ തീൎത്തുകൊടുക്കുകയാണ് ഭഗവാൻ ഈ അദ്ധ്യായംവഴി ചെയ്യുന്നത്. ഇത്രമാത്രം കാര്യതത്വങ്ങളെ വിശദമായും തുറന്നും വിവരിച്ചിട്ടുള്ള വേറൊരു മതഗ്രന്ഥം ഗീതയ്ക്കു സമമായി ഉണ്ടോ എന്നുതന്നെ സംശയമാകുന്നു. ഗീത കേവലം ഒരു തത്വശാസ്ത്രഗ്രന്ഥം മാത്രമല്ല, ലോകസാഹിത്യത്തിൽ അറിവിന്നും ശൈലിഭംഗിയ്ക്കും ഒരുത്തമ സാഹിത്യമായിത്തന്നെ പരിലസിയ്ക്കുന്നു.

അദ്ധ്യായം 8

## അനശ്വരബ്രഹ്മം

ആത്മാവിൻെറ ഉച്ചവും നീചവും ആയ സ്വരൂപത്തെ

വേർതിരിച്ചറിഞ്ഞ്, അതിന്റെ ഉച്ചഭാവത്തോട് താദാത്മ്യം പ്രാപിച്ച് ലോകവ്യവഹാരകാര്യങ്ങളിൽ യാതൊരു മമതയുംകൂടാതെ പ്രവൃത്തിക്കുന്ന വ്യക്തിയാണ് യഥാർത്ഥ പ്രാജ്ഞൻ. അങ്ങിനെയുള്ള ദേഹം ലോകത്തിലെ സുഖദുഃഖങ്ങളിൽ പങ്കുചേരാതെ ഈശ്വരനെപ്പോലെ ജീവിക്കുന്നു. ഈവിധമുള്ള ഈശ്വരസദൃശരായ മനുഷ്യരെ വാർത്തെടുക്കുക എന്നതാണ് വേദാന്തത്തിന്റെ ഉദ്ദേശം. അറിവിനേയും വിവേകത്തേയുംകുറിച്ച് വിസ്തരിച്ച് കഴിഞ്ഞ അദ്ധ്യായങ്ങളിൽ പറഞ്ഞിട്ടുള്ളത് അതിനുവേണ്ടിയാകുന്നു.

മുൻ അദ്ധ്യായത്തിലെ ആശയത്തെ തുടൎന്നുകൊണ്ട് ഭഗവാൻ വീണ്ടും പറഞ്ഞുതുടങ്ങുന്നു. ഒരു വിവേകിയുടെ പ്രത്യേകതയെക്കുറിച്ചും, ആ വിവേകിക്ക് എപ്രകാരം എല്ലാ പരിതസ്ഥിതിയിലും എല്ലാ സന്ദർഭങ്ങളിലും ഒരേനിലയിൽ വസ്തുതകളെ വീക്ഷിക്കുവാൻ സാധിക്കുമെന്നും ഉള്ളതിനെക്കുറിച്ചാണ് പറഞ്ഞുതുടങ്ങുന്നത്.

തികച്ചും ഒരു കർമ്മയോഗിയായ അൎജ്ജുനനു വേദാന്തത്തിന്റെ ശാസ്ത്രീയഭാഗംമാത്രം പറഞ്ഞുകൊടുത്തതുകൊണ്ട് അതുപോലെ ജീവിക്കുവാൻ സാധിക്കുന്നതല്ല. അതുകൊണ്ട് ഒരാത്മജ്ഞാനി, എങ്ങിനെയാണ് ശരിയായ അദ്ധ്യാത്മപരിശീലനങ്ങളാലും, ആത്മധ്യാനത്താലും എല്ലാ കാര്യങ്ങളിലും വിജയിയായിത്തീരുന്നത് എന്നും വിവരിച്ചുകൊടുക്കുന്നു. യുദ്ധഭൂമിയായാലും, ശത്രുമദ്ധ്യത്തിലായാലും, യമുനാതീരത്തായാലും, പശുക്കളെ മേച്ചുനടക്കുന്നതായാലും, ഗോപികളുടെ ഇടയിലായാലും, കംസനിഗ്രഹത്തിനിടയിലായാലും വേണ്ടില്ല എവിടെയായാലും ശരി, ജയം അദ്ദേഹത്തെ ആശ്രയിച്ചിരിക്കും!!

വേദാന്തത്തിന്റെ ശാസ്ത്രീയഭാഗത്തെ വിവരിക്കുന്നതിനോടൊപ്പംതന്നെ ഇവിടെ അതിന്റെ പ്രായോഗികവശവും വിവരിക്കുന്നുണ്ട്. അതുമാത്രമല്ല, പരമാത്മാവും മായാപ്രകൃതിയും തമ്മിലുള്ള ബന്ധവും പരബ്രഹ്മസ്വരൂപത്തെ സൂചിപ്പിക്കുന്ന വിവിധനിർവ്വചനങ്ങളും അവിടെ പറഞ്ഞിട്ടുള്ളതായി കാണാം. ഒരുവിധം ചിന്തിക്കുവാൻകഴിയുന്ന ഏവൎക്കും ഈ അദ്ധ്യായം ഉത്തേജനം കൊടുക്കാതിരിക്കുകയില്ല.

ഒരു വിവേകി ആത്മജ്ഞാനം കൈവരുത്തുകമാത്രമല്ല ലോകരംഗത്ത്, മനോനിയന്ത്രണത്താൽ, എല്ലാ പ്രവൃത്തികളിലും പങ്കെടുക്കുകയും വിജയം കൈവരുത്തുകയുംചെയ്യുന്നു എന്നു പറഞ്ഞാണ് അവസാനത്തെ അദ്ധ്യായം നിത്തുന്നത്. അതുപോലെ യാതൊരാത്മാവിന്റെ പ്രതിഫലനത്താലാണോ എല്ലാ പ്രവൃത്തികരം ചെയ്യുവാനും, ചെയ്യിപ്പിയ്ക്കുവാനും ശക്തി കിട്ടുന്നത്, ആ ആത്മാവിനെ അറിയുന്നതോടെ എല്ലാം അറിയുന്നു.

അദ്ധ്യായം 9

## രാജവിദ്യാരാജഗുഹ്യയോഗം

വളരെ അത്ഥവത്തായും, ബുദ്ധിപൂവ്വകമായും, തോന്നുന്ന ഈ പുതിയ പദപ്രയോഗം ജീണ്ണിച്ചുപോയ ജീവിതമൂല്യങ്ങരംക്കും സമുദായാചാരങ്ങരംക്കും ഒരു പുതിയ ഉണർവ്വും ഉത്സാഹവും കൊടുക്കുന്നുണ്ടെന്നുള്ളതിനു സംശയമില്ല. ഇടയ്ക്കിടയ്ക്ക് ഉണ്ടായിക്കൊണ്ടിരിയ്ക്കുന്ന ഇപ്രകാരമുള്ള നവീന വ്യാഖ്യാനങ്ങളാണ് ഹിന്ദുമതത്തെ കാലത്തിന്റെ കോലാഹലങ്ങരംക്കു വിധേയമായി കെട്ടുപോകാതെ, നിലനിത്തിക്കൊണ്ടുവരുന്നത്. ഏഴാമദ്ധ്യായം മുതൽ ഭഗവാൻ കൃഷ്ണൻ ധൈര്യസമേതം വസ്തുതത്വങ്ങളെ കൂടുതൽ ഉറപ്പോടും തുറന്നും പറയുന്നതായി കാണാം. ഈ അദ്ധ്യായങ്ങളിൽ ആത്മസമ്പൂണ്ണമാഗ്ഗത്തേയും അതിന്റെ ശാസ്ത്രീയ രീതികളേയും കുറിച്ചാണ് ഭഗവാൻ അരുളിച്ചെയ്തിരിയ്ക്കുന്നത്. വേദാന്ത സാഹിത്യത്തിൽ അതുവരെ നിലവിൽ നിന്നിരുന്നതായ അസ്പഷ്ടങ്ങളും ഗഹനങ്ങളും ആയ പ്രയോഗങ്ങളെയെല്ലാം ഭഗവാൻ ഇവിടെ നീക്കം ചെയ്തിട്ടുള്ളതായി കാണാം. ആശയങ്ങളേയും, എത്രയും ലളിതവും സാധാരണക്കാക്കുപോലും മനസ്സിലാക്കുവാൻ പാററിയ വിധത്തിലും ആണ് ഉപയോഗിച്ചിരിയ്ക്കുന്നത്. അജ്ജുനൻതന്നെ വിദ്യാസമ്പന്നനായ ഒരു സാധാരണക്കാരന്റെ പ്രതീകമായിട്ടാണ് വെച്ചിരിയ്ക്കുന്നത്.

അദ്ധ്യായം 10

## സവ്വവ്യാപിയായ തേജസ്സ്

ഈ അദ്ധ്യായത്തിൽ, എല്ലാ വസ്തുക്കരംക്കും എല്ലാ ജീവരാശികരംക്കും, ജീവത്വം കൊടുക്കുന്ന സത്യസ്വരൂപത്തെ കുറി

ച്ചാണ് പ്രതിപാദിച്ചിരിയ്ക്കുന്നത്. ഏഴാമത്തെ അദ്ധ്യായത്തിൽ ആത്മാവിന്റെതന്നെ നല്ലതും, ചീത്തയും, ആയ രണ്ടു സ്വഭാവങ്ങളെക്കുറിച്ചു വിസ്തരിച്ചതിനുശേഷം ഭഗവാൻ ഉപസംഹരിച്ചു പറയുകയാണ് "ഞാനാണ് ജഗത്ത് മുഴുവൻ സൃഷ്ടിയ്ക്കുന്നവനും, നശിപ്പിയ്ക്കുന്നവനും. എനിയ്ക്കപ്പുറമായി യാതൊന്നുമില്ല. ഒരു നൂലിന്മേൽ കോർത്ത മുത്തുകൾപോലെ ഇവയെല്ലാം എന്നിൽ നിലനില്ക്കുന്നു." എന്ന്. ഒരു സത്യത്തെ ആദ്യം അവലോകനം ചെയ്യുകയും പിന്നീട് അവലോകനവസ്തുവെ വിഭജിച്ചറിയുകയും ആണല്ലോ ശാസ്ത്രഗവേഷണ രീതി. അർജ്ജുനനെപോലെ ബുദ്ധിമാനായ ഒരാൾക്ക്, അതും കൃഷ്ണനിൽ, യാതൊരു വിശ്വാസവും ഭക്തിയും ഇല്ലാതെ ഗോകുലത്തിലെ ഗോപകുമാരൻ എന്ന നിലയ്ക്കുമാത്രം അറിയുന്ന അദ്ദേഹത്തിന്റെ വാക്കുകളെ അങ്ങിനെതന്നെ വിശ്വസിയ്ക്കുവാൻ സാധിയ്ക്കുന്നതല്ല. അതുകൊണ്ടു വിശ്വസിപ്പിയ്ക്കുമാറുള്ള വിധത്തിൽക്കൂടി യുക്തിയുക്തമായി പറഞ്ഞു മനസ്സിലാക്കേണ്ടതായി വന്നു.

അദ്ദേഹം തന്റെ പ്രഭാവത്തെ ഈ അദ്ധ്യായത്തിൽ എടുത്തുകാട്ടിയിരിയ്ക്കയാണ് ചെയ്തിട്ടുള്ളത്.

അദ്ധ്യായം 11

## വിശ്വരൂപം

ഏതൊരു പരീക്ഷണവും സ്വീകാര്യമായിത്തീരണമെങ്കിൽ ആദ്യമായി അതിന്റെ സിദ്ധാന്തവശത്തെയും പിന്നീട് പ്രായോഗിക വശത്തേയും യുക്തിയുക്തമായി പറഞ്ഞു മനസ്സിലാക്കേണ്ടത് അത്യാവശ്യമാണ്. മുൻ അദ്ധ്യായങ്ങളിൽ ഉപപത്തിയെക്കുറിച്ചാണ് പറഞ്ഞിട്ടുള്ളത് എങ്കിൽ തത്വങ്ങൾ ശരിയ്ക്കും സത്യമാണെന്നു പ്രായോഗികമായി കാണിയ്ക്കുകയാണ് ഇവിടെ ചെയ്തിരിയ്ക്കുന്നത്. ജഗത്തിനെക്കുറിച്ചുള്ള ഉദ്ദേശവും ഗീതയിൽ അതിന്റെ ശരിയായ ദർശനവും അഭിമാനിയായ ഏതൊരുവന്റേയും സംശയത്തെ തീർത്തുകൊടുക്കുവാൻ മതിയായതാണ്. ദിവ്യരൂപദർശനത്താൽ അർജ്ജുനൻ മാനസികമായും ബുദ്ധിപൂർവ്വകമായും സംതൃപ്തനായി. ഈ അദ്ധ്യായത്തിലെ ഉള്ളടക്കം വ്യാസഭഗവാന്റെ രചനാചാതുര്യത്തെ തികച്ചും കാണിയ്ക്കുന്നുണ്ട്.

അദ്ധ്യായം 12

## ഭക്തിമാർഗ്ഗം

മനുഷ്യന്റെ ശാരീരികമായും, മാനസികമായും, ബുദ്ധിപൂർവ്വകമായും ഉള്ള പ്രത്യേക വാസനകൾ തൃപ്തിപ്പെടുന്നതോടെ അവനു ആദ്ധ്യാത്മികമായി അറിയുവാനുള്ള ജിജ്ഞാസ തുടങ്ങുന്നു. 'ശ്രീകൃഷ്ണചികിത്സ'കൊണ്ട് അർജ്ജുനന്റെ ശാരീരിക ക്ഷീണവും, മാനസിക കുഴപ്പങ്ങളും, ബുദ്ധിഭ്രമവും തീരെ നശിച്ചു. പുതിയതായി ഉടലെടുത്ത ആദ്ധ്യാത്മിക തത്വങ്ങളെ കുറിച്ചറിയുവാൻ ജിജ്ഞാസയായി. സഗുണോപാസനയോ, നിർഗ്ഗുണോപാസനയോ—അതായത് രൂപത്തോടുകൂടി ധ്യാനിയ്ക്കുകയോ രൂപമില്ലാതെ ധ്യാനിയ്ക്കുകയോ—ഏതാണ് കൂടുതൽ ശ്രേഷ്ഠം എന്നുള്ളതിനെക്കുറിച്ചു വിസ്തരിച്ച് ഈ അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. സഗുണോപാസന ചെയ്യുന്നതിനായി സമ്മതിച്ചുകൊണ്ട് ഭക്തിയോഗത്തെക്കുറിച്ച് പറഞ്ഞിട്ടുണ്ടെങ്കിലും അധികവും പറഞ്ഞിരിയ്ക്കുന്നത് ഉത്തമഭക്തൻ അനുഷ്ഠിക്കേണ്ട ആചാരങ്ങളേയും, സമ്പ്രദായങ്ങളേയും കുറിച്ചാണ്.

അദ്ധ്യായം 13

## ക്ഷേത്രവും ക്ഷേത്രജ്ഞനും

പഴയ തത്വങ്ങളെ സാധാരണക്കാർക്കു മനസ്സിലാവുന്നവിധത്തിൽ ഭഗവാൻ വ്യാഖ്യാനിച്ചതോടെ അർജ്ജുനനു തന്റെ സംശയങ്ങളെയെല്ലാം ഉന്നയിച്ചു നിവൃത്തിനേടുവാൻ സന്ദർഭംകിട്ടി. തത്വശാസ്ത്രത്തിൽ പണ്ടുമുതൽക്കെ ഉപയോഗിച്ചുവന്നിരുന്ന ഗൂഢാർത്ഥത്തോടുകൂടിയ പദപ്രയോഗങ്ങളെയെല്ലാം ഓരോന്നായി എടുത്തു വിഗ്രഹിച്ച് എല്ലാവർക്കും സ്വീകാര്യമായവിധത്തിൽ മനസ്സിലാക്കിക്കൊടുക്കുകയും ആത്മാവു പദാർത്ഥവസ്തുക്കളിൽക്കൂടി പ്രതിഫലിയ്ക്കുമ്പോൾ ജീവാനുഭവങ്ങൾ ഉണ്ടാകുന്നു എന്നുള്ള അവസാനതീരുമാനത്തിൽ എത്തിച്ചേരുവാൻ സഹായിയ്ക്കുകയും ചെയ്യുന്നു. ക്ഷേത്രവും ക്ഷേത്രജ്ഞനും ഒന്നുതന്നെയാകുന്നു. പഞ്ചഭൂതങ്ങളാൽ സൃഷ്ടിയ്ക്കപ്പെട്ട ഒരേ പദാർത്ഥങ്ങളാണ് ലോകവും ലോകവസ്തുക്കളും. അങ്ങിനെ സൃഷ്ടിയ്ക്കപ്പെട്ട സകല ജീവജാലങ്ങൾക്കും അനുഭവസ്വാതന്ത്ര്യം കൊടുക്കുന്ന ആത്മാവ് എല്ലായ്പ്പോഴും എല്ലാ കാലത്തും എല്ലാ സമയത്തും എല്ലാവരിലും ഒന്നുതന്നെയാകുന്നു.

അദ്ധ്യായം 14

## ത്രിഗുണങ്ങൾ

ഒരേ ആത്മാവുതന്നെയാണ് എല്ലാ പദാർത്ഥവസ്തുക്കളിൽ കൂടിയും പ്രവൃത്തിയ്ക്കുന്നത് എങ്കിൽ സമുദായത്തിൽ കാണുന്ന ഉച്ചനീചത്വങ്ങൾക്കും വ്യക്തികൾതമ്മിൽ കാണുന്ന വ്യത്യാസങ്ങൾക്കും കാരണമെന്താകുന്നു? വിദ്യുച്ഛക്തി ഒന്നാകുന്നു. ബൾബുകൾ ഉണ്ടാക്കുന്ന ഗ്ലാസുകളും ലോഹങ്ങളും എല്ലാ ദിക്കിലും ഒന്നുതന്നെയാകുന്നു. എന്നിരുന്നാലും, ബൾബുകൾ തമ്മിൽ നിറത്തിനും വെളിച്ചത്തിൻെറ ശക്തിയ്ക്കും വ്യത്യാസം ഉണ്ടാകുന്നത് എങ്ങിനെയാണ്? ഓരോ ബൾബിൻേറയും ഉള്ളിലുള്ള നാരി (Filament)ൻെറ വിദ്യുച്ഛക്തി വലിയ്ക്കുവാനുള്ള കഴിവനുസരിച്ചായിരിയ്ക്കും അതിൻെറ വെളിച്ചത്തിൻെറ · ശക്തി. അതുപോലെ, ജീവിതത്തിലും, സത്വരജസ്തമോഗുണങ്ങളുടെ ഏററക്കുറച്ചിലനുസരിച്ച് ശരീരമനോബുദ്ധീന്ദ്രിയങ്ങൾ വിവിധങ്ങളായി പ്രവർത്തിയ്ക്കുമ്പോഴാണ് ഒരേ സത്യത്തെതന്നെ പലരും പലതായി കാണുവാൻ ഇടവരുന്നത്.

അദ്ധ്യായം 15

## പരമപുരുഷൻ

ഗീതാദ്ധ്യായങ്ങളിൽവെച്ച് ഒരു പ്രധാനമായ അദ്ധ്യായമാണിത്. വാക്കുകൾക്കും, ഇന്ദ്രിയങ്ങൾക്കും അതീതമായി സ്ഥിതിചെയ്യുന്ന പരബ്രഹ്മസ്വരൂപത്തെ പല തരത്തിലും വിവരിച്ചു മനസ്സിലാക്കുവാൻ ശ്രമിക്കുന്നതായി ഈ അദ്ധ്യായത്തിൽ കാണാം. ഉപനിഷത്തത്വങ്ങളുടെ സമാഹാരമാണ് ഈ അദ്ധ്യായം എന്നു വേണം പറയുവാൻ. അതിലെ ആദ്ധ്യാത്മിക സംഗീതം വേദഭാഷയിലാണ് രചിച്ചിരിയ്ക്കുന്നത്. ഇവിടെ ആത്മാവിനെ വിവരിച്ചിരിയ്ക്കുന്നത് 'യാതൊന്നാണോ പദാർത്ഥങ്ങൾക്കും ഗുണങ്ങൾക്കും അതീതമായി നില്ക്കുന്നത് അതാണ് ആത്മാവ്" എന്നാകുന്നു.

അദ്ധ്യായം 16

## ദൈവികവും ആസുരികവുമായ അവസ്ഥ

മുൻ അദ്ധ്യായങ്ങളിൽ മൂന്നു ഗുണങ്ങളെക്കുറിച്ച് പറഞ്ഞതിനു ശേഷം ഭഗവാൻ ഈ മൂന്നു ഗുണങ്ങൾ എങ്ങിനെയാണ്

ഓരോ വ്യക്തികളിലും പ്രതിഫലിക്കുന്നതെന്നുള്ളതാണ് പറയുവാൻ തുടങ്ങുന്നത്. ഈ അടിസ്ഥാനപ്രകാരം മൂന്നു തരക്കാരായ ആളുകളെയാണ് ഗീത എടുത്തുപറഞ്ഞിരിക്കുന്നത്. ദേവന്മാർ, അസുരന്മാർ, രാക്ഷസന്മാർ എന്നിങ്ങനെ മൂന്നായിട്ടാണ് തിരിച്ചിരിക്കുന്നത്. നല്ലതിനെ ചീത്തയിൽനിന്നും എങ്ങിനെയാണ് വേർതിരിക്കുക എന്നുള്ളതിനെക്കുറിച്ചാണ് ഈ അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നത്. രാക്ഷസീയശക്തികളെക്കുറിച്ച് ആദ്ധ്യാത്മിക ഗ്രന്ഥങ്ങളിൽ പ്രതിപാദിക്കാറു പതിവില്ലാത്തതിനാൽ അതിനെക്കുറിച്ച് ഇവിടെ പ്രസ്താവിക്കപ്പെട്ടിട്ടില്ല.

അദ്ധ്യായം 17

## മൂന്നു വിധത്തിലുള്ള വിശ്വാസം

'അഭിമാനം ഇല്ലാതെ പ്രവൎത്തിക്കുക' എന്നത് അൎജ്ജുനന് വിഷമമായി തോന്നിയതിനാൽ കൂടുതൽ എളുപ്പമായി തോന്നിയ ബുദ്ധിയോഗം അല്ലെങ്കിൽ ധ്യാനയോഗം സ്വീകരിക്കുവാൻ നിശ്ചയിച്ചു. അങ്ങിനെയുള്ള വിചാരത്തോടുകൂടിയ അൎജ്ജുനനോട് ഭഗവാൻ വീണ്ടും പറയുവാൻ ഉദ്യുക്തനായി. 'എങ്ങിനെയാണ്, വിശ്വാസം, ഭക്ഷണം, ധൎമ്മാനുഷ്ഠാനം, ദാനകൎമ്മം, ഇഷ്ടദേവതാപ്രാൎത്ഥന ഇത്യാദികൾ ഓരോരുത്തരുടേയും മാനസിക സ്വഭാവങ്ങളെ കാണിക്കുന്നത്' എന്നുള്ളതിനെക്കുറിച്ചു ഒരു യഥാൎത്ഥ ശാസ്ത്രജ്ഞനെപ്പോലെ അദ്ദേഹം ഈ അദ്ധ്യായത്തിൽ അവയെ ചിട്ടപ്പെടുത്തി എടുത്തുപറഞ്ഞിട്ടുള്ളതായി കാണാം.

അദ്ധ്യായം 18

## മോചനവും ത്യാഗവും

വളരെ പരിചിതവും എല്ലായ്പ്പോഴും ഉച്ചരിക്കുന്നതുമായ സന്യാസം, ത്യാഗം, എന്നുള്ള വാക്കുകൾ ഗീതയിൽ വളരെ യധികം ഉപയോഗിച്ചിട്ടുള്ളതായി കാണാം. ഈ രണ്ടു കാര്യങ്ങളെക്കുറിച്ചും വളരെ വിശദമായും, വിപുലമായും, ലളിതമായും ഈ അദ്ധ്യായത്തിൽ പറഞ്ഞുതന്നിട്ടുണ്ട്. ഹിന്ദുമതരഹസ്യത്തെ ഇത്ര ഭംഗിയിൽ ചിത്രീകരിക്കുന്നതോടുകൂടി അദ്ദേഹം ഈ അദ്ധ്യായത്തിൽ ഗീതയുടെ മുഴുവൻ സംക്ഷിപ്തചിത്രംകൂടി തരുന്നുണ്ട്. ത്യാഗത്തിൻെറ ധ്വനിയാണ് ഭഗവദ്ഗീതയിൽകൂടി നാം കേൾക്കുന്നത്.

## ജപയോഗം

ഉപനിഷത്ത് പ്രഭാഷണങ്ങളേയോ, ഗീതയെ ശ്രവിയ്ക്കുക യോ മനനം ചെയ്യുകയോ ചെയ്യുന്ന ഒരു വേദാന്ത വിദ്യാർത്ഥി ധ്യാനമാർഗ്ഗമല്ലാതെ വേറെ അന്യമായൊരു സാധനയും സ്വീകരി യ്ക്കുവാൻ ഉത്സുകരാകാത്തതിൽ നിങ്ങൾക്ക് അത്ഭുതം തോന്നുമായി രിയ്ക്കാം. മുൻപറഞ്ഞ നിരൂപകന്മാർ വേദാന്തിയ്ക്ക് ജപയോ ഗത്തോടുള്ള ഈ പ്രത്യേകതയെ ചോദ്യം ചെയ്യുന്നത് സ്വാഭാ വികമാകുന്നു. ജപയോഗത്തെക്കുറിച്ചുള്ള തെററായ ധാരണയാ ലാണ് ഈ സംശയം ഉണ്ടാകുന്നത്.

തത്തിക്കളിക്കുന്ന മനോവികാരങ്ങളെ ഒററക്കെട്ടാക്കി നിയ ന്ത്രിച്ച് നിർത്തിക്കൊണ്ട് അവയുടെ ഏകീകൃതമായ സഹകരണ ശക്തിയിൽനിന്നും നിർഗ്ഗമിയ്ക്കുന്ന മന്ത്രങ്ങളുടെ സംഗീതാവിഷ്ക രണമാണ് ജപം.

ഇങ്ങിനെ പരിശീലിയ്ക്കുന്നതുകൊണ്ട്, മനസ്സ് ഏകാഗ്രമാ കുന്നു. ജപം ശരിയ്ക്കു ചെയ്യുന്നതായാൽ മററുള്ള മാർഗ്ഗങ്ങളെ ക്കാൾ എളുപ്പത്തിൽ മനസ്സിനെ ഏകാഗ്രമാക്കി നിർത്തുന്നതിന്നു സാധിയ്ക്കുന്നതാണ്. ജപംകൊണ്ടു ദൃഢപ്പെടുത്തിയ പരിപക്വത വരുത്തിയ മനസ്സ് ഒരു നിമിഷനേരത്തിൽ ചൂടാക്കി ആസ്വദി യ്ക്കാവുന്ന ടിന്നുകളിൽ വരുന്ന ഭക്ഷണപദാർത്ഥങ്ങൾപോലെയാ ണ്. ജപത്താൽ സ്വായത്തമാക്കിയ മനസ്സ് കുറച്ചുനേരത്തെ ധ്യാനംകൊണ്ടു വിചാരിയ്ക്കുവാൻകൂടി വയ്യാത്തതായ ഒരു നില യെ പ്രാപിയ്ക്കുന്നു.

വിചാരങ്ങളെ ഒരേ ചാലിൽകൂടി നിയന്ത്രിച്ചുകൊണ്ടു പോകു ന്നതിന്നുള്ള പരിശീലനം മനസ്സിന്നു കൊടുക്കുകയാണ് ജപം ചെ യ്യുന്നത്. മനസ്സിൽ ഒരു വിചാരസ്വരൂപം ഉത്ഭവിയ്ക്കാതെ നമു ക്ക് ഒരു വാക്കും പറയുവാൻ സാധിയ്ക്കുന്നതല്ല. അതുപോലെ തന്നെ നാമം ഇല്ലാതെ രൂപം മാത്രമായി നമ്മുടെ മനസ്സിൽ ഉട ലെടുക്കുന്നില്ല. ഉദാഹരണമായി, 'പേന' എന്ന വാക്ക് അതി

ന്റെ രൂപത്തെ സ്മരിയ്ക്കാതെ ഉരുവിടുവാൻ സാധിയ്ക്കുന്നതാണോ? നാമവും, രൂപവും തമ്മിലുള്ള ഈ അടുപ്പത്തിൽ ആണ് ജപത്തിന്റെ അടിസ്ഥാന തത്വം കിടക്കുന്നത്.

മാത്രമല്ല, വേണ്ടിടത്തോളം വിചാരം ചെലുത്താതെ സ്നേഹം ഉടലെടുക്കുന്നതല്ല. നിങ്ങളുടെ അമ്മാവന്റെ സഹോദരിയുടെ മരുമകനെ നിങ്ങളുടെ ഉററവരേക്കാളും ഉടയവരേക്കാളും കൂടുതൽ സ്നേഹിയ്ക്കുവാൻ സാധിയ്ക്കുന്നതല്ല. നിങ്ങൾ അയാളെ കണ്ടിട്ടും ബഹുമാനിച്ചിട്ടും ഉണ്ടാകാം. എന്നിരുന്നാലും സ്നേഹിയ്ക്കുന്നുണ്ടാവില്ല. എന്തെന്നാൽ ആ വ്യക്തിയെക്കുറിച്ച് വേണ്ട മാതിരി ചിന്തിച്ചിട്ടുണ്ടാവുകയില്ല. ഒരു ഭജനമുറിയിലിരുന്നു അതീവവിശ്വാസത്തോടെ ജപിയ്ക്കുകയും ഈശ്വരനാമം മനസ്സിൽ നിരന്തരമായി ഉച്ചരിയ്ക്കുകയും ചെയ്യുന്നതാണ് ഭക്തിമാർഗ്ഗത്തിലേയ്ക്കുള്ള ആദ്യത്തെ പടി. എല്ലാ ബന്ധനങ്ങൾക്കും കാരണം നിരന്തരമായ ചിന്തനയാകുന്നു. ഒരു വസ്തുവിനെക്കുറിച്ച് എത്ര കുറച്ചു ചിന്തിയ്ക്കുന്നുവോ അത്രയും കുറയുന്നു നമ്മുടെ മമതാബന്ധനങ്ങൾ. മറിച്ചും സംഭവിയ്ക്കാവുന്നതാണ്. ഒരാൾ എത്ര ശക്തിയോടെ ഒന്നിനെക്കുറിച്ചു വിചാരിയ്ക്കുവോ അത്രയും ശക്തിയോടെ അയാൾ അതിനോടു ബന്ധിയ്ക്കപ്പെട്ടവനാകുന്നു.

പരമമായ യാഥാർത്ഥ്യത്തെ ധ്യാനമാർഗ്ഗത്തിൽക്കൂടി മാത്രമേ അനുഭവിച്ചറിയുവാൻ സാധിയ്ക്കുകയുള്ളു. ധ്യാനമാകുന്ന ആ ലക്ഷ്യത്തിൽ എത്തിച്ചേരുന്നതിനുള്ള വാഹനം ഭക്തിയോടുകൂടിയ ജപമാകുന്നു. ഒരു വ്യക്തിയ്ക്ക് ഏകാഗ്രതയെ സ്വാധീനമാക്കുകയും ഒരേ നിലയിൽത്തന്നെ മനോബുദ്ധിയെ കുറച്ചുനേരം എങ്ങിനെയാണ് നിലനിർത്തുകയും എന്നുള്ളതിനെക്കുറിച്ച് പരിജ്ഞാനമില്ലെന്നു വരികിൽ ധ്യാനത്തിൽ അയാൾ നിസ്സഹായനായിത്തീരുന്നു. ധ്യാനത്താൽ ഒരു വ്യക്തി തന്നിലുള്ള അന്യചിന്തകളെയെല്ലാം അകററി, മനസ്സിനെ ഒരേ നിലയിൽ നിർത്തി ചിന്തിപ്പിയ്ക്കുന്നു. ഇതിൽ വിജയിയ്ക്കണമെങ്കിൽ മറെറല്ലാ ചിന്തകളും ഇഷ്ടാനുസരണം നിറുത്തുവാൻ തക്ക അറിവുണ്ടായിരിയ്ക്കേണ്ടതത്യാവശ്യമാണ്. ഇതിനുള്ള കഴിവ് ആത്മാർത്ഥതയോടുകൂടി ജപം പരിശീലിയ്ക്കുന്നതുകൊണ്ടും ദിനചര്യ ക്രമപ്പെടുത്തുന്നതുകൊണ്ടും കിട്ടുന്നതാണ്.

ആദ്ധ്യാത്മികമായ പുരോഗതിയ്ക്കും ജപം എത്രയും ഫലവത്തായ ഒരു സാധനാനുഷ്ഠാനമാകുന്നു. ആധുനികചരിത്രത്തിൽ പറഞ്ഞിട്ടുള്ള ശിവാജിയുടെ ഗുരുവായ ശ്രീ രാമദാസ് നമുക്കിതിന്ന് ഉദാഹരണമാണ്. അദ്ദേഹം ശ്രീരാമമന്ത്രമായ 'ശ്രീരാം, ജയരാം, ജയജയരാം' എന്ന ജപമന്ത്രാനുഷ്ഠാനത്തിലാണ് അഭിജ്ഞനും, സംപൂർണ്ണനും ആയിത്തീർന്നത്.

എങ്ങിനെയാണ് അതു തുടങ്ങേണ്ടത്? ജപം ചെയ്യുകയാണ് ജപയോഗത്തിലേയ്ക്കുള്ള മാർഗ്ഗം. സമുദ്രത്തിലെ തിരകൾ ഇല്ലാതായി സൌകര്യംപോലെ അതിൽ ഇറങ്ങി കുളിയ്ക്കുവാൻ കാത്തുനില്ക്കുന്ന ഒരു വ്യക്തിയ്ക്ക് എന്താണ് സംഭവിച്ചത്? ജീവിതമാകുന്ന കടൽക്കരയിൽ കാത്തിരുന്നു വൃഥാ ജന്മം കളയരുത്. ആ ആനന്ദസമുദ്രത്തിൽ ഇറങ്ങി അതിനെ ആസ്വദിച്ച് സന്തുഷ്ടനാവുക.

പ്രാർത്ഥനയ്ക്കായി ഒരു പ്രത്യേകമുറി തയ്യാറാക്കുക. അവിടെ നമ്മുടെ മനസ്സിനിഷ്ടമായ ഒരു ഈശ്വരന്റെ പ്രതിമയോ, പടമോ വെക്കുക. അതെങ്ങിനെ വെക്കണമെന്നുണ്ടെങ്കിൽ നമ്മൾ നിലത്തിരിയ്ക്കുമ്പോൾ ആ പടത്തിലെ കാലുകളും നമ്മുടെ ദൃഷ്ടികളും ഒരേ നിലയിലായിരിയ്ക്കണം സ്ഥിതിചെയ്യേണ്ടത്. ആ ഇഷ്ടദേവതയുടെ മുമ്പിൽ ഇരിയ്ക്കുക. 108 എണ്ണമുള്ള ഒരു ജപമാലയും ഉണ്ടായിരിയ്ക്കണം. ഉടക്കത്തിൽ വാതിലടച്ചു ജപിയ്ക്കുന്നതായിരിയ്ക്കും നന്നായിരിയ്ക്കുക. അവനവനു സുഖമായി തോന്നുന്ന ഒരു ആസനത്തിൽ ഇരുന്നു ഭഗവാന്റെ മന്ദസ്മിതാദ്രിതമുഖത്തേയും, ശരീരത്തേയും, കൈകാലുകളേയും വീക്ഷിയ്ക്കുക. ആദ്യമായി തൃപ്പാദങ്ങളിൽ ദൃഷ്ടി ഉറപ്പിച്ചു പിന്നീടു പതുക്കെ പതുക്കെ അവിടെനിന്നു മുകളിലേക്കായി കാലുകളിന്മേലേയ്ക്കും, പിന്നീടു ശരീരത്തിലേയ്ക്കും അവസാനം മുഖത്തേയ്ക്കും ആയി നോക്കണം. അതിനുശേഷം കണ്ണടയ്ക്കുക. മനസ്സിൽ ആ ചിത്രത്തിലുള്ള അതേ രൂപംതന്നെ കാണുന്നുണ്ടോ എന്നു നോക്കി അറിയുക. ഹൃദയാന്തർഭാഗത്താണ് ഈ അനുഭവം ഉണ്ടാകേണ്ടത്; അതായത് ബാഹ്യശരീരത്തിന്റെ വലത്തുഭാഗത്ത്—അതാകുന്നു ആദ്ധ്യാത്മികമായ ഹൃദയകേന്ദ്രം. ആ സ്ഥാനത്തു നാം ധ്യാനിയ്ക്കുന്നതാണെങ്കിൽ, നമുക്കു വിജയം നിശ്ചയമാണ്. ആ പരമാത്മാവിന്റെ സാന്നിദ്ധ്യത്തെ അനുഭവിച്ചറിയുക!

അതിനുശേഷം നമ്മുടെ ഇഷ്ടമന്ത്രത്തെ ഏത്രയും പരമമായ ഭക്തിയോടുകൂടി സാവധാനത്തിൽ ഉരുവിടണം. തന്മൂലം നമ്മ ളിലുള്ളതായ ഭക്തി വർദ്ധിച്ചു ജപത്തെ കൂടുതൽ ഫലപ്രദമാക്കുന്ന തിനു സഹായിക്കുന്നു. ജപമാല വലത്തെ കയ്യിൽ എടുത്ത് അതിൻെറ നടുവിൽ തള്ളിനില്ക്കുന്നതായ 'മേരു'മുത്ത് മോതിരവി രലിൻേറയും തള്ളവിരലിൻേറയും ഇടയിൽവെച്ചു വിരലിൻെറ അററംകൊണ്ട് ഇഷ്ടമന്ത്രം ചൊല്ലി ജപം ആരംഭിക്കാവുന്നതാണ്. മന്ത്രം ഓരോന്ന് ഉച്ചരിക്കുമ്പോഠം ഓരോ മുത്തായി ചുവട്ടിലേക്കു നീക്കംചെയ്യണം. ചൂണ്ടാണിവിരലിനെ എല്ലായ്പ്പോഴും, നല്ല കാര്യങ്ങഠം ചെയ്യുമ്പോഠം, അകററിയാണ് നിത്താറ്. ചൂണ്ടാ ണിവിരൽ സാധാരണയായി ചീത്തവസ്തുക്കളെ ചൂണ്ടിക്കാണിക്കു ന്നതിനും അന്യരെ ശകാരിക്കുമ്പോഠം ചൂണ്ടിക്കാണിക്കുന്നതിനു മായാട്ടാണ് അധികവും ഉപയോഗിക്കുന്നത്. ആ നിലയ്ക്ക് അതിന് ഭ്രഷ്ട് കല്പിച്ചിരിക്കയാണ്.

108 ഉരുമന്ത്രം അങ്ങിനെ ജപിക്കുന്നതോടെ, വീണ്ടും ആ മേരുമുത്തിൻെറ അടുക്കൽ എത്തിച്ചേരുന്നു. അതോടെ ഒരു മാല മുഴുമിപ്പിച്ചു എന്നു പറയുന്നു. പക്ഷേ ആ മേരുമുത്തി നെ കടന്നു ജപിക്കരുതു. മേരുമുത്തിൻെറ അടുത്ത് എത്തിയ തോടെ അതു തിരിച്ചു 107-ാമതായി എണ്ണിയ മുത്തു മുതൽ വീണ്ടും തുടങ്ങണം. അങ്ങിനെ 20 മാലജപം ദിവസത്തിൽ രണ്ടു പ്രാവശ്യം—കാലത്ത് ഒരിക്കൽ വൈകുന്നേരം ഒരിക്കൽ— ചെയ്യണം.

ഇത് ഇന്നു മുതല്ക്കു തുടങ്ങുക! ആദ്ധ്യാത്മിക സാധനകഠംക്കാ യി ഒരു മുഹൂത്തവും നോക്കിയിരിക്കേണ്ട ആവശ്യമില്ല. ലൌ കീകകാര്യങ്ങളിൽ മുങ്ങിക്കളിക്കുന്ന നമ്മളെപ്പോലെയുള്ളവക്കു പററിയതായ സാധനയാകുന്നു ജപം.

വേദാന്തമന്ത്രങ്ങളായ

തത്വമസി—അതു നീ ആകുന്നു:

അഹം ബ്രാഹ്മസ്മി—ഞാൻ ബ്രഹ്മമാകുന്നു.

അയം ആത്മബ്രഹ്മഃ—ആത്മാവു ബ്രഹ്മമാകുന്നു.

ശിവോഹം—ഞാൻ ശിവനാകുന്നു.

തദേവസത്യം തത്ബ്രഹ്മഃ—യാതൊന്നു സത്യമാകുന്നുവോ അതുതന്നെയാണ് ബ്രഹ്മം.

ആനന്ദോഹം, ആനന്ദോഹം—ഞാൻ ആനന്ദമാകുന്നു.

ഹംസസോഹം, സോഹം ഹംസാ—ഞാൻ അദ്ദേഹമാകുന്നു; അദ്ദേഹം ഞാനാകുന്നു. എന്നു തുടങ്ങിയ മന്ത്രങ്ങളോ അല്ലെങ്കിൽ

പൌരാണിക മന്ത്രങ്ങളായ:

ഓം നമൊ നാരായണായ, ശ്രീരാം ജയറാം ജയജയ റാം.

ഓം നമശ്ശിവായ, ഓം ഷൺമുഖായ നമഃ

ഓം ശ്രീരാമചന്ദ്രായ നമഃ ഓം ശ്രീലക്ഷ്മീയായൈ നമഃ....

എന്നു തുടങ്ങിയവയോ ഇഷ്ടപ്രകാരം, വിശ്വാസവും ഭക്തിയും അനുസരിച്ച് ഉച്ചരിക്കാവുന്നതാണ്.

ആസനം, മാല, ഇഷ്ടദേവതാവിഗ്രഹം ഇത്യാദികളെല്ലാം ജപത്തിന്റെ ബാഹ്യോപകരണങ്ങളാണെന്നും ശരിയ്ക്കു മാനസികോപകരണങ്ങൾകൊണ്ടുതന്നെ ജപം ചെയ്യണമെന്നും ഓർമ്മിക്കേണ്ടതാണ്. അതായതു, വെറുതെ മാല ഉരുട്ടുന്നതുകൊണ്ടോ, മന്ത്രം ഉരുവിടുന്നതുകൊണ്ടോ ജപയോഗമായിത്തീരുന്നില്ല. ജപിയ്ക്കുന്ന വ്യക്തിയുടെ മനസ്സും ബുദ്ധിയും ഇന്ദ്രിയങ്ങളും എല്ലാം ആ മന്ത്രോച്ചാരണത്തോടിഴുകിച്ചേർന്ന് ഒന്നായി ഹൃദയത്തിൽ കാണേണ്ടതാണ്.

സാധാരണയായി ജപിയ്ക്കുന്ന സമയത്താണ് ആയിരക്കണക്കിനുള്ള നിഷ്ഫലങ്ങളായ ചിന്തകളും തകർന്ന ആശകളും, ആശയങ്ങളും നമ്മളിൽ ഫണമുയർത്തിവരുക. വിദ്യാർത്ഥി അവയെ കാലേകൂട്ടി അറിഞ്ഞ് അവയുടെ ഉറവിടത്തെ തടയാത്തപക്ഷം അയാളുടെ ജപം നിഷ്ഫലവും അന്ധകാരനിബിഡവും ആയ ഒരു ഗർത്തത്തിലേക്കായാളെ വീഴ്ത്തുക. ഈ വസ്തുത മനസ്സിലാക്കാതെ പ്രവർത്തിയ്ക്കുന്നതുകൊണ്ടാണ് ഇന്നു കാണുന്ന ജപയോഗക്കാരിൽ അധികഭാഗവും തലതിരിഞ്ഞവരായിപ്പോകുന്നത്.

തുടക്കത്തിൽ വളരെ നേരം ജപം ചെയ്യണമെന്നില്ല. ഒരു ദിവസത്തിൽ ഒരു മാലവീതം ജപിച്ചുതുടങ്ങുക. സാവധാന

ത്തിൽ മാലയുടെ എണ്ണം കൂട്ടുക. ആദ്യത്തിൽ ഒഴിവുദിവസ ങ്ങൾ മാത്രം കൂടുതൽ മാലജപിയ്ക്കുക എന്നു വെയ്ക്കുക. പിന്നീടു നമ്മുടെ മനസ്സിന് കൂടുതൽ ഇരിയ്ക്കുവാനുള്ള കഴിവു കിട്ടി ക്കഴിഞ്ഞു എന്ന് ബോദ്ധ്യമായാൽ കൂടുതൽ സമയം ജപിയ്ക്കു വാൻ ഇരിയ്ക്കുന്നതിൽ വിരോധമില്ല.

നൂറിൽ തൊണ്ണൂററെട്ടു ശതമാനം ജപം ചെയ്യുന്നവരും അവർ ജപിയ്ക്കുന്ന സമയത്ത് ഉറക്കം തൂങ്ങുക, കൊട്ടുവായ ഇടു ക ഇത്യാദി അലസഭാവങ്ങൾക്ക വശംവദരാകാറുണ്ട്. അതുമ ല്ല. ജപംകഴിഞ്ഞു പുറത്തു വരുമ്പോൾ കൂടുതൽ ദ്വേഷ്യമുള്ളവ രായും തീരുന്നു. ഇതുകൊണ്ട് ജപിയ്ക്കുന്ന വ്യക്തി അധൈര്യ പ്പെടേണ്ട ആവശ്യമില്ല. ക്ഷമയോടെ ആ വാസനകളെയെല്ലാം മല്ലിട്ട് തോല്പിയ്ക്കുവാനാണ് പാടിയ്ക്കേണ്ടത്. ജപത്തിൽ നിമ ഗ്നമായ മനസ്സ് വിശ്രമത്തിൽ നിശ്ചലമായിരിയ്ക്കും. അതിനാ നാലാണ് ആ സമയത്ത് ഉറക്കം വരുന്നത്. മനസ്സിനെ ആ ന്തരമായുണ്ടാകുന്ന സുഖകരമായ കാലാവസ്ഥയിൽ ഉറങ്ങുവാൻ അനുവദിയ്ക്കാത്ത വിധം പരിശീലിപ്പിയ്ക്കണം. കുട്ടികൾ ഓ ടുന്ന കാറിൽ കിടന്നുറങ്ങുന്നത് സ്വാഭാവികമാണ്. തൽഫല മായി അതിൽനിന്നുണ്ടാകുന്ന ആഹ്ലാദം അവക്കു നഷ്ടപ്പെട്ടുപോ കുന്നു.

ദ്വേഷ്യം വരുന്നത് രണ്ടു കാരണങ്ങളാലാണ്. വാസനാ കളുടെ നിയന്ത്രണത്താലും, ക്ഷീണത്താലും ആണ്. ജപസമയ ത്ത് മനസ്സ് അവിടവിടെ അലഞ്ഞുതിരിയുമ്പോൾ ദ്വേഷ്യം വന്ന് അതിനെ നിബ്ബന്ധിച്ച് പിടിച്ചടക്കി കൊണ്ടുവരുമ്പോ ഴാണ് ആദ്യത്തെ അനുഭവം നമുക്കുണ്ടാകുന്നത്. രണ്ടാമത്തേ തായ ക്ഷീണം മനസ്സിനു ബാധിയ്ക്കുന്നത്, ഒരേ നിലയിൽത്ത ന്നെ കുറച്ചു നേരമെങ്കിലും മനസ്സിനെ പിടിച്ചുനിറുത്തുന്നതിലു ള്ള അതിയായ ശ്രമംകൊണ്ടാണ് അതനുഭവപ്പെടുന്നത്. ഒരു പുതിയ ഡ്രൈവക്കു ഡ്രൈവ് ചെയ്യുന്ന സമയം വിശ്രമിയ്ക്കു വാൻ ബുദ്ധിമുട്ടായിരിയ്ക്കും, അതുപോലെ പുതിയതായ നീന്തൽ പഠിയ്ക്കുന്ന ഒരാൾ കുറച്ചു ദൂരം പോകുമ്പോഴേയ്ക്കും ക്ഷീണിച്ചു കുഴയുന്നു. ഒരു സ്ത്രീയ്ക്ക് ആദ്യം ഉണ്ടായ കുട്ടി പരിചയക്കു റവിനാൽ വലിയ ഭാരമായി തോന്നുന്നു. പക്ഷെ കാലക്രമ ത്തിൽ അതേ സ്ത്രീയ്ക്കുതന്നെ അര ഡസൺ സ്വന്തം കുട്ടികളേയും

വേറെ ബന്ധുക്കളുടെ കുട്ടികളേയും ഒന്നിച്ചു നോക്കുവാൻ തക്ക പ്രാപ്തിയുണ്ടാകുന്നു. മാത്രമല്ല അതെല്ലാം കഴിഞ്ഞ് അവക്കു അയൽ പക്കക്കാരായി സംസാരിക്കുവാനും കളിക്കുവാനും വേണ്ട സമയവും കിട്ടുന്നു. ജോലിയിൽ നമ്മുടെ ശക്തി മിതമായി ചിലവഴിക്കുന്നതിൽ ഒരു കലയുണ്ട്. ഓരോ പ്രവൃത്തി അനുസരിച്ചു നമ്മുടെ ശക്തി ഉപയോഗപ്പെടുത്തേണ്ടതാണ്. ആദ്ധ്യാത്മികപരിശീലനങ്ങളായ യോഗാഭ്യാസങ്ങളിലും അങ്ങിനെതന്നെയാണ്. ബാക്കിയുള്ള കലകളിലെന്നപോലെ യോഗാഭ്യാസങ്ങളിലും, ഒരേ വിധത്തിലാണ് എല്ലാ കുട്ടികൾക്കും പറഞ്ഞുകൊടുക്കുന്നത്. എങ്കിലും ചിലരുടെ ഭാവനാചാതുര്യതയാൽ അവർ മററവർ കാണാത്തതിനെപോലും കണ്ടറിയുന്നു. യോഗാഭ്യാസങ്ങളിലുള്ള കലാപരമായ ലയവും താളവും ആസ്വദിക്കേണമെങ്കിൽ പരിശീലകൻ തന്നെ അതിന്നു ശ്രമിച്ചാലേ സാദ്ധ്യമാവുകയുള്ളു. ശരിയായ മാർഗ്ഗത്തിൽകൂടി നിരന്തരമായി പരിശീലിക്കുന്നതായാൽ അത് സ്വായത്തമാക്കാവുന്നതാണ്.

ആദ്ധ്യാത്മികമായ ചിന്തയിൽ മനസ്സിനെ ഒരേ നിലയിൽ നിത്തുവാനാണ് ഒരു ജപയോഗി ശ്രമിക്കുക. മനോവികസനം ലക്ഷ്യമായ ഏകാഗ്രത ധ്യാനസമയത്ത് ഒരാംക്കു കിട്ടുവാൻ സാധിച്ചു എങ്കിൽ ആ വ്യക്തിക്കു ധ്യാനം സ്വതഃസിദ്ധമായി തീരുന്നു. ധ്യാനം എന്നുവെച്ചാൽതന്നെ "മനസ്സിനെ ഒരേ വിഷയത്തെക്കുറിച്ചുതന്നെ ചിന്തിക്കുവാൻ സാദ്ധ്യമാക്കുക" എന്നാണല്ലോ.

ജപം ശരിക്കും ക്രമമായും ചെയ്യുന്നതായാൽ അതു ധ്യാനത്തിന്നു കൂടുതൽ സഹായകവും ഫലപ്രദവും ആയിത്തീരുന്നു.

ആദ്ധ്യാത്മികപ്രവത്തനങ്ങളുടെ വിജയരഹസ്യം ആത്മാത്ഥതയും കൃത്യതയും ആകുന്നു. മനസ്സിനെ എല്ലായ്പോഴും സ്വാത്ഥങ്ങളും ആവേശജനകങ്ങളുമായ പ്രവത്തനത്തിൽനിന്നു മാററിനിത്തണം. ചുററുപാടുമുള്ള വസ്തുക്കളോടും, സംഭവങ്ങളോടും, പരിതഃസ്ഥിതികളോടും ബുദ്ധിഹീനമായ വിധത്തിൽ പററിച്ചേരുക എന്ന മനസ്സിൻെറ ബലഹീനതയിൽ പ്രത്യേകം ജാഗരൂകരാവേണ്ടതാണ്. മുൻപ്രസ്താവിച്ച എല്ലാ നിബ്ബന്ധങ്ങളും അക്ഷരംപ്രതി അനുഷ്ഠിക്കുന്നതായാൽത്തന്നെ വളരെ സൂക്ഷ്മമായ വേറൊരപകടം ജപത്തെ ഉപദ്രവിക്കുവാൻ വരുന്നതാണ്. അ

തായതു ഫലേച്ഛ. മനുഷ്യന്റെ ഏതൊരു പ്രവൃത്തിയിലും മുന്തി നില്ക്കുന്നതു ഫലത്തെക്കുറിച്ചുള്ള ഇച്ഛയാകുന്നു. ഫലേച്ഛയാൽ കളങ്കപ്പെടുത്തിയ മനസ്സോടുകൂടി ജപിയ്ക്കുന്നതുകൊണ്ടു് അതിൽ നിന്നുണ്ടാവുന്ന ആത്മീയസുഖം ജപിയ്ക്കുന്ന വ്യക്തിയ്ക്കു കിട്ടുവാൻ സാധിക്കാതെ വരുന്നു.

നമ്മളിൽതന്നെയുള്ളതായ ഏററവും നല്ലതും പരിശുദ്ധവും ആയ സ്വഭാവങ്ങളെ യജ്ഞമനോഭാവത്തോടെ ജപത്തിലേക്കാഹുതി ചെയ്യുന്നു, എന്ന ഭാവനയാണു് ജപസമയത്തു നമുക്കുണ്ടാകേണ്ടതു്. അങ്ങിനെയുള്ള മനോഭാവത്തോടെ ജപത്തിൽ ധ്യാനനിഷ്ഠനാകുന്ന സമയത്താണു് ആനന്ദദായകവും സന്തോഷപ്രദവുമായ അനുഭൂതി ഉണ്ടായിത്തീരുന്നതു്.

സാധകൻ ആത്മസമർപ്പണം ചെയ്യുതിന്റെ ഏററക്കുറച്ചിൽ അനുസരിച്ചിയ്ക്കും ജപത്തിന്റെ സഫലത. പെട്ടെന്നുണ്ടാകുന്ന പ്രേമവികാരങ്ങളാൽ ആത്മാർപ്പണം ചെയ്യുക എന്ന ഏർപ്പാടല്ല ഇവിടെ ഉദ്ദേശിക്കുന്നതു്. നല്ലവണ്ണം കാര്യങ്ങളെ മനസ്സിലാക്കി ബുദ്ധിപൂർവ്വം ആലോചിച്ചു സമർപ്പിയ്ക്കുകയാണു് വേണ്ടതു്. സമർപ്പണോദ്ദേശത്തിൽ അന്തർല്ലീനമായിക്കിടക്കുന്ന തത്വം ഒരിക്കൽ മനസ്സിലാക്കിക്കഴിഞ്ഞാൽ, ഭക്തിയേയും ജ്ഞാനത്തേയും കൂട്ടി യോജിപ്പിയ്ക്കുന്ന വസ്തുതയെ നമുക്കറിയുവാൻ സാധിയ്ക്കുന്നതാണു്.

ഉദാഹരണമായി, ഒരു മന്ത്രം എടുത്തു് നമുക്കതിൽ അടങ്ങിയിരിയ്ക്കുന്ന ഭാവനയെ മനസ്സിലാക്കുവാൻ ശ്രമിയ്ക്കുക:

"ഓം നമോ നാരായണായ." നാരായണനായിക്കൊണ്ടു് എന്റെ നമസ്കാരം. നമസ്കാരം എന്നതു ബാഹ്യമായ ഒരു കുമ്പിടലല്ലാ നമ്മളിലുള്ള ആ മഹത്വമേറിയ പ്രഭാവത്തെ ആരാഞ്ഞു് അതിനോടു് താദാത്മ്യം പ്രാപിക്കുക എന്നാകുന്നു. നമ്മളിലുള്ള മഹത്വമേറിയതും നല്ലതും ആയ വസ്തുവിനോടു ചേർന്നു് അവയുടെ ഗുണങ്ങളെ നമ്മളിലേക്കു പകർത്തുന്നു. അങ്ങിനെയുള്ള ആ മഹത്വമേറിയ ഭാവനയെയാണു് നമസ്കാരം എന്നു പറയുന്നതു്.

നമസ്കരിക്കണമെന്നുണ്ടെങ്കിൽ ചുരുക്കത്തിൽ രണ്ടു കാര്യങ്ങൾ ആവശ്യമാണു്. നമസ്കരിയ്ക്കുന്നവനും, നമസ്കരിക്കപ്പെടുവാനുള്ള വസ്തുവും. നമ്മളിൽ ഓരോരുത്തരിലും ഉള്ളതാണു് പദാ

ത്ഥവസ്തുക്കളാൽ വലയംചെയ്യപ്പെട്ടിട്ടുള്ള ജീവനും, ഒന്നിനോടും ബന്ധിക്കപ്പെടാതെ നില്ക്കുന്ന ആത്മാവും. ജപിക്കുന്ന വ്യക്തി തൻെറ ജീവഭാവത്തെ തന്നിൽതന്നെയുള്ള പരമാത്മാവായ നാരായണനിൽ അപ്പിക്കുകയാണ് ചെയ്യുന്നത്. അങ്ങിനെ ഇതേ ഭാവനയോടുകൂടി ജപസമയത്ത് ആ വ്യക്തി പരിശീലിച്ച് നാരായണതത്വത്തിൽ സമപ്പണം ചെയ്ത് ലയിക്കണം.

ഇപ്രകാരം ഒരു മന്ത്രം ജീവിതതത്വത്തെ മാത്രമല്ല പഠിപ്പിച്ചുതരുന്നത്; ആ തത്വത്തിൽ എത്തിച്ചേരേണ്ട മാഗ്ഗത്തെയും നിദ്ദേശിച്ചുതരുന്നു. 'ഓം' എന്നത് ബ്രഹ്മത്തിൻെറ പ്രതീകമാണ്. ആ അവസ്ഥയിൽ എത്തിച്ചേരണമെന്നുണ്ടെങ്കിൽ നമ്മളിൽ ഉള്ളതായ സ്വാഭിമാനങ്ങളും അഹങ്കാരാദിഭാവങ്ങളും നാരായണസ്വരൂപനായ പരമാത്മാവിൽ ആത്മാപ്പണം ചെയ്യണം. അപ്പോൾ മാത്രമേ എല്ലാവരിലും എല്ലാ കാലത്തും എല്ലാ സമയത്തും ഒരുപോലെ വ്യാപിച്ചിരിക്കുന്ന അവിച്ഛിന്നസ്വരൂപമായ നാരായണതത്വത്തെ അനുഭവിച്ചറിയുകയുള്ളു.

വാസ്തവത്തിൽ ജപം നമ്മുടെ ധ്യാനത്തിലേക്കുള്ള ഉയച്ച്യെ സഹായിക്കുന്നു എന്നു മാത്രമല്ല അത് നമ്മുടെ അനന്താദി മോഹങ്ങളിൽനിന്നുമുണ്ടാകുന്ന ക്രോധാദികളിൽനിന്ന് നമ്മെ ഉയത്തി ആ പരമാനന്ദാനുഭൂതിയിൽ എത്തിച്ചേക്കുന്നതിനുള്ള വാഹനംകൂടി ആയിത്തീരുന്നതാണ്.

ആ പരമമായ സാധനയുടെ—ജപയോഗത്തിൻെറ—ആനന്ദാനുഭൂതി എല്ലാവക്കും അനുഭവിക്കുമാറാകട്ടെ.

ഓം ശാന്തി ശാന്തി ശാന്തി